# കലാകൗമുദി

സെപ്ററംബർ 1, 1985 വില: 4 രൂപ

520



## ലേഖനം



## കവിത



## നോവലെററ്



## നോവൽ



## കഥ



Editor:
M.S. Mani

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan
P.K. Kunhanandan Nair
P.J. Mathew

Correspondents:
K. Velappan
E.M. Ashraf
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Lay-out Artist:
S. Rajendran

Photographer:
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager:
V. Salim Kumar

Circulation Manager:
K. Sreekumar

Printer & Publisher: M.S. Sreenivasan
Printed at Kala Kaumudi Press,
Trivandrum.
Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.



# പഞ്ചാബിൽ ഇനി...

ന്യൂഡെൽഹി
ലേഖകൻ

സന്ത് ഹർചന്ദ് ലോംഗോവാളിന്റെ വധം, പഞ്ചാബിനെ വീണ്ടും സംഘർഷഭരിതമാക്കിയിരിക്കുകയാണ്. ജൂലൈ ഇരുപത്തിനാലാം തീയതി ഒപ്പുവച്ച കരാറിന്റെ അടിസ്ഥാനത്തിൽ, സമാധാനം പുനഃസ്ഥാപിക്കാനും സെപ്ററംബറിലെ തിരഞ്ഞെടുപ്പിന് അന്തരീക്ഷമൊരുക്കാനുംവേണ്ടി കേന്ദ്രഗവണ്മെന്റ് പട്ടാളത്തെ പിൻവലിക്കുകയും മററുസൈനികനടപടികൾ നിറുത്തിവയ്ക്കുകയുംചെയ്തിരുന്നു. പക്ഷേ, ലോംഗോവാൾ വധിക്കപ്പെട്ടതോടെ, പഞ്ചാബിന് പട്ടാളത്തെ പിന്നെയും വിളിക്കേണ്ടി വന്നിരിക്കുന്നു. ഭീകരപ്രവർത്തകരെന്ന് വിശേഷിപ്പിക്കപ്പെടുന്ന ഖാലിസ്ഥാനികളെ പിടിക്കാനുള്ള ശ്രമവും ഇതോടൊപ്പം കൂടുതൽ സജീവമാക്കിയിട്ടുണ്ട്. ഈ സാഹചര്യത്തിൽ, പ്രസിഡന്റുഭരണം അവസാനിപ്പിച്ച് പഞ്ചാബിൽ ജനകീയഭരണംപുനഃസ്ഥാപിക്കാനുള്ള നടപടികൾ തടസ്സപ്പെടുമോയെന്നത് അടുത്ത ദിവസങ്ങളിലെ സംഭവങ്ങൾ തീരുമാനിക്കും.

പിണങ്ങി നില്ക്കുന്ന അകാലികളെ ഒററക്കെട്ടാക്കി തിരഞ്ഞെടുപ്പു നേരിടാൻ ഒരുക്കുന്നതിനായിരുന്നു, അകാലിദളിന്റെപ്രസിഡന്റുകൂടിയായ സന്ത്ഹർചന്ദ് ലോംഗോവാൾ ശനിയാഴ്ച (ആഗസ്റ്റ് 17) സാംഗ്രൂരിൽ എത്തിയത്. അതിനും പുറമെ ജൂലൈക്കരാറിനോട് മാനസികമായി യോജിപ്പില്ലാതിരുന്ന തോറയേയും ബാദലിനെയും അനുരഞ്ജിപ്പിക്കാനും അദ്ദേഹത്തിന് ഉദ്ദേശമുണ്ടായിരുന്നു. അതിൽ അദ്ദേഹം ഒരു പരിധിവരെ വിജയിക്കുകയും ചെയ്തിരുന്നു. അതിനു ശേഷം തൽവാണ്ഡി ഗ്രൂപ്പിനേയും, ജോഗീന്ദർ സിംഗിന്റെ നേതൃത്വത്തിലുള്ള ഗ്രൂപ്പിനേയുംകൂടി ഒരേ നിരയിൽ കൊണ്ടുവരാനുള്ള തന്ത്രം ആവിഷ്കരിച്ച ശേഷമാണ്, സഹപ്രവർത്തകരുമായി സാംഗ്രൂരിൽ നിന്നു പന്ത്രണ്ടു കിലോമീററർ അകലെയുള്ള ശിവപുര ഗ്രാമത്തിൽ ചൊവ്വാഴ്ച (ആഗസ്റ്റ് 20) ലോംഗോവാൾ എത്തിയത്. മന്ത്രിമാരായിരുന്ന സുഖ്ജിന്ദർ സിംഗും, ജീവാൻ സിംഗും, ഉംറനംഗലും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. ശിവപുരയിലെത്തിയ അവർ, അവിടത്തെ പുരാതനമായ ഗുരുദ്വാര സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും, അവിടെ സന്നിഹിതരായവരെ അഭിസംബോധന ചെയ്യുകയും ചെയ്തു. വൈകിട്ട് അഞ്ചുമണിയോടെആരംഭിച്ച ആ സമ്മേളനത്തിൽ പങ്കെടുക്കാൻ ഗ്രാമത്തിലുള്ളവരെല്ലാം എത്തിയിരുന്നു. ശിവപുര ഗ്രാമത്തിലുള്ളവർക്ക് ലോംഗോവാൾ കാണപ്പെട്ട ദൈവം കൂടിയായിരുന്നു. പ്രാർത്ഥനയും ധ്യാനവുമായി ഏറെക്കാലം അവിടത്തെ ഗുരുദ്വാരകളിൽ കഴിഞ്ഞിരുന്ന ലോംഗോവാൾ, ശിവപുരയ്ക്കടുത്തുള്ള ഗദ്രിയാനി ഗ്രാമത്തിലായിരുന്നു ജനിച്ചത്. അകാലി രാഷ്ട്രീയം ചണ്ഡിഗറിലേക്ക് കൊണ്ടുപോകുന്നതിനു മുൻപ്, ഈ ഗ്രാമങ്ങളിലെ ജനജീവിതവുമായി അഭേദ്യമായിബന്ധപ്പെട്ട് മതജീവിതം നയിച്ചുവരികയായിരുന്നു അദ്ദേഹം. ശിവപുരയിലെ ഇപ്രാവശ്യത്തെ ലോംഗോവാളിന്റെ സന്ദർശനത്തിന് മറെറാരു പ്രാധാന്യംകൂടി ഉണ്ടായിരുന്നു. ഇന്ത്യാഗവൺമെന്റുമായി ഒപ്പുവച്ച കരാറിനെപ്പററിയും ഭാവിനടപടികളെപ്പററിയും അദ്ദേഹം വിശദീകരിക്കുമെന്ന് നേരത്തെതന്നെ ആ ഗ്രാമീണർക്കിടയിൽ വാർത്ത പരന്നിരുന്നു. പ്രതീക്ഷിച്ചതുപോലെ, ആ സമ്മേളനത്തിൽ അതെല്ലാം പരാമർശിക്കപ്പെടുകയും ചെയ്തു. ലോംഗോവാളിനോടൊപ്പമുണ്ടായിരുന്ന അകാലിനേതാക്കൾ പ്രസംഗം പൂർത്തിയാക്കിയശേഷം അദ്ദേഹം അദ്ധ്യക്ഷവേദിയിലേക്ക് ആനയിക്കപ്പെട്ടു. തുടക്കത്തിൽത്തന്നെഅകാലികൾ അന്യോന്യം അകന്നുനില്ക്കുന്നതിന്റെ അപകടത്തെപ്പററിയായിരുന്നുഅദ്ദേഹംസംസാരിച്ചത്. സാധാരണക്കാരായ ഗ്രാമീണർക്ക് മനസ്സിലാകുംവിധം, ചെറുചെറു കഥകളും അനുഭവങ്ങളും കൂട്ടിക്കലർത്തി സിക്കുസമുദായത്തിന്റെ ഐക്യത്തിനുവേണ്ടി നിരന്തരമായ ജാഗ്രത പുലർത്തേണ്ടതിന്റെ ആവശ്യകത ആവർത്തിച്ചുപറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിലാണ് സദസ്യർക്കിടയിൽ നിന്നും വെടി പൊട്ടിയത്. ''അദ്ധ്യക്ഷവേദിയിൽനിന്ന് പത്തുമീററർ അകലെ നിന്നാണ് വെടിവച്ചത്. ആൾക്കൂട്ടത്തിൽനിന്നും പൊടുന്നനെ മൂന്നാലു് ചെറുപ്പക്കാർ ചാടിയെഴുന്നേററ്, ലോംഗോവാളിനെ ലക്ഷ്യമാക്കി വെടിവയ്ക്കാൻ തുടങ്ങി. പത്തു റൗണ്ടെങ്കിലും അവർ നിറയൊഴിച്ചു കാണും, ആദ്യത്തെ വെടിയുണ്ട ലോംഗോവാളിന്റെ വയററിലാണ് തറച്ചിറങ്ങിയത്. ഉടൻതന്നെ അദ്ദേഹം മുന്നോട്ടായുകയും, പിന്നിൽനിന്നിരുന്ന അംഗരക്ഷകർ അദ്ദേഹത്തെ വലയംചെയ്യുകയും ചെയ്തു.'' ഒരു ദൃക്സാക്ഷി ആ സംഭവത്തെക്കുറിച്ചു പറഞ്ഞു.

വെടിവയ്പുണ്ടായയുടൻതന്നെ ലോംഗോവാളിന്റെ അംഗരക്ഷകരും തിരിച്ചു നിറയൊഴിക്കാൻ തുടങ്ങി. അതിന്റെ ഫലമായി കൊലയാളികളിൽ ഒരാൾ വെടികൊണ്ടു വീഴുകയും ചെയ്തു. പക്ഷേ, ഇതിനകം ജനക്കൂട്ടം ഭയാക്രാന്തരായി നിലവിളിക്കാൻ തുടങ്ങുകയും നാലുവശത്തേക്കും ഓടുകയും ചെയ്തു. അതിനിടയിൽ അക്രമികളും ഓടി മറഞ്ഞു. വയററിൽ വെടികൊണ്ടു വീണ ലോംഗോവാളിന്റെ ശരീരത്തിന്റെ പലേടത്തുനിന്നും രക്തം വാർന്നൊഴുകുന്നുണ്ടായിരുന്നു. തങ്ങളുടെ നേതാവിനെ രക്ഷിക്കാനുള്ള ശ്രമത്തിനിടയിൽ അംഗരക്ഷകർക്കും വെടിയേററു. അവരിൽ ഒരാൾ അവിടെ വീണു മരിച്ചു. വെടികൊണ്ടു വേദിയിൽവീണ ലോംഗോവാളിനെ ഉടൻതന്നെ സാംഗ്രൂരിലെ സിവിൽ ആശുപത്രിയിൽ പ്രവേശിപ്പിച്ചെങ്കിലും അദ്ദേഹത്തിന് അധികം താമസിയാതെ ശ്വാസതടസ്സം നേരിടുകയും ബോധം നശിക്കുകയുമുണ്ടായി. ഇതിനിടയിൽ ശസ്ത്രക്രിയയിൽ അദ്ദേഹത്തിന്റെ വലത്തേ കൈയിൽ തറച്ചിരുന്ന വെടിയുണ്ട ഡോക്ടർമാർ നീക്കം ചെയ്തിരുന്നു.

ലോംഗോവാളിന് വെടിയേററ വിവരമറിഞ്ഞപ്പോൾത്തന്നെ, ഗവർണർ അർജ്ജുൻ സിംഗിന്റെ നിർദ്ദേശമനുസരിച്ച് ചണ്ഡിഗറിലെ പോസ്ററ് ഗ്രാജ്വേററ് മെഡിക്കൽ ഇൻസ്ററിററ്യൂട്ടിൽ നിന്നും ഡോക്ടർമാരുടെ ഒരു വിദഗ്ദ്ധസംഘം സാംഗ്രൂരിലേക്ക് കുതിച്ചിരുന്നു. പക്ഷേ, ഹൃദയത്തിനു തൊട്ടുതാഴെ ഏററ വെടിയുണ്ട നീക്കം ചെയ്യാൻ ഡോക്ടർമാർക്ക് കഴിഞ്ഞില്ല. അതോടെ ഹൃദയത്തിന്റെ പ്രവർത്തനം പുനരുജ്ജീവിപ്പിക്കാനുള്ള ശ്രമവും വിഫലമായി. അങ്ങനെ പഞ്ചാബിൽ സമാധാനം കൈയെത്താവുന്ന അകലംവരെ കൊണ്ടെത്തിക്കുന്നതിൽ നിർണ്ണായകമായ പങ്കുവഹിച്ച ലോംഗോവാൾ അദ്ദേഹത്തിന്റെ സമുദായത്തിൽപ്പെട്ടവരുടെ തന്നെ തോക്കിനിരയായി.

ലോംഗോവാളിന്റെ തിരോധാനം പഞ്ചാബിലെ സ്ഥിതിഗതികളെ വീണ്ടും കുഴയ്ക്കുമെന്നാണ് കരുതുന്നത്. പല തട്ടുകളിൽ നിൽക്കുന്ന അകാലികളെ ഒരുമിച്ചു നിറുത്താൻ കഴിവുള്ള ഒരു നേതാവാണ് ലോംഗോവാളിന്റെ മരണത്തോടുകൂടി നഷ്ടപ്പെട്ടിരിക്കുന്നത്. ലോംഗോവാളിന്റെ ശബ്ദം എന്നും ഒരു മിതവാദിയുടേതായിരുന്നു. ഭിന്ദ്രൻവാലയുടെ ആഗമനത്തോടുകൂടി അകാലി രാഷ്ട്രീയത്തിൽ കാതലായ മാററം സംഭവിച്ചെങ്കിലും തന്റെ മിതവാദത്തോട് വിടവാങ്ങാൻ ആദ്യമൊന്നും അദ്ദേഹം തയ്യാറായില്ല. എന്നാൻ താൻകൂടി ഒപ്പുവച്ച അനന്ത്പൂർ സാഹിബ് പ്രമേയത്തിന്റെ അടിസ്ഥാനത്തിൽ തീവ്രവാദികൾ സ്വയംഭരണാവകാശത്തെ ഖാലിസ്ഥാൻ പ്രസ്ഥാനമാക്കി രൂപാന്തരപ്പെടുത്തുകയും അതിന്റെ പിന്നിൽ ജനങ്ങളെ അണിനിരത്താൻ ശ്രമിക്കുകയും ചെയ്തതോടെയാണ് ലോംഗോവാളിന്റെ സ്വരത്തിലും മാററം വരുന്നത്. സിക്കുകാരുടെ ആത്മീയത കാപ്പാററുന്ന സിക്കു ഗുരുദ്വാരപ്രബന്ധക് കമ്മിററിയും അകാലികളിൽ ഭൂരിപക്ഷവും ഭിന്ദ്രൻവാലയോടൊപ്പം ചേർന്നു, ഇതിനിടയിൽ. ആ പ്രവാഹത്തെ ചെറുക്കാനുള്ള അപ്രാപ്തി മനസ്സിലാക്കിയ ലോംഗോവാളും ചുവടു മാററി ചവിട്ടി. സുവർണ്ണക്ഷേത്രത്തിൽ പട്ടാളം കയറിയതോടെ, ആ ചുവടുമാററം കൂടുതൽ ഉറയ്ക്കുകയും ചെയ്തു. അങ്ങനെ ചെയ്തില്ലായിരുന്നുവെങ്കിൽ ഒരുപക്ഷേ, ലോംഗോവാൾ അകാലി രാഷ്ട്രീയത്തിൽ ആരുമല്ലാതാകുമായിരുന്നു.

ലോംഗോവാൾ



സുവർണ്ണക്ഷേത്ര നടപടിയോടൊപ്പം തടങ്കലിലായതോടെ, ലോംഗോവാളിന് തന്റേതായ നിലപാട് വീണ്ടെടുക്കാൻ കഴിഞ്ഞു. ഭിന്ദ്രൻവാലയുടെ ചോരവീററ് സ്വാധീനമുണ്ടാക്കാൻ അദ്ദേഹത്തിന്റെ വയോവൃദ്ധനായ പിതാവ് ജോഗീന്ദർ സിംഗിന്റെ നേതൃത്വത്തിലുള്ള അകാലി ഗ്രൂപ്പും, ഖാലിസ്ഥാൻ വാദത്തിന്റെ അതിശക്തരായ വക്താക്കളായ സിക്ക് സ്ററുഡൻസ് ഫെഡറേഷനും പഞ്ചാബിനെ കലാപത്തിന്റെ മാർഗ്ഗത്തിൽനിന്നും പിന്മാറാൻ അനുവദിക്കുകയില്ലെന്ന് മനസ്സിലാക്കാനും ഈ പ്രവാസം അദ്ദേഹത്തിന് ഉപകാരമായി. പക്ഷേ, അളവററ സ്വത്തിന്റെ ഉടമകളായ ഗുരുദ്വാരകളുടെ ഭരണം കൈയാളുന്ന ഗുരുദ്വാര പ്രബന്ധക് കമ്മിററിയുടെ ചുക്കാനുള്ളതുകൊണ്ടു മാത്രം, രാഷ്ട്രീയത്തിൽ പ്രബലമായ സ്വാധീനം ചെലുത്താൻ സാധിക്കുന്നതോറയേയും തന്റെഅനുയായികളാണെങ്കിലും സ്വന്തം നിലനില്പിനുവേണ്ടി ഖാലിസ്ഥാനികളെ പിൻതാങ്ങാൻ നിർബന്ധിതരായ സുർജിത് സിംഗ് ബർണാലയെയും, പ്രകാശ് സിംഗ് ബാദലിനെയും തന്നോടൊപ്പം നിറുത്താൻ ലോംഗോവാളിന് കഴിഞ്ഞിരുന്നില്ല. ജൂലൈ കരാർ ഇവർ തമ്മിലുള്ള അകൽച്ചയ്ക്ക് മൂർച്ചകൂട്ടുകയുംചെയ്തിരുന്നു. എന്നാൽ പഞ്ചാബിലെ ഭൂരിപക്ഷം ജനങ്ങളും, ആ കരാറിനെ വലിയൊരാശ്വാസമായി സ്വാഗതം ചെയ്തതോടെ, ലോംഗോവാളിനെതിരെ പരസ്യമായൊരു നിലപാടെടുക്കാൻ അവർക്കു കഴിയാതെപോയി. ലോംഗോവാൾ ഈ അവസ്ഥ ശരിക്കും പ്രയോജനപ്പെടുത്തി. പക്ഷേ, അതു് പൂർണ്ണമാക്കാൻ ഖാലിസ്ഥാനികൾ അദ്ദേഹത്തെ അനുവദിച്ചില്ല. അതുമൂലം നഷ്ടം സംഭവിച്ചിരിക്കുന്നത് പഞ്ചാബിനാണ്.

ലോംഗോവാളിനെ വധിച്ചതുവഴി, ഖാലിസ്ഥാനികൾ അവരുടെ തീഷ്ണമായ പ്രതിഷേധമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ജൂലൈക്കരാറിനെ വെറുമൊരു 'സെല്ലൗട്ട്' ആയി മാത്രമെ അവർ കാണുന്നുള്ളു. ആ കരാറിലെ വ്യവസ്ഥകൾ നടപ്പാകുകയും ജനകീയഭരണം പുനഃസ്ഥാപിതമാകുന്നതോടെ ലോംഗോവാളിന്റെ നേതൃത്വത്തിലുള്ള അകാലികളിലേക്ക് ഭരണം കൈമാറുകയും ചെയ്താൽ അവർക്ക് പൊരുതാൻ ശക്തികളില്ലാതെ വരുമെന്നതുതന്നെയാണ് അവരെ കുപിതരാക്കിയിരിക്കുന്നത്. അവർക്കറിയാം, ലോംഗോവാളിനെ വകവരുത്തിക്കഴിഞ്ഞാൽ അകാലികൾ ഗ്രൂപ്പുകളായി വീണ്ടും തിരിയുമെന്ന്. പോരാത്തതിന് തോറയെ സ്വന്തം വരുതിക്കു നിറുത്താനും അവർക്ക് സാധിക്കും. അങ്ങനെ സംഭവിച്ചാൽ, പഞ്ചാബ് വീണ്ടും അസ്വസ്ഥമാകുമെന്നു തന്നെയല്ല സമാധാനം, വെറുമൊരു സ്വപ്നമായി അവശേഷിക്കുകയും ചെയ്യും.



# മുന്നൂററി അറുപത്തഞ്ചാം നാളിലെ പൂവിളി

**ഓ**ണപ്പൂക്കൾ ഒരുവട്ടം കൂടി വിരിയുന്നു. ഒരു മധുരസ്മൃതിപോലെ ഓണക്കാററ് വീശിവരുന്നു. അപ്പോൾ ഇതാണ് നമ്മുടെ ഓണക്കാലം.

പ്രകൃതിയും മനുഷ്യന്റെ മനസ്സും ഒരുപോലെ ആഘോഷത്തിനൊരുങ്ങുന്നു...

സാമ്രാജ്യങ്ങളില്ലാത്ത നമ്മുടെ മനസ്സിൽ, ത്രേതായുഗത്തിൽ ജീവിച്ച ഒരു ചക്രവർത്തിയുണ്ട്. പക്ഷേ, വർഷത്തിലൊരു ദിവസം അദ്ദേഹം ഇപ്പോഴും നമ്മുടെകൂടെ ജീവിക്കാൻ വരുന്നു; നമ്മുടെ മനസ്സിൽ നിന്നിറങ്ങിവന്ന് നമ്മുടെ മനസ്സിലേക്കു തന്നെ മടങ്ങിപ്പോകുന്നു. മാവേലി എന്ന് ഇന്നു നമ്മൾ പേരിട്ടു വിളിക്കുന്ന ഈ ചക്രവർത്തി, സമത്വസുന്ദരമായ ഒരു വ്യവസ്ഥിതിയുടെ ഈ രക്തസാക്ഷി, മലയാള മനസ്സിൽ മായ്ച്ചുകളയാനാവാത്ത വിധം മുദ്രപ്പെട്ടുകിടക്കുന്ന ഒരു മിത്താണ്. ഒരു നാടിന്റെ ശക്തി അതിന്റെ പഴമയിൽ നിന്ന് വർത്തമാനകാലത്തിനു പകർന്നുകിട്ടുന്ന മിത്തിന്റെ വൈപുല്യമാണ്; വൈവിദ്ധ്യമാണ്; സൗന്ദര്യവും പൊലിമയുമാണ്. ആധുനിക ലോകത്ത് ഒരു ചുക്കുമല്ലാത്ത ഗ്രീസ് ഗ്രീസാവുന്നത് ആ നാടിന്റെ മനസ്സിലെ മിത്തുകളുടെ ശക്തിയും പ്രഭാപൂരവും കൊണ്ടാകുന്നു. ഗ്രീസുപോലെ ധന്യമാണ് ഇക്കാര്യത്തിൽ നമ്മുടെ ഇന്ത്യയും. ഇന്ത്യാക്കാരെസംബന്ധിച്ചിടത്തോളം അവരുടെ മിത്തുകൾ അന്ധവിശ്വാസങ്ങളിലേക്കും യാഥാസ്ഥിതികത്വത്തിലേക്കും അലസതകളിലേക്കും നയിക്കാനാണ് ഏറെയും ഉപകരിക്കപ്പെട്ടിട്ടുള്ളത്. ദൈവത്തിൽനിന്നുപോലും പിടിച്ചടക്കി ഭൂമിയിൽ മനുഷ്യന്റെ ആധിപത്യമുറപ്പിച്ച് ജീവിത ത്വര പെരുപ്പിക്കാൻ ഉതകുന്നതാണ് ഗ്രീക്ക് മിത്തുകൾ. ഗ്രീക്ക്മണ്ണിനോട് വളക്കൂറിൽ കിടനില്ക്കുന്ന ഇന്ത്യൻമണ്ണിന്റെപ്രാക്തന മൂലകളിൽ വിളഞ്ഞ മുത്തുകളാകട്ടെ, ജീവിതത്തിന്റെ നിരർത്ഥതകളിലേക്കും മോക്ഷമാർഗ്ഗങ്ങളിലേക്കും സനാതനമെന്നു വ്യവഹരിക്കപ്പെട്ടുപോന്ന മിഥ്യകളിലേക്കും സഹസ്രാബ്ദങ്ങളിലൂടെ ഇന്ത്യക്കാരെ മയക്കിക്കൊണ്ടുപോയി.

ഉണ്ടോ ഇപ്പോഴും ഗ്രാമങ്ങളിൽ ഈ കളി?



ഇന്ത്യയുടെ ഒരു ഖണ്ഡമെന്ന നിലയിൽ, കേരളത്തിന് സ്വന്തമെന്ന് അവകാശപ്പെടാവുന്ന മിത്തുകൾ കുറവാണ്. ഈ പരശുരാമ ക്ഷേത്രത്തിൽനിന്ന് നമുക്കെടുത്തു കാട്ടാവുന്ന ശക്തിസ്വരൂപമാണ് നമ്മുടെ മനസ്സിലെ മാവേലി. സ്വഭാവങ്ങളിലും പ്രകൃതങ്ങളിലും മാവേലി സമാനപ്പെടുന്നത് മികച്ച ഏതെങ്കിലും ഒരു ഗ്രീക്ക്മിത്തുമായിട്ടാണ്. കാരണം മാവേലിയുടെ മനസ്സും ഭൂമിയുംമണ്ണുമായി അത്രയേറെ ബന്ധമുണ്ടായിരുന്നു. മനുഷ്യവംശത്തിനുവേണ്ടി അഗ്നിജ്വാലകളെ കട്ടെടുത്തു കൊണ്ടുവന്ന പ്രൊമിത്യൂസിന്റെ വേദനതന്നെയാണ് മുന്നൂററി അറുപത്തിനാലുദിവസവും മാവേലി അനുഭവിക്കുന്നത്.

ദേവലോകത്തെ സുഖഭോഗസമ്പൂർണ്ണമായ അവസ്ഥയ്ക്കെതിരെ പാവപ്പെട്ട മനുഷ്യന്റെ കലാപമുയർത്തിയ മാവേലി ഒരു സ്വപ്നമായി പാതാളത്തിൽ താഴ്ത്തപ്പെട്ടു. ആദർശത്തിന്റെയും സ്വപ്നങ്ങളുടെയും ഈ കടുത്ത പരാജയത്തിന്റെ ഏകദിന വിമോചനമാണ് ഓണം.

നമ്മുടെ കൺമുമ്പിൽ സമത്വസുന്ദരമായവ്യവസ്ഥിതിക്കുവേണ്ടി പിറന്നുവീണ എല്ലാആദർശങ്ങളും ഇങ്ങനെ മാവേലിയെപ്പോലെ ദിനേദിനേ പാതാളങ്ങളിൽ ചവിട്ടിത്താഴ്ത്തപ്പെടുന്നു. ചവിട്ടിത്താഴ്ത്തിയിട്ട് കിരീടവും ചെങ്കോലും വച്ച കിരാതന്മാർ നമുക്കുചുററും ദേവന്മാരായി ഞെളിയുന്നു. ഈ അവസ്ഥയോടു പൊരുതാനുള്ള അശക്തിയിലാണ് നമ്മുടെ പരാജയത്തിന്റെ എല്ലാ വേരുകളും ആണ്ടുകിടക്കുന്നത്. കേരളത്തിന്റെ മനസ്സിലും ഉണ്ടാവില്ലേ ഒരു കേരള സ്വപ്നം? ലോകത്ത് ഒരു ജനവിഭാഗം എന്നുള്ള നിലയിൽ നമ്മുടെ സ്ഥാനം, നമ്മുടെ ഐഡൻറിററി, സംസ്കാര മഹാസാഗരത്തിൽ നമ്മുടെ കൊച്ചുതുള്ളി...? പക്ഷേ, ഒരു ജനവിഭാഗമെന്നനിലയിൽ നാം എങ്ങോട്ടാണുപോകുന്നത്? തലാതലങ്ങൾക്കടിയിലെ ഏതു മഹാപാതാളത്തിൽനിന്നാണ് നാം നമ്മുടെ സ്വപ്നത്തെ പൊക്കിയെടുക്കുക?

ആദ്യമായി നമുക്കു കൈമോശം വന്നുപോയിട്ടുള്ള കേരളത്തെപ്പററി ആലോചിക്കാം. പരിസരകേരളം നമ്മുടെ കൺമുന്നിൽവച്ച് നഷ്ടമായി. മനസ്സിലെ കേരളം വ്യാമോഹങ്ങളുടെ തീയിൽ കരിഞ്ഞുംപോയി. കാലം കേരളത്തിലൂടെ കടന്നുപോയത് കേരളത്തിന്റെ ആത്മാവിനെ കൊത്തിക്കീറിക്കൊണ്ടാണ്. സഹ്യാദ്രിയിലെ ആകാശക്കാടുകളിൽ നിന്നിപ്പോൾ സൂര്യനുദിക്കാറുണ്ടോ? ചക്രവാളങ്ങൾക്ക് അതിരുകളിട്ട നീലക്കാടുകൾ ഇന്നുണ്ടോ? ഒരു കവിയുടെ മനസ്സല്ല സാധാരണക്കാരിൽ സാധാരണക്കാരനായ മനുഷ്യന്റെ മനസ്സുതന്നെയാണ് വിങ്ങലുകളോടെ ഇങ്ങനെ ചോദിച്ചുപോകുന്നത്. നമുക്ക് നമ്മുടെ മരങ്ങളെ അറിഞ്ഞുകൂടാ. നമ്മുടെ പൂക്കൾ എന്തുനിറമെന്നു നാം മറന്നുപോയി. നമ്മുടെ പ്രഭാതം നമ്മുടെ മുററങ്ങളിൽ ഇക്കാലത്തു ചാണകം മെഴുകാറില്ല. നമ്മുടെ പുന്നക്കാടുകൾ നമ്മുടെ സന്ധ്യകളിൽനിലവിളക്കു തെളിക്കാറില്ല. നമ്മുടെ കലകൾ ഇലക്ട്രിക് ഗിത്താറിനോടൊപ്പം ഒളിച്ചോടിപ്പോയി. നമ്മുടെ മനസ്സിൽ കേരളത്തിന് ഒരു നിറമുണ്ടായിരുന്നില്ലേ? ഒരു താളം? ഇലകളോടും ചെടികളോടും വയൽവരമ്പിലെ പൂക്കളോടും തുമ്പികളോടും തുമ്പയോടും പുഴകളിലെ ഓളങ്ങളോടും ബന്ധപ്പെട്ട ഒരു ജീവിതമുണ്ടായിരുന്നില്ലേ? ഇന്ന് അതെല്ലാം അപരിചിതമായിക്കഴിഞ്ഞു. നമ്മുടെ മനുഷ്യാവസ്ഥപോലും മാറിക്കഴിഞ്ഞു.

കേരളത്തിന്റേതായി എന്തെങ്കിലും ഇവിടെ നിലനില്ക്കുന്നുണ്ടെങ്കിൽ അത് വില്പനച്ചരക്കാവാൻ വേണ്ടിമാത്രമാണ്. ഏററവും അവസാനമായി കേരളം ഒഴുകിക്കൊണ്ടിരിക്കുന്നത് വിദേശ മാർക്കററുകളിലേക്കാണ്, മനുഷ്യൻപോലും. കയററി അയയ്ക്കപ്പെടാൻ കഥകളി നവോത്ഥാനംകൊള്ളുന്നു. കയററി അയയ്ക്കപ്പെടാൻ മോഹിനിയാട്ടം ലിപ്സ്റ്റിക്ക് തൊടുന്നു. കയററി അയയ്ക്കപ്പെടാൻ കേരളത്തിലെ ഗ്രാമസുന്ദരികളുടെ ദേഹവടിവും താളവുമായിരുന്ന നാടോടി നൃത്തരൂപങ്ങൾ വിമാനത്താവളങ്ങളിൽ ക്യൂ നിൽക്കുന്നു...!

വർത്തമാന കേരളം കച്ചവടകേരളമാണ്. ആത്മശൂന്യതയുടെ കേരളമാണ്. കരുണാരാഹിത്യത്തിന്റെയും ക്രൂരതയുടെയും ഈ കേരളത്തിൽ അല്പത്തങ്ങൾ കൊടിവച്ചുവാഴുന്നു. രാഷ്ട്രീയതലത്തിലും സാമൂഹികതലത്തിലും സാംസ്കാരികതലത്തിലും നമുക്ക് വഞ്ചനയുടെയും ച്യുതിയുടെയും ചരിത്രമുണ്ടായിത്തീർന്നിരിക്കുന്നു. കള്ളക്കടത്തിനെക്കാൾ വലിയ കച്ചവടമായിത്തീർന്നിരിക്കുന്നു വിദ്യാഭ്യാസം. മതവും ജാതിയും ജീവിതത്തെ തോക്കു ചൂണ്ടിനിറുത്തിയിരിക്കുന്നു. ഊർജ്ജസ്വലരായ യുവാക്കളുടെ തലമുറപോലും ഇല്ലാതായോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കൊടി പിടിക്കാനല്ലാതെ, എന്തിനു പിടിക്കുന്നു കൊടി എന്ന് നമ്മുടെ യുവാക്കൾക്കറിഞ്ഞുകൂടാ. ഇന്നലെ വിപ്ലവത്തിന്റെ വീരഗാഥ; ഇന്ന് മഞ്ഞ ച്ചററി പട്ട



എല്ലാം ഒരേയൊരു ദിവസത്തെ സമത്വത്തിനുവേണ്ടി

ഓണം ഒരു സ്മൃതിയും മോഹവും







ഈ ദുരിതത്തിനു പേരും മാവേലി; ഒരൊററ ദിവസമൊഴികെ മറെറന്നും മാവേലി

പ്പർത്തിയിൽ പൂജ. മതം ചതിച്ചു; സംസ്കാരം ചതിച്ചു; രാഷ്ട്രീയം ചതിച്ചു. ഇവിടെ മുളച്ചുവരികയും ഇറക്കുമതി ചെയ്യുകയും ചെയ്ത ആശയങ്ങൾ ചതിച്ചു. വിശ്വാസത്തിന്റേതോ അവിശ്വാസത്തിന്റേതോ അല്ല നമ്മുടെ പ്രശ്നം; വിശ്വസിക്കാനൊന്നുമില്ല എന്നുള്ളതാണ്.

ഇന്ത്യയിലെ മികച്ച ഒരു ജനവിഭാഗമെന്ന പരിഗണനകിട്ടിയവരാണ് മലയാളികൾ. ആധുനികദശയിൽ ജന്മംകൊണ്ട് എല്ലാ ആശയങ്ങളും വളരെ വേഗം ഈ മണ്ണിൽ കടന്നുവന്നിട്ടുണ്ട്. ആധുനികത എന്ന് വിളിക്കപ്പെട്ടുപോരുന്ന അവസ്ഥയെ വലിയൊരളവിൽ പ്രേമിക്കുകയും സ്വാഗതം ചെയ്യുകയും ചെയ്തവരുമാണ് മലയാളികൾ. മാർക്സ് മുതൽ മാർക്കൂസ്‌വരെ സ്വന്തം മണ്ണിലെന്നപോലെ ഇവിടേക്ക് നടന്നുവന്നു. വിപ്ലവത്തിന്റെ വിപ്ലവം വായിച്ചുകൊണ്ട് ഇവിടത്തെ കുട്ടികൾ ഇതാ ചരിത്രം രചിക്കുന്നുവെന്ന് വിളിച്ചുകൂവി. ഇക്കഥകളെല്ലാം ഒരു കാരിക്കേച്ചർ പോലെ വെള്ളത്തിലൂടെ ഒലിച്ചുപോയി.

കൗതുകമായി ഇവിടെ ഓരോന്നും തുടങ്ങുന്നു; ഫലപ്രാപ്തിയില്ലാതെ പരിഹാസ്യമായി ചിതറി ഒടുങ്ങുന്നു. നമ്മുടെ എല്ലാ മാനസിക ജീവിതവും സ്വന്തം കീശയോളം മാത്രമേ എത്തുന്നുള്ളു. നല്ല ജോലി കിട്ടുന്നില്ലെങ്കിൽ, എക്സിസ്റ്റൻഷ്യലിസം വായിച്ചുകളയാം; നന്നായി എഴുതാൻ കഴിയുന്നില്ലെങ്കിൽ ലാററിനമേരിക്കൻ സാഹിത്യത്തിനു വ്യാഖ്യാനമെഴുതിക്കളയാം; തന്റെ കവിതയും കഥയും ഇവിടെ അംഗീകാരമില്ലെന്നു തോന്നുമ്പോൾ ഇംഗ്ലണ്ടിലൊന്നു പൊയ്ക്കളയാം; വാണിജ്യം പൊലിക്കുന്നില്ലെന്നു കാണുമ്പോൾ തിരഞ്ഞെടുപ്പിനൊന്നു നിന്നുകളയാം—ഇതൊക്കെയാണിന്ന് കേരള ജീവിതം. എല്ലാ കുററങ്ങളും പൊതുവേ രാഷ്ട്രീയക്കാരുടെ തലയിലാണ് നാം വയ്ക്കാറ് പതിവ്. രാഷ്ട്രീയ മനുഷ്യൻ തന്നെയാണിവിടെ സാംസ്കാരിക മനുഷ്യനും. മനസ്സിൽ വെളിച്ചമുള്ള, മനുഷ്യനെ വെളിച്ചം കാണിച്ചുകൊടുക്കുവാൻ കഴിയുന്ന മനുഷ്യരുടെ അഭാവം അർബുദങ്ങളെക്കാൾ ഭീകരമായി നമ്മെ ബാധിച്ചിരിക്കുന്നു. സ്വാതന്ത്ര്യത്തെപ്പററി ഏററവും വലിയ വിചിന്തനങ്ങൾ നടന്നുകൊണ്ടിരിക്കുകയാണല്ലോ നമ്മുടെ പത്രങ്ങളിലൂടെ. ഏതെങ്കിലും തരത്തിൽ മനസ്സിൽ നിലനില്ക്കുന്ന സ്വതന്ത്രമനുഷ്യരാണോ ഈ സംസാരിക്കുന്നതു്? ഇവിടത്തെ ഏററവും വലിയ സ്വാതന്ത്ര്യവാദിയും തനിക്കു ശമ്പളം നല്കുന്ന വകുപ്പിന്റെ മന്ത്രിയുടെയോ തലവന്റെയോ തലകൊണ്ടു മാത്രം ചിന്തിക്കുന്നവരായിത്തീർന്നിരിക്കുന്നു.

ബുദ്ധിജീവിയും കലാകാരനും ചിന്തകനും, എന്തിന് ശാസ്ത്രജ്ഞൻപോലും അവരവരുടെ അടിമത്തത്തിന്റേയും സ്വാർത്ഥതയുടെയും ആനമുടിയിൽ ചമ്രം പടിഞ്ഞിരിക്കുന്ന ഈ കേരളത്തിലേക്ക്,

ഇതാ ഓണപ്പൂക്കൾ ഒരു വട്ടംകൂടി വിരിയുന്നു. ഒരു മധുരസ്മൃതിപോലെ ഓണക്കാററു വീശിവരുന്നു.

ഒരു ദിവസത്തേക്ക് നമ്മുടെ മുററത്ത് ഒരു പൂക്കളം! നമുക്ക് അന്നു പായസവും വയ്ക്കാം.

—സ്റ്റാഫ് ലേഖകൻ





## പെപിതാ നോബ്ൾ

# ഒരു മദാമ്മയുടെ കേരളം

**കേരളത്തെ സ്നേഹിക്കുകയും ഈ നാടിന്റെ ആത്മാവ് എന്തെന്നറിയുവാൻ ശ്രമിക്കുകയും ചെയ്ത 'പെപിതാനോബ്ൾ' എന്ന ഇംഗ്ലീഷുകാരിയുടെ ഒരു ലേഖനം മുമ്പൊരു ലക്കത്തിൽ ചേർത്തിരുന്നു. ഒരു മലയാളി സ്ത്രീയെപ്പോലെ ആയിത്തീരാൻ ഈ ഇംഗ്ലീഷുകാരി ശീലിച്ചതെങ്ങനെയെന്ന് കൊച്ചുകൊച്ചു കാര്യങ്ങളിലൂടെ അവർ ഇവിടെ പറയുന്നു. എവിടെ ജീവിച്ചാലും മായാത്ത ഒരു കേരളം അവരുടെ മനസ്സിൽ ഉണ്ട്.**

ഇംഗ്ലീഷുകാരിയായ എനിക്ക് കേരളം ഒരു വികാരമാണ്. ലളിതമായ ഈ പ്രസ്താവം എന്റെ ജീവിതത്തിലെ അടിസ്ഥാനപരമായ രണ്ടു വസ്തുതകളെ ഇണക്കുന്നുവെന്നു ഞാൻ കരുതുന്നു. എന്നാൽ, കേരളമെന്ന വികാരത്തെ പിന്തുടർന്നതിലൂടെ എനിക്കുണ്ടായിട്ടുള്ള സമൃദ്ധമായ അനുഭവവൈവിധ്യങ്ങൾ എത്രമാത്രമുണ്ടെന്ന് ഈ പ്രസ്താവത്തിലൂടെ പറഞ്ഞറിയിക്കാനാവില്ല. കേരളമെന്ന എന്റെ ഈ വികാരമാകട്ടെ കുറെക്കൂടി സത്യാത്മകമാക്കിയാൽ ഇതു വെറുമൊരു വികാരമല്ല, വികാരാവേശമാണ്—എന്റെ ജീവിതത്തിന്റെ ഓരോ വശത്തെയും സമ്പന്നമാക്കിയ ഒന്നാണ്. എനിക്കുള്ള പടിഞ്ഞാറൻ സംസ്കാരത്തിന്റേതായ ഓരോ ചിന്തയെയും അതിന്റെ അടിത്തറവരെ ചെന്നു പരിശോധിക്കുവാൻ എന്നെ നിർബ്ബന്ധിച്ച വികാരം; എന്റേതിൽനിന്നു പാടേ വ്യത്യസ്തമായ ഒരു ജീവിതത്തിലേക്ക് എനിക്ക് പ്രചോദനം നല്കിയ വികാരം; മാററിമറിക്കാനാവാത്തതെന്നു ഞാൻ വിശ്വസിച്ചിരുന്ന എല്ലാററിനോടുമിടയുവാൻ എന്നെ പ്രേരിപ്പിച്ച വികാരം; സർവ്വോപരി കണ്ടെത്തലിന്റെ ഒരു സാഹസയാത്രയ്ക്ക് എന്നെ കൂട്ടിക്കൊണ്ടുപോയ വികാരം—പുറമേ ഒരു പുതിയ ഭൂമിയിലേക്കും അകമേ അന്വേഷണത്തിന്റെ ഒരു വൈയക്തിക മേഖലയിലേക്കും എന്നെ കൊണ്ടുപോയ വികാരം.

ആറു നൂററാണ്ടു മുമ്പ്, മാർക്കോപോളോ എന്ന മഹാനായ വെനീഷ്യൻ ലോകസഞ്ചാരി തന്റെ സഞ്ചാരകഥ എഴുതാനിരുന്നപ്പോൾ അദ്ദേഹത്തിന് ഒരുകാര്യം അത്യാവശ്യമായി തോന്നി; കെട്ടിച്ചമയ്ക്കലിന്റെ തരിമ്പുപോലുമില്ലാത്ത, കണിശാൽ കണിശമായ ഒരു പ്രമാണമാണ് താൻ എഴുതിവയ്ക്കുന്നതെന്ന് തന്റെ വായനക്കാർക്ക് ഉറപ്പുനൽകണം. എന്തെന്നാൽ, അത്രയേറെ അറിയപ്പെടാത്ത ഒന്നായിരുന്നു താൻ വിവരിക്കുന്ന ലോകം. വിദൂരമായ കരകളിലും അകലെ അകലെയുള്ള നഗരങ്ങളിലും എന്തൊക്കെ ഉണ്ടാകാമെന്ന് ഇന്നേവർക്കുമറിയാം. നിർഭീകവും ധീരസാഹസികവുമായി അന്ന് നാവികവണിക്കുകൾ തേടിപ്പിടിച്ച സഞ്ചാരപഥങ്ങളൊക്കെയും ഇന്നു വിനോദസഞ്ചാരം സംഘടിപ്പിക്കുന്നവരുടെ കൈവെള്ളകളിൽ പതിഞ്ഞു നില്ക്കുന്നു; ആയിരക്കണക്കിന് ഒഴിവുകാലസഞ്ചാരികൾക്ക് സുപരിചിതവുമായിരിക്കുന്നു. ഈ ഭൂമിയുടെ നാലു മൂലകളും ആക്രമിച്ച് വരുതിയിലാക്കപ്പെട്ടിരിക്കുന്നു. പുകൾകൊണ്ട രാജസ്ഥാനങ്ങളെല്ലാം എന്നേ പോയിരിക്കുന്നു. ഐതിഹാസികമായ രാജകൊട്ടാരങ്ങളെല്ലാം ഹോട്ടലുകളായിത്തീർന്നിരിക്കുന്നു. 'കാല്പാടുകൾ വീണിട്ടില്ലാത്ത ഇടങ്ങളിലേക്ക്' എന്ന പ്രയോഗം അന്യംനില്ക്കാറായിരിക്കുന്നു. ഒരു സഞ്ചാരിയും ഒരു കടിയേററക്കാരനും രണ്ടു വിഭിന്ന ഇനങ്ങളാണ്. അവർക്ക് പൊതുവായി ഒന്നുമില്ല. ഞാൻ സ്വയം നെഞ്ചിലേററി

യെടുത്ത പല കാര്യങ്ങളിലൊന്നാണിതു്. എങ്ങും തങ്ങാത്തയാൾ എന്നാണല്ലോ സഞ്ചാരിയുടെ നിർവ്വചനം. എത്ര അഗാധവും ആത്മാർത്ഥവുമായ താല്പര്യമുണ്ടായിരുന്നാലും സഞ്ചാരി താൻ ചെന്നെത്തുന്ന ഇടങ്ങളിലെങ്ങും ജീവിക്കുന്നില്ല. സഞ്ചാരിയെന്ന നിലയിൽനിന്ന് കുടിയേററക്കാരിയെന്നനിലയിലേക്കുള്ള എന്റെ മാററം പ്രയാസകരമായിരുന്നു. മാർക്കോ പോളോ ഏറെ നൂററാണ്ടുകൾക്കപ്പുറം ചെയ്തതുപോലെ, ആരും കാണാത്ത, ആരുമറിയാത്ത ഒരു ലോകത്തേക്കുള്ള കപ്പൽയാത്രയ്ക്ക് സമമായിരുന്നു എന്റെ ഉദ്യമം. ആരും പോകാത്ത ഇടങ്ങൾ തേടി ഇറങ്ങിത്തിരിക്കുന്ന ഒരാൾക്ക് ഒരു ഗുണവും ചെയ്യാത്ത ഒന്നാണ് ആ ഇടങ്ങളെപ്പററി മുൻകൂട്ടി ചെയ്യുന്ന ഗവേഷണപഠനങ്ങൾ. ഇറങ്ങിപ്പുറപ്പെടുക, ചെന്നെത്തുക, അവിടത്തെ സാഹചര്യങ്ങളെയും ആചാരങ്ങളെയും കുറിച്ചുള്ള [illegible]

ന്നാലെ ഒന്നൊന്നായിവരും സഹിക്കാനും നേരിടാനുമുള്ള ശേഷിയും ആ ശേഷിയെപ്പററിയുള്ള ഉൾക്കാഴ്ചയും.

ഇന്ന് ഇതു ഞാനറിയുന്നു. എങ്കിലും, അന്ന് എന്നെ കേരളത്തിലേക്ക് വലിച്ചുകൊണ്ടുപോയതു് അവിടെ കുടിയേറാനുള്ള മോഹമായിരുന്നില്ല; അവിടത്തെ പ്രത്യേക ജീവിതരീതി അനുഭവിക്കണമെന്ന അഭിവാഞ്ഛയുമായിരുന്നില്ല. പ്രത്യക്ഷമായിട്ടല്ലെങ്കിൽ, പരോക്ഷമായെങ്കിലും കേരളത്തിലെ ഹൈന്ദവജീവിതത്തിന്റെ ഏറിയകൂറും കിടന്നു കറങ്ങുന്നതു് മതാചാരങ്ങളെച്ചുററിയാണ്. ആളുകൾ ഒരു പ്രത്യേക ക്ഷേത്രത്തിൽ ആരാധനയ്ക്കു ചെല്ലുന്നതു് ആ ക്ഷേത്രത്തിന്റെ മഹാ പൗരാണികതയോ വാസ്തുശില്പഗാംഭീര്യമോ കൊണ്ടല്ല. നേരെമറിച്ച്, ആ ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയിലുള്ള വിശ്വാസം കൊണ്ടാണെന്ന അനുമാനത്തിൽ ഞാൻ എത്തിയിട്ടുണ്ട്. ഇതൊരു ലളി[illegible] വസ്തുതയാണ്. പക്ഷേ,

ഈ ലളിതമായ വസ്തുതയെ ഹിന്ദുമത പഠനങ്ങൾ പലപ്പോഴും അവഗണിച്ചു കളയുന്നു. വിദേശിയായ ഞാൻ കേരളത്തിൽപ്പോയി താമസിച്ചതിന് ചില ഉന്നങ്ങളുണ്ടായിരുന്നു: ദൈനംദിന ജീവിതവും മതവുമായുള്ള സങ്കലനം മനസ്സിലാക്കി പുറത്തുകൊണ്ടുവരിക; നിത്യജീവിതത്തിലെ ഗാഢസമ്പർക്കങ്ങളെ പഠിപ്പിക്കുക; കേരളത്തിലെ ഭഗവതിപൂജയുടെ നിറപ്പൊലിമയാകെ ക്യാമറയിൽ പകർത്തുക. ഈ ലക്ഷ്യങ്ങൾക്ക് നിയതരൂപം ഉണ്ടാകാൻ കുറേ സമയം വേണ്ടിവന്നു. എനിക്ക് ഇതിനൊന്നും വേണ്ട വൈദഗ്ദ്ധ്യമില്ലായിരുന്നു. പരിചയസമ്പന്നതയുമില്ലായിരുന്നു. ഇത്രയും സങ്കീർണ്ണതകളും ഇത്രയേറെ സൂക്ഷ്മാംശങ്ങളുമുള്ള ഒരു വിഷയം കൈകാര്യം ചെയ്യാൻ എന്നെ പ്രാപ്തയാക്കിയതു് എൻെറ അജ്ഞതയുടെ ധാർഷ്ട്യം മാത്രമാണ്. എല്ലാം കഴിഞ്ഞു് ഇന്നു് തിരിഞ്ഞുനോക്കുമ്പോൾ എനിക്ക് പേടിയാവുന്നു; വിചിത്രമായ ഒരുതരം കൃതാർത്ഥതയും തോന്നുന്നു. ഞാനൊരുമ്പെട്ടിരിക്കുന്ന ഉദ്യമത്തിൻെറ വൈപുല്യം മനസ്സിലാക്കിക്കഴിഞ്ഞപ്പോഴേക്കും പിന്തിരിഞ്ഞുകളയാൻപററാത്തവിധം മനസ്സുകൊണ്ടും കർമ്മം കൊണ്ടും ഞാൻ അതിൽ മുങ്ങിപ്പോയിരുന്നു.

എൻെറ ആദ്യത്തെ കേരളയാത്ര 1972-ലായിരുന്നു. എങ്കിലും 1980 വരെ ഞാൻ കേരളത്തിൽ താമസം തുടങ്ങിയിട്ടില്ല. പിന്നീടാണ് സ്വയമേറെറടുത്ത കൃത്യവുമായി ഞാൻ പ്രതിജ്ഞാബദ്ധയാവുന്നതു്. കേരളത്തിൽ കഴിയുക എന്ന ചിന്ത എൻെറ മനസ്സിൻെറ ബോധവശത്തു് ഒരിക്കലുമുണ്ടായിരുന്നില്ല. എന്നാലും അന്നാട്ടുകാരുടെ അടുപ്പവും പിന്തുണയുമില്ലാതെ എൻെറ ഈ ദൗത്യം വിജയമാവുകയില്ലെന്നു് മനസ്സിൻെറ മനസ്സിലെവിടെയോ എനിക്ക് തോന്നിയിരുന്നു. എൻെറ ഏകകൈമുതൽ നിശ്ചയദാർഢ്യവും ഏകാഗ്രമായ ലക്ഷ്യചിന്തയുമായിരുന്നു. അതുകൊണ്ടാവണം ഭാഗ്യവശാൽ എനിക്ക് ചിലരെ കണ്ടെത്താനിടയായി. അവരെന്നെ സഹായിക്കാൻ മുന്നോട്ടു വന്നു. എന്നു മാത്രമല്ല, എന്നെ അവർ തങ്ങളുടെ ലോകത്തേക്കു കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു. ഇവരെക്കൂടാതെ ഞാനൊന്നും നേടുമായിരുന്നില്ല.

1980 വരെ നടത്തിയ മൂന്നു ദീർഘസന്ദർശനങ്ങൾ കൊണ്ടു് കാര്യമായൊന്നും എനിക്കു പഠിക്കാൻ കഴിഞ്ഞില്ല. എന്നാൽ, കേരളത്തിൽ താമസിക്കാൻ തുടങ്ങിയതോടെ സംഗതികളാകെ മാറി. ഒരു കണക്കിൽ ഞാൻ വീണ്ടും എൻെറ ശൈശവത്തിൽ തിരിച്ചെത്തിയതുപോലെ; അല്ലെങ്കിൽ തലയ്ക്ക് ക്ഷതമേററ് എല്ലാം മറന്നുപോയ ഒരാൾ വീണ്ടും ഓരോ പ്രവൃത്തികൾ പഴയ്യ പഠിക്കുന്നതുപോലെ. എൻെറ മുൻധാരണകൾ പ്രശ്നംസൃഷ്ടിച്ചു. വ്യത്യാസം നിസ്സാരമായിരുന്നു. കാലാവസ്ഥയും പരിസരവുമാണ് പ്രശ്നമെന്നു കണ്ടപ്പോൾ കോമൺസെൻസുകൊണ്ട് ഞാൻ [illegible] നേരിട്ടു. അന്നാട്ടുകാർ ചെയ്യുന്നതുപോലെയൊക്കെ ഞാനും ചെയ്തു. ഞാൻ സാരി ധരിക്കുന്നതും കൈകൊണ്ട് ഭക്ഷണം കഴിക്കുന്നതും കണ്ട് ആളുകൾക്ക് വിസ്മയമായി. സാരി ചുററുന്നതെങ്ങനെയെന്ന അറിവുമായല്ലല്ലോ എന്തായാലും ഒരു ഇന്ത്യാക്കാരി പിറന്നുവീഴുന്നതു്; നേരെ ഭക്ഷണം കഴിക്കേണ്ടതെങ്ങനെയെന്ന് എല്ലാ കുഞ്ഞുങ്ങൾക്കും പറഞ്ഞുകൊടുക്കുകയും വേണം. എന്നാൽ, ഞാൻ മാത്രം ശ്രദ്ധിച്ച ചില വ്യത്യാസങ്ങളുണ്ടായിരുന്നു. [illegible] വിതറിയ നിലത്തുകൂടി നടക്കുമ്പോഴെയുള്ള മനഃപ്രയാ[illegible]ഷവും ഇതെന്നിൽ ഉ[illegible] എൻെറ സംസ്കാരം [illegible]മെന്നു കരുതിയിരുന്ന കാര്യങ്ങൾ [illegible]യാൻ ഞാൻ നന്നെ ക്ലേശിച്ചു. ഭക്ഷണം കഴിക്കൽ പടിഞ്ഞാറെല്ലാം കൂട്ട[illegible]ള്ള സൗഹൃദ്യലായ, പലപ്പോഴും [illegible] സമയമെടുത്തുതന്നെയുള്ള ഒരു കൃത്യമാണ്. കേരളത്തിലാവട്ടെ, ഇതു് വെറുമൊരാവശ്യം നിറവേററലാണ്. എന്തൊരു വേഗത്തിലാണ് കേരളീയർ ആഹാരം കഴിക്കുന്നതു്. ദഹനത്തിന് ഹാനികരം പോലുമായ ഒരു വേഗം. ഉരുട്ടി വിഴുങ്ങുക,

കേരളം അതിൻെറ [illegible]



സ്ഥലംവിടുക ഇതാണ്  ലക്ഷ്യം. മെല്ലെ ഭക്ഷണം കഴിക്കാനും അവസാനത്തെ ആളും കഴിച്ചുതീരുന്നതുവരെ എഴുന്നേല്ക്കാതിരിക്കാനും പഠിച്ചാണ് ഞാൻ വളർന്നത്. കേരളത്തിലാവട്ടെ, ഭക്ഷണം കഴിഞ്ഞ ഉടനെ എഴുന്നേല്ക്കാൻ ഞാൻ നിർബ്ബന്ധിക്കപ്പെടാറുണ്ട്. പിന്നെപ്പിന്നെ ഞാനും ശീലിച്ചു, വേഗം ഭക്ഷണം കഴിക്കാനും കഴിച്ച ഉടൻ സ്ഥലംവിടാനും. പക്ഷേ, എന്റെ ഈ പെരുമാററം മഹാ മോശമാണെന്നും ഞാൻ ഇതിന് ശകാരം അർഹിക്കുന്നുവെന്നുമുള്ള തോന്നൽ എന്റെ ഉള്ളിൽ ശക്തമായിനിന്നു.

എച്ചിലില എടുത്ത് പുറത്തുകൊണ്ട് പോയെറിയാൻ എനിക്ക് വലിയ പ്രയാസം തോന്നിയിരുന്നു. ഞാൻ ഇങ്ങനെ എച്ചിലിലയെറിഞ്ഞ് പരിസരം വൃത്തികേടാക്കുമ്പോൾ ഇതെന്തൊരു വേലയാണെന്നു തോന്നാൻ ആരെങ്കിലും തീർച്ചയായുമുണ്ടാവണം. ഭക്ഷണം കഴിഞ്ഞ് ഒരു ബേസിനിലേക്ക് കൈയും വായും കഴുകാൻ എനിക്ക് പ്രയാസമൊന്നുമില്ല. പക്ഷേ, വാ കഴുകിയ വെള്ളം ഒരു വീട്ടിന്റെ പിൻഭാഗത്തെ മുററത്തേക്കു തുപ്പേണ്ടിവരുമ്പോൾ എനിക്ക് പ്രയാസമാകും. ചുണ്ടിൽ ഗ്ലാസ് തൊടാതെ വെള്ളം ഒഴിച്ചു കുടിക്കുന്നത് ഒരു നിർബ്ബന്ധമാണെന്ന് ആരും എന്നെ അറിയിച്ചിരുന്നില്ല. എങ്കിലും ചില വീടുകളിൽ ഞാൻ ഇങ്ങനെ ഗ്ലാസ് ഉയർത്തി വീഴ്ത്തി വെള്ളം കുടിക്കുന്നതു കണ്ട് രഹസ്യമായി ആ വീട്ടുകാർ ആശ്വാസംകൊണ്ടത് എന്റെ കണ്ണിൽപ്പെട്ടിരുന്നു. ഇവരറിയാത്ത ഒന്നുണ്ടായിരുന്നു. ഇങ്ങനെ പെരുമാറാൻ ഞാൻ രഹസ്യമായി പരിശീലിക്കുന്നുണ്ടെന്ന്.

ഇങ്ങനെ ഭക്ഷണകാര്യം കഴിഞ്ഞു. പിന്നെ ഞാൻ നിലത്തു കിടന്നുറങ്ങാൻ പഠിച്ചു. മാത്രവുമല്ല, തിരക്കാർന്ന ഒരു റെയിൽവേ സ്റ്റേഷനെ ഓർമ്മിപ്പിക്കുന്ന മുറിയിൽ കിടന്നുറങ്ങാനും കേരളം എന്നെ പഠിപ്പിച്ചു. പ്രശാന്തമൂകത നിറഞ്ഞ കിടപ്പറയിലെ ഏക അന്തേവാസി ആയി ശീലിച്ചിരുന്ന എനിക്ക് ഇതിങ്ങനെ സാധിച്ചുവല്ലോ എന്നതിൽ എന്തെന്നില്ലാത്ത ആശ്വാസവും വിസ്മയംതന്നെയും തോന്നി. എന്നാൽ, യഥാർത്ഥ വൈതരണികൾ വരാനിരിക്കുന്നതേയുള്ളു. തുടക്കത്തിൽ ഭാഷ എനിക്കൊരു പ്രശ്നമായിരുന്നു. അതിനാൽ ശാരീരികമായ സ്വകാര്യങ്ങൾ സൂക്ഷിക്കാനാവാതെ മാനസികമായ ഒറ്റപ്പെടൽ കടുപ്പമായിരുന്നു.

ഉഷ്ണവും എന്റെ ജോലിയുടെ ഭൗതികവശങ്ങളും ചേർന്ന് ഈ പ്രയാസത്തെ പല മടങ്ങ് ആക്കി; നീണ്ട മണിക്കൂറുകൾ, ഉറക്കമില്ലായ്മ, തിങ്ങിനിറഞ്ഞ ബസ്സുകളിലെ യാത്ര. തെളിഞ്ഞ് ചിന്തിക്കാനുള്ള ഏകാന്തതയും എനിക്ക് കിട്ടിയില്ല. ഇതെല്ലാം പേരിന് എന്നെ തളർച്ചയുടെ വക്കിലെത്തിച്ചു. അവിടത്തെ സ്ത്രീകളിൽചിലർ ഉള്ളിൽ എന്നെപ്പററി മറെറന്തൊക്കെയോ ധരിച്ചുവച്ചിരിക്കുന്നുവെന്ന സംശയവും എനിക്കുണ്ടായിരുന്നു. ഭാഷതന്നെയായിരുന്നു ഇതിനൊരു കാരണം. ഏതെങ്കിലും ചടങ്ങുകൾക്കു പോകുമ്പോൾ ഫോട്ടോ എടുക്കുന്നതിനും മററുമായി ഞാൻ പുരുഷന്മാരുടെ വിഭാഗത്തിൽ കഴിയേണ്ടിവന്നു എന്നതാവാം മറെറാരു കാരണം. ചില ഘട്ടങ്ങളിൽ സ്ത്രീകളുടെ നീരസം പ്രകടമാവുമായിരുന്നു. എനിക്ക് എന്തെന്നില്ലാത്ത അസ്വാസ്ഥ്യം തോന്നി. പിന്നെ, എനിക്കു ചെയ്യാൻ ഒന്നേ ഉണ്ടായിരുന്നുള്ളു, ജോലിയൊന്നുമില്ലാതിരിക്കുമ്പോൾ സ്ത്രീകളുടെ ഇടയിൽ നിന്ന് മാറാതിരിക്കാനും എനിക്ക് കഴിയുമെന്നു കാണിച്ചുകൊടുക്കുക.

എനിക്കു ചുററും ഇങ്ങനെ പതഞ്ഞുസ്സിലാക്കി. ഇപ്പോഴാണ് എനിക്ക് ഒന്നു തീർച്ചയായത്, പരിഭ്രമം എന്റെ ഭാഗത്തുനിന്നു മാത്രമായിരുന്നില്ല; രണ്ടു ഭാഗത്തും അതുണ്ടായിരുന്നു.

തുടക്കത്തിൽ ഇത് എനിക്ക് അറിയില്ലായിരുന്നു. ഇതു കാരണം ഞാൻ തീരെ തളർന്നു ദുഃഖിച്ചു. അഞ്ചുനേരവും മററും ഞാൻ അന്നൊക്കെ കുളിച്ചിരുന്നു. എന്തിനെന്നോ, ആരുമറിയാതെ കരയാൻ. ഇത്രയും വേദനിക്കേണ്ട കാര്യം വല്ലതുമുണ്ടോ? ഇത്ര വലിയ തെററിദ്ധാരണ വരാൻ കാര്യം വല്ലതുമുണ്ടോ? എല്ലാം മതിയാക്കി മടങ്ങിപ്പോയ്ക്കളഞ്ഞാലെന്ത് എന്നുവരെ ഞാൻ ആലോചിച്ചു. എങ്ങനെയെന്നറിയില്ല അവ



പഴമയുടെ സ്വയസമ്പൂർണ്ണത

പൊങ്ങിയിരുന്ന പ്രതികരണങ്ങളെക്കുറിച്ച് എനിക്ക് തികഞ്ഞ ബോധമുണ്ടായിരുന്നു. മലയാളം എനിക്കറിയില്ലെന്നുകണ്ട് ചിലർ എനിക്കു ചുററും നിന്നുകൊണ്ടുതന്നെ എന്നെക്കുറിച്ച് ചർച്ച ചെയ്യുമായിരുന്നു. അവരുടെ മുഖഭാവങ്ങളിൽനിന്നും തലയാട്ടലുകളിൽനിന്നും കാര്യം എനിക്ക് മനസ്സിലാകുന്നുമുണ്ടായിരുന്നു. ഇത് എന്നെ വല്ലാതെ ഉലച്ചു; അസ്വസ്ഥയാക്കി. പൊരുത്തപ്പെടലിന്റെ ഈ പ്രശ്നം എനിക്ക് മാത്രമല്ല ഉള്ളതെന്ന് കുറേക്കഴിഞ്ഞ് എനിക്കു പിടികിട്ടി. ഞാനൊരു പരദേശിയാണ്. സ്ത്രീയാണ്. അവരുടെ സാമൂഹ്യമര്യാദകളുമായി ബന്ധമില്ലാത്ത ആളാണ്. അങ്ങനെയുള്ള ഞാൻ ഏതാണ്ടൊരു സ്ഥിരവാസക്കാരിയായി അവരുടെ മുമ്പിൽ നില്ക്കുന്നു. അതുകൊണ്ട് എന്നോടുള്ള സമീപനം മാറേണ്ടിവരുമെന്ന് അവർക്ക് തോന്നിത്തുടങ്ങിയതും ഞാൻ മനസാനനിമിഷം എന്തെങ്കിലുമൊരു അത്ഭുതം സംഭവിക്കും. അതുകണ്ട് ഞാൻ ചിരിക്കും. പിന്നെയും താമസം തുടരും. പ്രശ്നമിങ്ങനെ ആവിയായിപ്പോയി; തകരാറെപ്പോഴും എന്റേതായിരുന്നുവെന്ന് ഞാൻ മനസ്സിലാക്കുകയും ചെയ്തു. പൊരുത്തപ്പെടേണ്ടതും പഠിക്കേണ്ടതും ഇടപഴകേണ്ടതും എന്റെ ആവശ്യമായിരുന്നല്ലോ. എന്റെ സ്വന്തം സംസ്കാരനിഷ്കർഷയുടെ മാനസികമായ ഭാണ്ഡഭാരം വലിച്ചു ദൂരത്തെറിയുവാൻ ഞാൻ രണ്ടും കല്പിച്ച് ശ്രമിച്ചു; അഭിപ്രായ രൂപീകരണം എന്റെ സാംസ്കാരിക പാരമ്പര്യത്തിന്റെ കാഴ്ചപ്പാടിൽ നിന്നല്ലാതെ വ്യക്തിനിഷ്ഠമായ അനുഭവങ്ങളുടെ വെളിച്ചത്തിലൂടെയാക്കാനും ശ്രമിച്ചു. ഇതത്ര എളുപ്പമൊന്നുമായിരുന്നില്ല. അതുകൊണ്ട് ദൃഢമായ ഒരടിസ്ഥാന സങ്കല്പത്തിൽ ഞാൻ പിടിച്ചുനിന്നു. പരിസരവുമായി ഇണങ്ങൽ



തീർച്ചയായും സാദ്ധ്യമാണ്. എന്തൊക്കെയായാലും എന്റെ ചുററും ഉള്ള ജനങ്ങൾക്ക് ജീവിതരീതിയെന്നത് ഒരു ജീവിതരീതി മാത്രമാണല്ലോ.

ഞാൻ പഠിച്ചത് മുക്കാലും അനുകരിച്ചും നിരീക്ഷിച്ചുമായിരുന്നു. പി[illegible]മിച്ചുംനിന്നത് ചെയ്യും അതിലെ തെററു തിരുത്തിയും [illegible]ീണ്ടും ചെയ്യും പഠിക്കേണ്ടതായിരുന്ന ചെയ്തത് തെററായിപ്പോയല്ലോ എന്ന് തി[illegible]രിച്ചറിയാൻ വളരെ വൈകി[illegible] കഴിഞ്ഞിരുന്നുള്ളൂ. പ്രാദേശിക വി[illegible]സങ്ങൾ, ആചാരങ്ങൾ, അന്ധവി[illegible]ാസങ്ങൾ എന്നിവയുടെ കാര്യത്തി[illegible]ണ് ഈ പ്രയാസം പ്രത്യേകിച്ചും നേ[illegible]ിട്ടത്. ഒരു രാത്രിയിൽ ഞാൻ കാല് തെക്കോട്ടുവച്ച് കിടക്കുകയായിരുന്നു. ഇതു കണ്ട് വീട്ടിലുള്ളവർ ബഹള[illegible]ി എന്നെ ശാസിച്ചു—എന്തു[illegible], ശവ[illegible] വല്ലതുമാണോ തെക്കോട്ട് കാലുംവച്ച് കിടക്കാൻ? ഒരു സന്ധ്യയ്ക്ക് ഞാൻ വീട്ടുപടിക്കലിറങ്ങി [illegible]ല്ക്കുക[illegible]ിരുന്നു. അ[illegible] കിട്ടി എ[illegible]ിക്ക് ശകാരം. അങ്ങനെയൊരുസ്ഥ[illegible] അങ്ങനെയൊര[illegible] നി[illegible]ൽ അത്ര [illegible] കഷ്ടിക്കും [illegible]ന്നാണ് എനിക്ക് കിട്ടിയ താക്കീത്. [illegible] വർക്കില്ലല്ലോ എന്ന ആശ്വാസ[illegible] [illegible]ണമോ എന്നൊന്നും [illegible] ഇത്തരം വിശ്വാസ[illegible] [illegible]ന്ന് [illegible] മടിച്ചുതുടങ്ങി [illegible] ഒരു പൂച്ചയേ[illegible] കണ്ടാൽ [illegible]ച്ചു വീ[illegible] കയറി [illegible]ഭാഗമോ, [illegible]കൊണ്ടുപോ[illegible] കണ്ടാൽ [illegible] ആ[illegible]ൽ കോടിവന്നു[illegible] [illegible]ത്തുക്കുടെന്നും ഞാൻ [illegible]ച്ചു. ആ[illegible]ടെ[illegible]യങ്കിലും പിറന്നാൾ വരുമ്പോൾ എത്ര വയസ്സായി എന്ന് ആ വ്യക്തിയോടു ചോദിക്കാതിരിക്കാൻ ഞാൻ ശ്രദ്ധിച്ചു. സന്ധ്യ ക[illegible]ഞ്ഞാൽ സൂചി കടംവാങ്ങിക്കൂ[illegible]ന്ന് ഞാൻ അറിഞ്ഞു. രണ്ടാളുമൊ[illegible] വീട്ടിൽനിന്ന് യാത്ര പുറപ്പെടാ[illegible]യി ചൊവ്വ, ശനി ദിവസങ്ങളിൽ [illegible]ൻ തലയിൽ എണ്ണതേച്ചു. ചുരുക്കത്തി[illegible], ശുഭകരമേത് അശുഭകരമേത് എന്ന് മററുള്ളവരെപ്പോലെല്ലാം എനിക്കും [illegible]റിവും ജാഗ്രതയുമുണ്ടായി.

ക്ഷേത്രത്തിൽ പ്രവേശിക്കാൻ എനിക്ക് മടിയായിരുന്നു. കാരണം മറെറാന്നുമല്ല, ക്ഷേത്രത്തിനകത്തെ എന്റെ സാന്നിദ്ധ്യം തന്നാട്ടുവികാരങ്ങൾക്ക് സഹിക്കാനാവില്ല എന്ന് ഞാൻ അറിഞ്ഞു. അങ്ങനിരിക്കെ, എനിക്ക് ക്ഷേത്രപ്രവേശനമാകാമെന്ന ഔദ്യോഗി



ഭഗവതിക്കുവേണ്ടി ഒരിളകിയാട്ടം

[illegible] വാർത്തയായി. ആ വാർത്ത വായിച്ച് ഞാൻ താമസിക്കുന്ന വീട്ടിനു ചുററും നിന്ന് പത്തിരുപത്തഞ്ചു സ്ത്രീകൾ എന്നെ കാണാൻ വന്നു. പെട്ടെന്നാണവർ കയറിവന്നത്. അവർക്കു നടുവിൽപ്പെട്ട ഞാൻ മൃഗശാലയിലെ ഒരു കാഴ്ചവസ്തുപോലെ നില്ക്കേണ്ടിവന്നു. അവരുടെ നേതാവ് ആ വാർത്ത വായിച്ചു കേൾപ്പിക്കവെ, മററുള്ളവർ അംഗപ്രത്യംഗം എന്നെ നിരീക്ഷിക്കുന്നത് സഹിക്കേണ്ടിയും വന്നു. ക്ഷേത്രത്തിൽ കയറിയാൽ എന്തൊക്കെയാണു ചെയ്യേണ്ടതെന്ന് ആരും എനിക്കു പറഞ്ഞുതന്നില്ല. അതിനാൽ എനിക്കു വലിയ പേടിയായി; കാലെങ്ങാനും തെററി വച്ചുപോകുമോ! പക്ഷേ, പയ്യെ എല്ലാം പരിചയപ്പെട്ടു. അതോടെ എന്റെ വെപ്രാളവും തീർന്നു. എന്നുമാത്രമല്ല ഒരു ആന്തരിക ശക്തിയും എനിക്കുണ്ടായി. പുറമേയുള്ള കുഴപ്പക്കുകയു[illegible] കൾ നടക്കുന്ന ശ്രീകോവിലിനു സമീപത്തേക്ക് എന്റെ ജോലി എന്നെ കൊണ്ടു ചെന്നെത്തിക്കുമല്ലോ എന്ന ചിന്തകാരണം, എന്നോടൊപ്പമുള്ളവരെ ഒട്ടും അലോസരപ്പെടുത്തിക്കൂടെന്നത് ഞാൻ പരമപ്രധാനമായി എടുത്തു. വിശ്വാസം വിലയ്ക്കു വാങ്ങാവുന്നതല്ല; നിർബ്ബന്ധിച്ചു പിടിച്ചെടുക്കാവുന്നതുമല്ല. ആളുകളുടെ ചിന്താക്കുഴപ്പവും ആശങ്കകളും അകററണമെങ്കിൽ, അവരിൽ ഒരാളെപ്പോലെ ഞാൻ പെരുമാറിയേ തീരൂ. ഇങ്ങനെ എനിക്ക് അവരിലൊരാളായി പരിഗണന കിട്ടി. അവരിലൊരാളെപ്പോലെതന്നെ ഞാൻ പെരുമാറുമെന്ന് അവരെല്ലാം കരുതുകയും ചെയ്തു.

തികച്ചും ഒരു വിദേശിയായിത്തന്നെ ഞാൻ കേരളത്തിൽ കഴിഞ്ഞിരുന്നു

വെങ്കിൽ എന്നോടു കുറേക്കൂടി അടുപ്പം കാണിച്ചേനെ—ഒരുപക്ഷേ സഹകരണം കുറഞ്ഞുപോയെന്നു വരാമെങ്കിലും. പക്ഷേ, ഞാൻ തിരഞ്ഞെടുത്തതു് വിദേശിയായി ... രീതി ആയിരുന്നില്ല. ബോധപൂർവ്വമല്ല. എന്റെ ജോലിയും ദേശമര്യാദകളും തമ്മിൽ ചിലപ്പോഴെങ്കിലും പൊരുത്തമില്ലാതെ വന്നിട്ടുണ്ടു്. ആദ്യ നാളുകളിൽ ചിലപ്പോഴൊക്കെ ഞാൻ ചില ചടങ്ങുകൾക്കു് മനഃപൂർവ്വം പോയില്ല. എന്തിനു് എന്റെ സാന്നിദ്ധ്യംകൊണ്ടു് വെറുതേ തൊറിദ്ധാരണകൾക്കു് ഇടം കൊടുക്കണം എന്നു കരുതിത്തന്നെയാണിതു്. ഈ ധർമ്മസങ്കടത്തിന്റെ മികച്ച ഉദാഹരണം കൊടുങ്ങല്ലൂർ ഭരണി ഉത്സവമാണു്. പ്രസിദ്ധമായ ഒരു ഉത്സവമാണതു്. ആയിരക്കണക്കിനു് ആരാധകർ വന്നു് പാട്ടുപാടുന്നതാണു് പ്രധാന ചടങ്ങു്. പാട്ടു് എന്താണെന്നോ? കൊടുങ്ങല്ലൂർ ഭഗവതിയുടെ ലൈംഗികമായ ഇഷ്ടങ്ങളും ഇഷ്ടക്കേടുകളും വ്യക്തമായി വിവരിക്കുന്ന പാട്ടുകൾ. ഈ പൂരപ്പാട്ടു നടക്കുമ്പോൾ 'അന്തസ്സുള്ള' ഒററ സ്ത്രീയും ക്ഷേത്രത്തിനടുത്തെങ്ങും പോവുകയില്ല. ഞാനും അത്തരം ഒരു സ്ത്രീയായി പരിഗണിക്കപ്പെടാൻ യോഗ്യത നേടിക്കഴിഞ്ഞതിനാൽ ഈ ഉത്സവം എനിക്കു് അപ്രാപ്യമായിരുന്നു. ഭഗവതീപൂജ സംബന്ധിച്ചു് വലിയ പ്രധാന്യമുള്ള ഈ ഉത്സവം പല വർഷവും കാണണ്ടോ എന്നു വെച്ചുവാൻ തന്മൂലം ഞാൻ നിർബ്ബന്ധിതയായി. ഓരോ വർഷവും വരും; ഈ ഉത്സവം വരും; പങ്കെടുക്കാൻ കഴിയാത്തതുമൂലം എന്റെ ജോലി മുഴുവനാകുന്നില്ലല്ലോ എന്ന മൂകമായ നിരാശയിൽ ഞാൻ സ്വയം ശാസിച്ചുകഴിയും. ഞാൻ സ്വയം അടിച്ചേല്പിച്ച ഈ ക്ഷമയ്ക്കു് അവസാനം ഫലം ഉണ്ടായി. ഈ ഉത്സവവുമായി ഉററ ബന്ധമുള്ള ഒരു കുടുംബത്തെക്കുറിച്ചു് ഞാനറിഞ്ഞു. അവരുടെ തറവാടു് ക്ഷേത്രത്തിനു സമീപമാണു്. ഒട്ടേ തീർത്ഥാടകർ ആ തറവാടു് സന്ദർശിക്കും; പക്ഷേ, അവിടെ ആ പാട്ടു്—പൂരപ്പാട്ടു്—പാടാൻ പററില്ല. അതു് നിരോധിച്ചിട്ടുള്ളതാണു്. അങ്ങനെ, എനിക്കു് ആ തറവാട്ടിൽ പോയി അവിടത്തെ ചടങ്ങുകളിൽ അന്തസ്സോടെ തന്നെ പങ്കെടുക്കാമെന്നായി.

അറച്ചറച്ചാണു് ഞാനവിടെ എത്തിയതു്. പക്ഷേ എനിക്കു് യാതൊരു പ്രയാസവും അവിടെ ഉണ്ടായില്ല. ആശ്വാസമായി. എങ്കിലും എന്റെ ശാന്തിയെ ഭഞ്ജിക്കാൻ ഒരു കഠിനപരീക്ഷണം കിടപ്പുണ്ടായിരുന്നു—ഈറസ്സായ ക്ഷേത്രക്കുളത്തിലെ മുങ്ങിക്കുളി. പല തവണ ആ മുങ്ങിക്കുളിയിൽനിന്നു് ഞാൻ തെന്നിമാറി. എങ്കിലും ഉപബോധത്തിൽനിന്നു് ഒരുഭീതി എന്നെ കരണ്ടുതിന്നു; എന്റെ ഈ ജീവിതരീതി അവസാനം എന്നെ ക്ഷേത്രക്കുളത്തിൽ ചാടിക്കുകതന്നെ ചെയ്യുമല്ലോ എന്നതു്. ഇതു മനസ്സിലാക്കിക്കൊണ്ടു് ഞാൻ, ഒരു സൂത്രമെടുത്തു; കുളിക്കടവിലെ ചിത്രങ്ങളെടുക്കുന്നതിൽ എനിക്കു താല്പര്യമില്ലെന്നുനടിച്ചു. എങ്കിലും കുളിക്കടവിലെ കളിരീതിയെപ്പററി വിവരങ്ങൾ ശേഖരിക്കാൻ ഞാൻ ശ്രമിച്ചുകൊണ്ടിരുന്നു. സ്ത്രീകൾ എങ്ങനെയാണു് ഇതു സാധിക്കുന്നതു്? അവർ എങ്ങനെയാണു് ദേഹം കഴുകുന്നതു്? കളികഴിഞ്ഞു് അവർ എങ്ങനെയാണു് വസ്ത്രം മാറുന്നതു്? എനിക്കേററവും കൂടുതൽ അറിയേണ്ടിയിരുന്നതു് അവർ എങ്ങനെ ആ തുറന്ന കടവിൽ വസ്ത്രം അഴിച്ചിടും എന്നതും എന്തുമാത്രം അഴിച്ചിടും എന്നതും ആയിരുന്നു. എന്റെ ഈ വെപ്രാളം മനസ്സിലാക്കാൻ കഴിയുമായിരുന്ന, നഗരവാസികളായ ചില സുഹൃത്തുക്കളോടു് ഞാനിതു് തുറന്നു ചോദിക്കുകപോലും ചെയ്തു. എന്നാൽ അവരുടെ ഉത്തരം എന്നെ തൃപ്തിപ്പെടുത്തിയതേ ഇല്ല.

മനോഹരമായ ഒരു പ്രഭാതത്തിൽ എന്റെ രഹസ്യം അസ്തമിച്ചു. തൃപ്രയാർ ശ്രീരാമക്ഷേത്രത്തിനരികിൽക്കൂടി ഒഴുകുന്ന പുഴയുടെ ഓരത്തു വെച്ചു്, ആ കുടുംബക്കാർ, മൺമറഞ്ഞ പൂർവ്വികന്മാർക്കുവേണ്ടി ഒരു ബലികർമ്മം നടത്തുകയാണു്. "കർമ്മം തുടരും മുമ്പ് നമുക്കെല്ലാം പുഴയിൽ കുളിക്കണം," അവർ എന്നെ കൂടി ചേർത്തു് പറഞ്ഞു. ഞാനാസകലം ഭയന്നു വിറച്ചു. പക്ഷേ ഉടനെ ഒരു രക്ഷാമാർഗ്ഗവും കണ്ടു. ഒരു കുടുംബാംഗം പോലെയാണു് നിങ്ങളെന്നെക്കരുതുന്നതു്. അതിലെനിക്കു് സന്തോഷവുമാണു്. പക്ഷേ വാസ്തവത്തിൽ ഞാൻ കുടുംബാംഗമല്ലല്ലോ. അതിനാൽ ഞാൻ പുഴയിലിറങ്ങി കുളിക്കണമെന്നില്ല... ഇങ്ങനെ ഞാൻ പറഞ്ഞു. "ആണു്", അവരിലൊരാൾ മറുപടി പറഞ്ഞു. "പക്ഷേ, നിങ്ങളുടെ കുടുംബത്തിലും മരിച്ചവരുണ്ടല്ലോ. അവർക്കായി ഒരു പൂജ ആയാലെന്താ?" എനിക്കു് വാക്കു മുട്ടി. ഞാൻ സമ്മതിച്ചു. എന്നാൽ എന്റെ ഉള്ളു് നിയന്ത്രണം വിട്ടു വിറച്ചു. ക്ഷേത്രോത്സവങ്ങൾക്കു് വസ്ത്രമണിഞ്ഞുതന്നെ ഞാൻ ചെല്ലുമ്പോൾ അതു കാണാൻ തൽപരരായി ആൾക്കൂട്ടം വന്നുകൂടുന്നതു് ഞാൻ ഓർത്തുപോയി. എന്നിരിക്കെ പുഴയിലെ കുളി ഉളവാക്കാവുന്ന ജിജ്ഞാസ എത്രയോ തീക്ഷ്ണമാകാം, അമ്പരപ്പിക്കുന്നതുമാകാം. കടുത്ത വെറുപ്പോടെ ഞാൻ ആ പുഴയെ നോക്കി. ഞാൻ പൊട്ടിക്കരഞ്ഞില്ലെന്നേയുള്ളു. പുഴക്കരയിൽ ആണുങ്ങൾക്കും പെണ്ണുങ്ങൾക്കും പ്രത്യേകം കടവുകളുണ്ടെന്നതു് ഞാൻ മനസ്സിലാക്കി. എന്നു മാത്രമല്ല, കുളിക്കുന്ന സ്ത്രീകളിൽ നിരവധിപേരും മുലക്കച്ചപോലും ഇല്ലാതെയാണെന്നും കണ്ടു. എനിക്കു് ധൈര്യംവന്നു. അക്ഷരാർത്ഥത്തിൽ രണ്ടും കല്പിച്ചു് ഞാൻ ഇറങ്ങാൻതന്നെ തീരുമാനിച്ചു. ഭയന്നു വിറച്ചുകൊണ്ടാണെങ്കിലും ഞാനൊരു പ്രഖ്യാപനം നടത്തി. ഞാനുമിതാ വരുന്നു. പക്ഷേ, അതു കേൾക്കാൻ ആരുമുണ്ടായിരുന്നില്ല. അവരെല്ലാം എപ്പോഴേ വെള്ളത്തിൽ ചാടിക്കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ ധീരമായ പ്രഖ്യാപനമൊക്കെ നടത്തിയെങ്കിലും ഞാൻ പുഴവെള്ളത്തെ സമീപിച്ചതു് തൂക്കിലേററാൻ വിധിക്കപ്പെട്ടയാൾ തൂക്കുമരത്തെ സമീപിക്കുമ്പോലെയായിരുന്നു. പുഴയുടെ വിളുമ്പിൽ, ആളുകൾ നിറഞ്ഞ പടികളിൽ ഞാനൊന്നുനിന്നു ചുററും നോക്കി. ആരും അശേഷവും എന്നെ ശ്രദ്ധിക്കുന്നില്ല. ഇപ്പോൾ വെള്ളമിതാ, എന്നെ മാടിവിളിക്കുന്നു. പിന്നെ, ഞാനൊന്നുമറിഞ്ഞില്ല. നോക്കിയപ്പോഴുണ്ടു് ഞാൻ വെള്ളത്തിൽ. മാറേറണ്ട വസ്ത്രങ്ങളെല്ലാം ഇതിനിടയിലെപ്പോഴോ ഞാൻ മാററിയിരുന്നു. മററു പെണ്ണുങ്ങൾ ആർത്തുചിരിച്ചു. എന്റെ നേരെ വെള്ളം വാരിയെറിഞ്ഞു. അവർ എനിക്കു ചുററും ആഹ്ലാദത്തോടെ താറാവുകളെപ്പോലെ നീന്തിത്തുടിച്ചു. വെറുതേ, ഞാൻ വെപ്രാളപ്പെട്ടതോർത്തു് എനിക്കു് ഇളിഭ്യത തോന്നി. എങ്കിലും അതിന്റെ ആൻറിക്ലൈമാക്സ് ആശ്വാസകരമായി.

പുഴക്കരയിലെ പൂജപോലും അനായാസം ഞാൻ നടത്തി. ചുററും മററുള്ളവർ ചെയ്യുന്നതിനെ അനുകരിച്ചു് ഒരു കൊച്ചു വാഴയിലയിൽ ഇട്ടു് ഞാൻ ബലിച്ചോറും ധാന്യങ്ങളും അർച്ചനചെയ്തു. ഇനിയുമുണ്ടു് ഒരു പരീക്ഷണം. അവസാനത്തേതു്. ഇലയിൽ കൊണ്ടുവച്ച ചോറെടുക്കാൻ കാക്കയുടെ രൂപത്തിൽ പരേതാത്മാവു് വരണം. കാക്ക വന്നില്ലെങ്കിൽ പൂജ തെററിച്ചുവെന്നും പിതൃക്കൾ നീരസത്തിലാണെന്നും വരുമെന്നാണു് വിശ്വാസം. ഒരു വലിയ ബലിക്കാക്ക ഞാൻ നേദിച്ച ചോറിനുമേൽ വന്നിരുന്നു. സന്തോഷവുമായി.

ചില രംഗങ്ങളിൽ ഞാൻ സ്വീകാര്യയാവുന്നു എന്നുള്ളതിന്റെ സൂചന വളരെ വിചിത്രമായ ഒരു രീതിയിലാണു് ഉണ്ടായതു്. അതൊരു കുഗ്രാമമാണു്. ആദ്യംതൊട്ടേ എനിക്കവിടം ഇഷ്ടമായി. അവിടത്തെ ആളുകളുടെ നൈസർഗ്ഗികമായ മനോസൗന്ദര്യവും അന്തസ്സും എന്നിലെ അന്യത അകററി; എനിക്കു് സ്വാസ്ഥ്യം നല്കി. ഒരു ജന്മാന്തര



കത്തിയും കരിയും താടിയും പച്ചയും

സ്മൃതിയിലെന്നപോലെ ആ സ്ഥലം എനിക്കു് പരിചയമായിരുന്നു. അവിടെ ഞാൻ ചെന്നുപെട്ട കുടുംബം മകളെയോ സഹോദരിയെയോ എന്നപോലെയാണു് എന്നെ കരുതിയതു്. ഞാനും അങ്ങനെ പെരുമാറണമെന്നു് അവർ പറഞ്ഞു. എന്നോടുള്ള ഇടപെടലിൽ നിന്നു് അവരുടെ ഈ മനോബന്ധം വ്യക്തമായി. ആ കുടുംബത്തിലുള്ളവരെല്ലാം കുളിക്കുന്നതു് ഒരു കുളത്തിൽ നിന്നാണു്. ഒരു സന്ധ്യയ്ക്കു് കുളത്തിലെ കുളിയും കഴിഞ്ഞു് ഞാൻ വീട്ടിലേക്കു് മടങ്ങി. ഞാൻ പതിവിലും লേശം വൈകിപ്പോയിരുന്നു. ഇരുട്ടു വീണുകഴിഞ്ഞുവെങ്കിലും വഴിയിൽ പൂർണ്ണചന്ദ്രൻ എനിക്കു് കൂട്ടുണ്ടായിരുന്നു. എനിക്കെന്തുപററിയെന്നറിയാതെ ആ വീട്ടുകാർ മുഴുവനും അവിടെ വെപ്രാളത്തോടെ നില്ക്കുന്നതു കണ്ടു. ആ കുടുംബം ഒരു ബ്രഹ്മരക്ഷസ്സിന്റെ പരിരക്ഷയിലാണത്രെ. അവർക്കു് ഞാൻ കുടുംബത്തിലെ ഒരംഗമാണെങ്കിലും ബ്രഹ്മരക്ഷസ്സു് അങ്ങനെ എടുക്കുമോ എന്നതായിരുന്നു അവരുടെ സന്ദേഹം. ആ ബ്രഹ്മരക്ഷസ്സിനെ ആ വീട്ടുകാരൊഴിച്ചുള്ളവർക്കു് കാണാൻ കഴിയും. ഇങ്ങനെയൊരു ബ്രഹ്മരക്ഷസ്സുണ്ടെന്ന കാര്യം എനിക്കറിയില്ലല്ലോ. ഞാനെങ്ങാനും ആ രക്ഷസ്സിനെ കണ്ടാൽ ഭയന്നു ഞെട്ടിപ്പോകുമല്ലോയെന്ന ആശങ്കയായിരുന്നു അവരുടേതു്.

അസാധാരണമായി വല്ലതും കാണുമ്പോൾ, എപ്പോൾ ചിരിക്കാതിരിക്കണമെന്നു് അറിഞ്ഞേ തീരൂ. അതുപോലെതന്നെ പ്രധാനമാണു് ഇമ്മാതിരി സന്ദർഭങ്ങളിൽ എപ്പോൾ ചിരിക്കണമെന്നറിയുന്നതും. നഷ്ടപ്പെട്ട ഭാരം വീണ്ടെടുത്തശേഷം ഞാൻ ഒരു ഗ്രാമത്തിലേക്കു് മടങ്ങിച്ചെല്ലുകയായിരുന്നു. അപ്പോഴും ഞാൻ അവശയായിരുന്നു. എങ്കിലും എന്നെ കണ്ട ഒരാൾ പറഞ്ഞു. മദാമ്മ വല്ലാതെ തടിച്ചിട്ടുണ്ടല്ലോ.

കാലവർഷക്കാലത്തൊരിക്കൽ ഞാൻ ഏഴു് മൈൽ ഒരു ഗ്രാമത്തിലൂടെ മഴയും നനഞ്ഞു നടന്നു. തിരിച്ചെത്തുന്നതിനു തൊട്ടുമുമ്പു് തിരിഞ്ഞുനോക്കിയപ്പോൾ ഞാൻ കണ്ടതു് എന്റെ സാരിയുടെ പിൻഭാഗമാകെ മണ്ണിന്റെ ചെങ്കാവിനിറം പുരണ്ടിരിക്കുന്നതാണു്. ഞാൻ അതു് സാരമാക്കിയില്ല. പിന്നീടു്, ഞാൻ ആദ്യം കണ്ടയാൾ എന്നോടു പറഞ്ഞു—എല്ലാവരും നിങ്ങളെ നോക്കി ചിരിക്കുന്നുണ്ടല്ലോ മദാമ്മേ. അഭിമാനബോധം ഇമ്മാതിരി സന്ദർഭങ്ങളിൽ സംരക്ഷിക്കപ്പെടുന്നതു് പരിഹാസത്തെ കുറിക്കുന്ന നമ്മുടെ പ്രത്യേക ബോധമാണു്. എന്നെ ഇങ്ങനെ കാഴ്ചവസ്തുവായി കണക്കാക്കിയാൽ അതിനു് ഞാൻ കൂലി ഈടാക്കുമെന്നു് പലപ്പോഴും പറഞ്ഞിട്ടുണ്ടു്. ഞാൻ ഉൽസവത്തിൽ പങ്കെടുക്കുന്നതു കാണാൻ പത്തുപൈസ. ഞാൻ ഭക്ഷണം കഴിക്കുന്നതു കാണാൻ ഒരു രൂപ. ഞാൻ കാറോടിക്കുന്നതു കാണാൻ അഞ്ചു് രൂപ. എന്റെ പുഴയിലെ കുളി കാണാൻ നൂറു രൂപ. എന്നെ മാഡം എന്നോ മദാമ്മയെന്നോആണു് വിളിക്കാറുണ്ടായിരുന്നതു്. ആദ്യമൊക്കെ ഞാൻ കരുതിയതു് ഇതൊരവഹേളനമായിട്ടാണു്. ഒരുപാടുനാൾ കഴിഞ്ഞാണു് ഞാൻ കാര്യം മനസ്സിലാക്കിയതു്. മദാമ്മ എന്നതു് ഇംഗ്ലീഷിലെ മാഡം എന്ന വാക്കു് സൂചിപ്പിക്കുന്ന പ്രത്യേക അർത്ഥങ്ങളൊന്നുമല്ല. മദാമ്മ എന്നതു് ഇവിടെ ഒരു സ്ഥാനപ്പേരാണു്; അല്ലെങ്കിൽ ഒരു പേരു്.

എന്റെ ഈ അനുഭവങ്ങളുടെയെല്ലാം അന്തിമഫലം ഒരു കായങ്കുളം വാളുപോലെയാണു്. ഈ അനുഭവങ്ങൾക്കായി ഞാൻ വില കൊടുക്കേണ്ടിവന്നു. എന്റെ സംസ്കാരത്തിന്റെ പ്രത്യേകതകൾ എനിക്കു നൽകിയിരുന്ന പരിരക്ഷ എന്നെന്നേക്കുമായി ഇല്ലാതായി. പകരമുള്ളതു് ആശയക്കുഴപ്പമാണു്. പിന്നെ, എന്റെ സ്വന്തം രാജ്യത്തു് ഞാൻ ഇപ്പോൾ ഒരന്യയുമായി. ഇംഗ്ലണ്ടിൽ ചെല്ലുമ്പോൾ എനിക്കു ചുററുമൊരു മുഖംമൂടി ഇറങ്ങിവരും. എന്റെ അനുഭവങ്ങൾ എത്രയോ തീവ്രങ്ങളാണു്. അവ എന്നെ എന്നെന്നേക്കും സ്വാധീനിച്ചേ പററൂ. ചിലപ്പോഴൊക്കെ എന്നെ വല്ലാത്തൊരു ഏകാന്തത വന്നുമൂടും. കാലം കുറേ ചെല്ലുമ്പോൾ ഈ ആശയക്കുഴപ്പം മാറുമായിരിക്കാം. മാറിയാലും ശരി, മാറിയില്ലെങ്കിലും ശരി കേരളത്തിൽ ഞാൻ കഴിച്ച കാലത്തെക്കുറിച്ചു് എനിക്കു് ഒരിക്കലും ഒരു കുററബോധം ഉണ്ടാവുകയില്ല.

എന്തുകൊണ്ടു്? എന്തുകൊണ്ടെന്നാൽ അതു് കൂലിയില്ലാത്ത വേലയല്ല. എന്നെ താങ്ങിനിർത്തിയതു് എന്റെ പണി മാത്രമല്ല, എന്നെച്ചുററിയുണ്ടായിരുന്നവരുടെ നിർവ്യാജമായ സന്മനസ്സുമായിരുന്നു. എനിക്കു് ഒരു മമതാബോധമുണ്ടായിത്തീർന്നു. പട്ടണത്തിൽ വച്ചു് ഒരു വിദേശിയെ കാണുമ്പോൾ കൂടെയുള്ളവർ ചൂണ്ടിക്കാണിച്ചു പറയും—നോക്കൂ, ഒരു തനി വിദേശി. അതു കേട്ടു് ഞാൻ ആഹ്ലാദത്തിന്റെ തിരമാലകളിൽപ്പെട്ടുപോകും. ഇതു് നിങ്ങൾക്കും സങ്കല്പിക്കാം.

(ഈ ലേഖനത്തിന്റെ ഒരു ഇംഗ്ലീഷ് രൂപം കുറച്ചുകാലം മുമ്പു് 'ഡെബണയർ' പ്രസിദ്ധപ്പെടുത്തിയിരുന്നു.)









# ഒരു കൂടിയാട്ടത്തിന്റെ കഥ

എം. ഗോവിന്ദൻ രചിച്ച ഒരു കാവ്യമാണു് 'ഒരു കൂടിയാട്ടത്തിന്റെ കഥ.' ഈ കാവ്യം ഒരുപക്ഷേ, കഴിഞ്ഞ കാൽ നൂററാണ്ടുകാലത്തു് മലയാളകവിതയിലുണ്ടായിട്ടുള്ള ഏററവും വലിയ കാവ്യസംഭവമായിരിക്കും. ഒരിക്കൽ 'വീണ പൂവ്' പിറന്നുവീണതുപോലെ, പിന്നീടൊരിക്കൽ 'കുരുക്ഷേത്രം' ഉണ്ടായതുപോലെ, ഇപ്പോൾ അങ്ങനെ 'ഒരു കൂടിയാട്ടത്തിന്റെ കഥ' ഉണ്ടായിരിക്കുന്നു.

ഈ കാവ്യത്തിന്റെ സന്ദർഭത്തിൽ വച്ചു്, കവിതയെയും കലയെ ആകമാനവും, സാത്ത്വികമായ രതിവിചാരങ്ങളിലൂടെ സൗന്ദര്യസീമകളിലേക്കു് ആനയിച്ചു്, പതിയ, പക്ഷേ, സത്യാത്മകമായ, പവിത്രബോധത്തിലെത്തിക്കുകയാണു് കവി ചെയ്യുന്നതു്. മനഃശാസ്ത്രങ്ങളെയും കാവ്യസിദ്ധാന്തങ്ങളെയും കടന്നുകൊണ്ടുള്ള ഒരു മൗലിക മനസ്സും വെളിപാടും ഈ കവിതയിലൂടെ അനുഭവസിദ്ധമാകുന്നു,

ചുവടെ ചേർക്കുന്ന 'കലയും കാമവും' എന്ന ലേഖനം, തന്റെ കാവ്യത്തെ മുൻനിറുത്തിയുള്ള കവിയുടെ ഒരു കലാവിചാരമാണു്. ചിന്തയുടെയും ഭാവനയുടെയും ഭാഷയുടെയും ഒരു കൂടിയാട്ടം കൂടിയാണിതു്. അടുത്ത ലക്കങ്ങളിൽ ഈ ലേഖനത്തിന്റെ ബാക്കിഭാഗങ്ങൾ വായിക്കാം. അതിനു ശേഷം 'ഒരു കൂടിയാട്ടത്തിന്റെ കഥ' എന്ന കാവ്യവും.



**എം. ഗോവിന്ദൻ**

# കലയും കാമവും

''കീചകൻ കെട്ടിയാടാറുള്ള കാവുങ്ങൽ ശങ്കരപ്പണിക്കരുടെ മനയോലയിട്ട മുഖത്തു് അഭ്രശകലങ്ങൾ മിന്നുന്നതു് അവൻ കണ്ടിട്ടുണ്ടു്. കൈത്തണ്ടവണ്ണത്തിൽ തിരിയിട്ടു് നിലവിളക്കിന്റെ ആളിക്കത്തലിന്നിടയിൽ പവിഴച്ചുവപ്പുള്ള ചുണ്ടുകളിലും പച്ചപ്പുള്ള കവിളുകളിലും പൊന്നലപോലെ മിന്നിയ അഭ്രത്തുണ്ടുകൾ. കീചകന്റെ കെഞ്ചലിനു് അതൊരു മോടിനല്കി. ആ മനയോലയും അഭ്രക്കഷണങ്ങളും വേഷഭൂഷകളും മാറ്റാതെ കീചകപ്പണിക്കരെ ഒരു നമ്പൂതിരിപ്പെൺകിടാവു് ക്ഷണിച്ചെന്ന കേൾവിയും അവനോർത്തു.

ആരായിരുന്നു അവൾക്കാവശ്യം? കീചകനെയോ? ആ വേഷം കെട്ടിയ ശങ്കരപ്പണിക്കരെയോ?

കീചകൻ ചൊല്ലാർന്ന ചൊടിയിലും വല്ലായ്മയിലുമാടിയ വിടൻ അവളിൽ ചൂടുള്ള വികാരങ്ങളുണർത്തി. ചടുലത കൂടിയ ചാടുവാക്യങ്ങൾ. ചോർന്നിറങ്ങിയ ചാതുരതകൾ.

അല്ലായ്കിൽ ചുട്ടിയും ചട്ടയുമഴിക്കാതെ നേരേ വരണമേയെന്നവൾ പ്രാർത്ഥിക്കയില്ലായിരുന്നു. കോപ്പിലും തേപ്പിലും അവൾക്കെന്തിനു കമ്പം?

മനുഷ്യനല്ല കലയാണവളിൽ കാമമുണർത്തിയതു്''

—സർപ്പം (1968)

'സർപ്പം' എന്ന കഥയെഴുതിയപ്പോൾ കുറിയേടത്തു താത്രിയുടേയും കീചകവേഷംകെട്ടിയാടിയ കാവുങ്ങൽ ശങ്കരപ്പണിക്കരുടേയും ഓർമ്മയും ചിത്രങ്ങളും എന്റെ മനസ്സിലും അതിലൂടെ ആ കഥയിലും എങ്ങനെ വന്നുപെട്ടു. സർപ്പം ഇന്നു കാണുന്നരൂപത്തിൽ വേണമെന്നു്, ആകുമെന്നു് ഒരു മുൻ ധാരണയും എനിക്കില്ലായിരുന്നു. എന്നിട്ടും ഇതൊക്കെ വന്നുകൂടിയതു് അസ്വാഭാവികമല്ല. കാരണം സർപ്പത്തിലെമ്പാടും ഒളിഞ്ഞും തെളിഞ്ഞും വളഞ്ഞും പുളഞ്ഞും കലയും കാമവും ചുററിപ്പിണയുന്ന കല്പനകളുണ്ടു്.

കലയുടെയും കാമത്തിന്റെയും പ്രചോദനവും പരിണതഫലവും സൗന്ദര്യം തന്നെ. മനുഷ്യ മനസ്സിന്റെ വിവിധ വ്യാപാരങ്ങളിലേക്കു്, വിശേഷതലത്തിലുള്ള വികാസങ്ങൾക്കു് പ്രേരണകളെന്തെന്നു് മനഃശാസ്ത്രവും സൗന്ദര്യശാസ്ത്രവും വളരെയേറെ വിശദീകരണങ്ങൾ നല്കിയിട്ടുണ്ടു്. ആസ്വാദനത്തിന്റെയും വിമർശനത്തിന്റെയും ഒരു പുതിയ പാത അങ്ങനെ തെളിഞ്ഞു വന്നിട്ടുണ്ടു്. ''ആടിടുന്നവനിലും പാടിടുന്നവനിലും സ്ത്രീകൾക്കു് അനുരാഗമേറും'' എന്നു് ഒരു കവി ചൊല്ലിയതു് പുതിയ മനഃശാസ്ത്രതത്ത്വങ്ങൾ വായിച്ചിട്ടല്ല. ആടിടുന്നവനിൽ അഭിവാഞ്ഛ ഏറിയതാണല്ലോ താത്രി–കീചക സമാഗമത്തിന്റെയും കഥ. കാമമെന്നും രതിയെന്നുമൊക്കെ നാം വിശേഷിപ്പിക്കുന്ന കാതലായ കാര്യം മനുഷ്യപരിണാമത്തിന്റെതന്നെ ഒരു ഭാഗമായിത്തീരും മുമ്പു് ജന്തുതലത്തിൽനിന്നു് തുടങ്ങുന്നു. ഇതിനു് പൂർവ്വസ്ഥിതിയോർക്കുന്ന പ്രകൃതിയിൽപ്പോലും ഇത്തരം വികാരങ്ങൾ ഇല്ലേയെന്നു് അനുമാനിക്കാവുന്ന നിലയിലാണു് സംഗതികൾ. പ്രകൃതിയുടെ മുഖഭാവം—മനസ്സിലെ ഭാവവും അങ്ങനെയുണ്ടെന്നു് നാം ആരോപിക്കുകയാണെങ്കിൽ—സദാ മാറിക്കൊണ്ടേയിരിക്കുന്നു. സൗമ്യം, ദീപ്തി, മധുരം, ശക്തം, ലളിതം, സുന്ദരം, ബീഭത്സം, ഭയാനകം, രുദ്രം എന്നിങ്ങനെ കലയുടെ സവിശേഷഭാവങ്ങൾ പ്രകൃതിയിൽത്തന്നെയുണ്ടെന്നു് തോന്നിപ്പോകും. അരുണോദയം, പുലരിവെളിച്ചം, പ്രകാശമാനമായ കതിരൊളിയുടെ സമ്മേളനം, അഗ്നിപർവ്വതം, കുത്തിയൊഴുകുന്ന ജലപ്രവാഹം, ഉണർന്നെഴുന്നേല്ക്കുന്ന പ്രകൃതിയൊപ്പം ഉദ്ബുദ്ധവും ക്രിയാനിരതവുമാകുന്ന പ്രതിഭാസങ്ങൾ, ഉരുൾപൊട്ടൽ, കൊടുങ്കാററു്, ചുഴലി, ഇടിമുഴ

കരം, ജന്തുവർഗ്ഗങ്ങൾ—ഇത്രയും നിറപ്പകിട്ടും ചലനചാരുതയും സൗഭാഗ്യവും സിദ്ധിച്ച കലാരൂപങ്ങളിൽപ്പോലും കാണപ്പെടുകയില്ല. പ്രകൃതിക്ക് അതിന്റേതായ സൗന്ദര്യസങ്കല്പങ്ങളുണ്ടോ? അതോ വെറും യാന്ത്രികരീതിയിലുള്ള പ്രവർത്തനങ്ങൾ അനാവരണം ചെയ്യുന്ന മേഖലകൾ മാത്രമാണോ? ഈ ചോദ്യങ്ങൾക്ക് മറുപടി കണ്ടെത്താനുള്ള മനുഷ്യ പരിശ്രമത്തിന്റെ ഫലമായാണ് ഒരു നൃത്ത വിദ്യാർത്ഥിനിയെ അഭ്യസിപ്പിക്കുന്ന നട്ടുവനെപ്പോലെ ഈ ഭാവഹാവങ്ങൾക്കും ഭാസുരപ്രകാശനങ്ങൾക്കും ആദിഹേതുവായി ഒന്നുണ്ടായേ തീരൂ എന്ന ബോധത്തിലേക്ക് മനുഷ്യൻ ചെന്നുവീണത്. അദ്ഭുതം, ആഹ്ലാദം, ആശങ്ക ഇവയെല്ലാം അവന്റെ മനസ്സിനെ മഥിക്കാൻ തുടങ്ങിയപ്പോൾ ലോകത്തിന്റെ നിഗൂഢപ്രക്രിയകൾക്ക് കാരണഭൂതനായ ഒരാദിപുരുഷനെ കണ്ടെത്തേണ്ടത് മനുഷ്യന്റെ അഭിനിവേശത്തിനും മനസ്സമാധാനത്തിനും ആവശ്യമായി. അതിസൂക്ഷ്മമായ പരമാണു മുതൽ ബൃഹത്തായ ബ്രഹ്മാണ്ഡം വരെയുള്ള പ്രകൃതിയുടെ പരിണാമഘടനയെന്തെന്ന് വിശദമായി വിശകലനം ചെയ്യുകയും സമന്വയമായി സംഘടിപ്പിക്കുകയും ചെയ്ത ശാസ്ത്രജ്ഞന്മാരും തത്വചിന്തകന്മാരും ഈ വിചാരവിശേഷത്തിൽ നിന്ന് വിമുക്തരല്ല. പ്രകൃതിയിൽ ഉറങ്ങിക്കിടക്കുന്ന ആന്തരശക്തികളെ ഉണർത്തുകയും ഉയിർത്തെഴുന്നേല്പിക്കുകയും ചെയ്യുന്നതാണല്ലോ ശാസ്ത്രം. അത്യുന്നത ശാസ്ത്രകാരന്മാർ പ്രകൃതിസൗന്ദര്യാസ്വാദനം അവരുടെ ജീവിതത്തിന്റെ ഭാഗമാക്കി. ഐൻസ്റ്റൈനെപ്പോലുള്ള ശാസ്ത്രജ്ഞരും സ്പൈനോസയെപ്പോലുള്ള ദാർശനികർക്കും സംഘടിത മതത്തിലോ അതിന്റെ നെടുനായകമായ ദൈവത്തിലോ വിശ്വാസമുണ്ടായിരുന്നു എന്നു പറയാവതല്ല. തങ്ങളുടെ ചരക്കുകൾ വില്ക്കാൻ തത്രപ്പെടുന്ന ഒരു വില്പനക്കാരനെപ്പോലെ, മതപ്രബോധകന്മാർ ഇവരിലൊക്കെ ഇത്തരം അപരാധങ്ങൾ ആരോപിക്കുന്നുണ്ടെങ്കിലും മൺമറഞ്ഞുപോയവർ നിരപരാധികളാണ്. തങ്ങളെക്കുറിച്ച് തെററിദ്ധാരണ പരത്തുന്ന മതപ്രബോധകരോട് ''അതൊന്നും ശരിയല്ല'' എന്ന് തിരുത്താൻ വേണ്ടി ശവക്കുഴിയിൽനിന്ന് എഴുന്നേററുവരാൻ ഇവർക്കാർക്കും സാദ്ധ്യമല്ലല്ലോ! എന്നാൽ സാധാരണ മതബോധത്തിനെതിരായും അതിനേക്കാൾ വിശുദ്ധവും വിശിഷ്ടവുമായും ''വിശ്വാനുരഞ്ജിതമായ മതവികാരം'' മികച്ച ശാസ്ത്രജ്ഞന്മാരുടെ ബോധതലത്തിൽ പ്രകാശരേഖകളായും കാണാം. ബ്രഹ്മാണ്ഡത്തിന്റെ രഞ്ജനയും ഋതുക്രമവും, ഈ രണ്ടിൽനിന്ന് ഉരുത്തിരിയുന്ന വികാരാത്മകമായ സൗന്ദര്യവും കലയുടേയും ശാസ്ത്രത്തിന്റേയും ആദിധാതുക്കളാണ്, അന്വേഷണ വസ്തുക്കളും. ഈ ബോധതലങ്ങളെ ഉണർത്തുകയും സജീവമാക്കുകയും ചെയ്യുകയാണ് കലയുടെയും ശാസ്ത്രത്തിന്റെയും ധർമ്മം. ഐൻസ്റ്റൈൻ ഇതെടുത്തു പറയുമ്പോൾ മഹത്തായ കലയുടെയും മഹത്തായ ശാസ്ത്രത്തിന്റെയും സൂക്ഷ്മമായ സംഗമകേന്ദ്രംപോലും കണ്ടെത്തുന്നു.

എത്രമാത്രം രാമണീയഗുണങ്ങൾ ഇണങ്ങിയതായിട്ടാണ് പ്രകൃതി പ്രതിഭാസങ്ങൾ പ്രകാശമാനമാവുന്നത്! സദാ ചലനമയം, ഋതു സംക്രമണവിധേയം. ചുഴലുന്ന ഗോളങ്ങൾ, ഋതുക്കൾ, രാപ്പകലുകൾ, മഞ്ഞണിഞ്ഞ മഹാപർവ്വതങ്ങൾ, മലർമുററിയ വനാന്തരങ്ങൾ. ഒരൊററ നിമിഷവും നിശ്ചലമാകാതെ ആലോലമാടുന്ന അലമാലകൾ. കാലത്തും അന്തിക്കും കാണപ്പെടുന്ന പ്രകാശവത്തായ മിന്നുകങ്ങൾ, നിലാവുകൾ. നക്ഷത്രങ്ങളിൽ നിന്ന് ഊർന്നുവീഴുന്ന നാട്ടുവെളിച്ചം. എല്ലാത്തിൽ നിന്നും ഊറിയൊഴുകുന്ന മൂകവും ശബ്ദായമാനവുമായ സംഗീതം. ഇവയുടെയൊക്കെ സാക്ഷാൽ ചിത്രം ഏതൊരു മഹാകാവ്യത്തിനും ഒതുങ്ങിപ്പെടുകയില്ല. ഈ പശ്ചാത്തലത്തിലാണ് ജീവിതകാമനയുടെ ത്വരയും ഒറവും ഉരുവംകൊള്ളുന്നത്. നാളിതുവരെ നാമറിയപ്പെടുന്ന എല്ലാ രസങ്ങളും ഇവിടെ പ്രകടിതമാണ്. അതായത് സൗന്ദര്യത്തിന്റെ അനിതരസാധാരണമായ വിതാനക്രമങ്ങൾ ഈ വിശ്വപ്രകൃതിയുടെ വൈവിദ്ധ്യമാർന്ന സാക്ഷാത്ക്കാരങ്ങളാണ് എല്ലാം. കാരണത്തിന്റെ ഭാവം കാര്യത്തിൽപ്പെടുന്നു. അല്ലെങ്കിൽ കാര്യത്തിന്റെ കാരണമാവാൻ സാദ്ധ്യമല്ലല്ലോ. പരിണാമത്തിന്റെ തലങ്ങളിൽ ഒരിക്കൽ പിറവിയെടുത്തു കഴിഞ്ഞാൽ നിലനില്പ്പാണ് സ്വയമുല്പാദിപ്പിച്ചു പെരുകുക എന്ന പ്രകൃതി, ജന്തുക്കളുടേതായിത്തീരുന്നു. ഇവിടെ സാക്ഷാൽ പ്രകൃതി പശ്ചാത്തലവും ജീവൽ പ്രകൃതി അതതിന്റെ സ്വഭാവചര്യയുമായിത്തീരുന്നു. ഇവിടം മുതല്ക്കാണ് കാമത്തിന്റേയും കലയുടേയും സജീവമായ തുടക്കം. ജന്തുവർഗ്ഗത്തിലൂടെ നിർഗ്ഗുണപ്രകൃതി ഗുണപരമായിത്തീരുന്നു; ജന്തുപ്രകൃതിയിൽ അതിന് കാര്യകാരണങ്ങളും സാഹചര്യങ്ങളും സജ്ജമാക്കിയ മഹാപ്രകൃതിയും ബന്ധം സ്ഥാപിക്കുന്നു. സാക്ഷാൽ പ്രകൃതിയിലെ ഭാവാന്തരങ്ങളും രൂപ പരിണാമങ്ങളും സൗന്ദര്യത്തിന്റേയും സമന്വയത്തിന്റേയും ദർശനങ്ങളാകുന്നതു പോലെ ജന്തുജീവിതത്തിലും ലാവണ്യവും വൈരുദ്ധ്യവും പ്രസക്തി കൊള്ളുന്നു. പ്രകൃതിയിൽനിന്ന് തുലോം സ്വതന്ത്രമായിത്തീർന്ന ജന്തുവർഗ്ഗത്തിന് പ്രകൃതിക്കെതിരെത്തന്നെ അതിന്റെ പെരുക്കത്തിനും പെരുമാററത്തിനും പററിയ അനുകൂല സംവിധാനങ്ങൾ ഏർപ്പെടുത്തേണ്ടത് ആവശ്യമായിവരുന്നു. കാമമെന്നത് ജന്തുലോകത്തിന്റെ അസ്തിത്വത്തെ നിലനിറുത്തുകയും മുന്നോട്ടുനീക്കുകയും ചെയ്യുന്ന കർമ്മനിഷ്ഠയാണ്. ഉല്പാദനവും പുനരുല്പാദനവും—അതൊരു വെറും ക്രീഡാരീതിയല്ല; സൃഷ്ടിയാണ്. കാമം വററിപ്പോയാൽ ജീവിതം കാലത്തിന്റെ കലവറയിൽ ചത്തുമരവിക്കും; വീണ്ടുമൊരു ഉയർത്തെഴുന്നേല്പ് പ്രതീക്ഷിക്കാൻ വയ്യാതെ.

കാമം കെട്ടണയാതെയും അതിരുകടന്ന് കത്തിപ്പടരാതെയും കാത്തുസൂക്ഷിക്കേണ്ടതും അതിനുതകുമാറ് ഓരോ ജന്തുവർഗ്ഗവും അതാതിന്റെ ലോകം മെനഞ്ഞെടുക്കുകയും ചെയ്യേണ്ടത് ഒരു 'വിധി'യായി മാറിയത് ഇങ്ങനെയാണ്. ഇതുകൊണ്ടുതന്നെയാണ് കാമമെന്നത് ജീവിതത്തിന്റെ കാതലായ സവിശേഷ സ്വഭാവമായിത്തീരുന്നതും, കാമത്തിനെപ്പോഴും അഴകുമായി പൊരുത്തം പുലർത്തേണ്ടി വരുന്നതും. ഇവിടെ കലയും കാമവും തമ്മിലുള്ള ബന്ധം ആരംഭിക്കുന്നു. കാലത്തിനും ഈ വിഷയത്തിൽ കാര്യമായ പങ്കുണ്ട്. മനുഷ്യനൊഴികെയുള്ള ജന്തുവർഗ്ഗങ്ങൾക്ക് എല്ലാക്കാലത്തും കാമാസക്തിയും രതിപ്രധാനമായ വികാരങ്ങളും ഉണ്ടാകുന്നില്ല. പററംപററമായി പെററുപെരുകി പെട്ടെന്ന് അസ്തമിക്കുന്ന കൃമികീടങ്ങളിവിടെ ഒരപവാദമായിരിക്കാം. പക്ഷിമൃഗാദികളിൽ എത്തുമ്പോഴേക്ക് എക്കാലവും ഇണചേരുന്ന സ്വഭാവം പരിമിതമായി വരുന്നു. ചില പ്രത്യേക കാലയളവുകളുണ്ട് അവയുടെ രതിക്രീഡയ്ക്കും, പുനരുല്പാദന സംവിധാനങ്ങൾക്കും. അവയെ സംബന്ധിച്ചിടത്തോളം കാമചര്യകൾക്ക് പ്രത്യേക കാലവും കാലാവസ്ഥയുമുണ്ട്; ഋതുക്കളായും മാസങ്ങളായും. ആണും പെണ്ണും കാമാസക്തരായിത്തീരുമ്പോൾ ആടാനും പാടാനും തുടങ്ങുന്നു. അഴകിന്റെ അണിഞ്ഞൊരുങ്ങൽ അവരിൽ ഉണ്ടാകുന്നു. പലപ്പോഴും മുൻകൈയെടുക്കുന്നത് ആണുങ്ങളാണ്. ചില ജന്തുക്കൾക്കു പിറവിയിലേ ആകാരവ്യത്യാസമുണ്ടായിരിക്കും; ആണിനും പെണ്ണിനും പ്രത്യേകമായ രൂപസൗകുമാര്യവും. പെണ്ണിനേക്കാൾ ആണിൽ കാമത്തിന്റെ കാലമെത്തുമ്പോൾ നൈസർഗ്ഗികമായ ആ ലാവണ്യത്തിന് ചടുലത ഉണ്ടാകുന്നു. പെണ്ണിനെ പ്രീണിപ്പിക്കാനും പ്രചോദിപ്പിക്കാനും വേഷം കെട്ടിയാടുന്നു. സവിശേഷരീതിയിൽ പാടുന്നു; മൂളുന്നു. ശ്രദ്ധയും കാഴ്ചയും പിടിച്ചുപററാനുള്ള അടവുകൾ. അത്രമാത്രമോ അല്ല, അതിനപ്പുറവുമാകാം. ഈ അടവുകളിൽ ഒരാഹ്വാനവും അടങ്ങിയിരിക്കുന്നുണ്ട്. ജോർജ് ഓർവൽ '1984' എന്ന ഗ്രന്ഥത്തിൽ ഓഷ്യാന എന്ന രാജ്യത്ത് (ആ രാജ്യത്തിന്റെ കഥയാണ് 1984) പൗരന്മാർ മൈഥുനകൃത്യം വേണമെന്നു തോന്നുമ്പോൾ ''നമുക്ക് നമ്മുടെ പാർട്ടിയോടുള്ള കടമ നിർവ്വഹിക്കുക'' എന്നാണത്രേ പറയാറ്. ''നമ്മുടെ വർഗ്ഗത്തിനുവേണ്ടി നമുക്ക് ഇണചേരുക'' എന്ന് ജന്തുക്കൾ പറയുന്നുണ്ടാവില്ല; നമ്മുടേതായ ഒരു ഭാഷയിലൂടെ. എന്നാൽ അണിഞ്ഞൊരുങ്ങി ആടിപ്പാടി, കൊഞ്ചിക്കുഴവി വ്യത്യസ്തമായി പെരുമാറുമ്പോൾ പ്രതീകഭാഷയിലൂടെ അവയും പ്രകടമാക്കുന്ന വികാരം ഇതുതന്നെയാവാം. നമ്മുടെ വർഗ്ഗത്തിനുവേണ്ടി നമ്മുടെ കടമ നിർവ്വഹിക്കാൻ! ഇവിടെ കാമം കളിയല്ല. അനുസ്യൂതമായ അസ്തിത്വത്തിന്റെ ആദിമൂലമാണ്. പ്രകൃതി നല്കുന്ന



നിറപ്പകിട്ടും ചമയക്കോപ്പുകളുമാണ് അണിഞ്ഞൊരുങ്ങലിനുള്ള ഉപകരണങ്ങൾ. ജന്തുക്കൾക്ക് സൗന്ദര്യബോധമുണ്ടോ? ഇല്ലെന്ന് തീർത്തും പറയാൻ നമുക്കെന്തവകാശം; അവയുടെ കാമവും കലാത്മകമാവുമ്പോൾ?

മനുഷ്യരിലെത്തുമ്പോൾ കാമവികാരത്തിനും കാല വിലാസത്തിനും പുതിയ മാനങ്ങൾ ഉളവാകുന്നു. താരതമ്യേന ദീർഘമായ ആയുഷ്ക്കാലമാണ് മനുഷ്യനുള്ളത്. അതവന്റെ നേട്ടവും ഒരു കണക്കിൽ കോട്ടവുമാണ്. പരിണാമത്തിന്റെ പടവുകൾ പലതും കയറിയാണ് ജന്തു, മനുഷ്യനായത്. ലക്ഷക്കണക്കിൽ കൊല്ലങ്ങളോളം നീണ്ടു നിന്ന പരിണാമത്തിനിടയിൽ സംഭവിച്ച ഒരവസ്ഥാവിശേഷം. പെററു വീഴുന്ന ഒരു മനുഷ്യക്കുഞ്ഞിന് മററു ജന്തുക്കളുടെ സന്തതിക്ക് സ്വായത്തമായ തയ്യാറെടുപ്പൊന്നുമില്ല. മുട്ട പൊട്ടിച്ച് പുറത്തു ചാടുന്ന ഒരു കോഴിക്കുഞ്ഞ് (അതുതന്നെ മുട്ടത്തോട് കൊക്കുകൊണ്ട് കൊത്തി പുറത്തു വരുന്നതിനാൽ സ്വന്തം പിറവിക്ക് 'മിഡ് വൈഫ്' ആയിത്തീരുന്നു.) പെട്ടെന്ന് ഇളകി നടക്കുന്നു. തീററ പാലും എടുക്കുന്നു. കൊല്ലങ്ങൾ പിന്നിട്ടേ മനുഷ്യനിതു സാധിക്കുന്നുള്ളൂ. കാമത്തിനും മനുഷ്യനെ സംബന്ധിച്ചിടത്തോളം അതിന്റെ പ്രായപൂർത്തിയുണ്ട്. അതാകുന്നു യൗവനം. മനുഷ്യ സൗന്ദര്യം അതിന്റെ ഊർജ്ജസ്വലതയിലും ഉരുവപ്പൊരുത്തത്തിലും നിറഞ്ഞുനില്ക്കുന്ന വേളയാണ് യൗവനം. ആണിനും പെണ്ണിനും രണ്ടിനങ്ങളിലും വർഗ്ഗോല്പാദനത്തിനുള്ള ''വസ്തുവകകൾ'' മുററിനില്ക്കുന്നത് ഈ ഘട്ടത്തിലാണ്; വർഗ്ഗോല്പാദനത്തിനു മാത്രമല്ല വർഗ്ഗസംധാരണത്തിനും. ചെടിയും മരങ്ങളും പൂക്കൾ വിരിഞ്ഞതിനുശേഷമേ ഫലവത്താകുകയുള്ളൂ. സ്ത്രീയും പൂവായതിനുശേഷമേ പുനരുല്പാദന സാദ്ധ്യതയിൽ എത്തുന്നുള്ളൂ. പൂക്കളിലെ പരാഗസംക്രമണം മൂലം വീണ്ടും ചെടികളും പൂക്കളുമുണ്ടാകുന്നു. മനുഷ്യജീവിതത്തിൽ ശുക്ലശോണിതസംഗമഫലമായി വീണ്ടും മനുഷ്യരുണ്ടാകുന്നു. ഇത് കാമത്തിന്റെ കഴിവാണ്. അന്യോന്യം മേളിക്കാനുള്ള തീവ്രവികാരത്തിന്റെ അഭാവത്തിൽ ആണും പെണ്ണും മാറി നടക്കുന്നു. അങ്ങനെയായാൽ കഥ അതീവദുരന്തംതന്നെ. ഈ ദുരന്തം ഒഴിവാക്കുന്ന വിശിഷ്ടവികാസമാണ് കാമം. പ്രേമം, സ്നേഹം, വാത്സല്യം എന്നൊക്കെ പറയുന്നത് ഇതിന്റെ ഭാവതലങ്ങളല്ലാതെ വേറൊന്നല്ല. മനുഷ്യന് വിശേഷബുദ്ധിയുള്ളതുകൊണ്ട് അവനത് സംസ്കാരമാക്കി സജ്ജീകരിക്കുന്നു. ദുരന്തം ഒഴിവാക്കാനുള്ള ത്വരയിൽ കൂടുതൽ ദുരന്തങ്ങൾ വരുത്തിവയ്ക്കാതിരിക്കാൻ ജീവിതത്തിൽ അവന്റേതായ ഒരു ശിക്ഷണശീലം അനുവർത്തിക്കുന്നു. കാമവും ജീവിതവും ഉററബന്ധം പുലർത്തുന്നതുകൊണ്ട് മനുഷ്യന്റെ വിശേഷബുദ്ധി കാമത്തെയും ഒരു പ്രത്യേക തലത്തിലേക്ക് നിയന്ത്രിതമായി സന്നിവേശിപ്പിക്കുന്നു. വളർച്ചയെത്താൻ മനുഷ്യജന്തുവിന് കാലം കൂടുതൽ വേണം. ഈ ബോധം മൂലം പെററുപോററിപ്പുലർത്താൻ ഉത്തരവാദപ്പെട്ടവർ പുതിയൊരു മനോഭാവവും സംസ്കാരചര്യയും വളർത്തുന്നു. 'വായുള്ള കുഞ്ഞ് വളരും' എന്ന വരരുചിവചനത്തിൽ ജീവിതസംവിധാനം സാദ്ധ്യമല്ല. മക്കളെ മനുഷ്യരാക്കേണ്ടത് അവരെ ഉല്പാദിപ്പിച്ചവരുടെ ഉത്തരവാദിത്വമാണ്. അനിയന്ത്രിതവും അസ്ഥാനത്തുള്ള കാമചാപല്യങ്ങളും പ്രകടനങ്ങളും മനുഷ്യജീവിതത്തിന്റെ ഭദ്രതയേയും പുരോഗതിയേയും ഭഞ്ജിക്കുന്ന സംഗതികളായിത്തീരാൻ പാടില്ലല്ലോ. കുടുംബമെന്ന സങ്കല്പം, കൂടിച്ചേരലിന്റെ തുടർച്ചയെ ഉറക്കിക്കുന്ന പ്രേമം, ചാരിത്രം, ഏകപത്നീവ്രതം തുടങ്ങിയവയിൽ മനുഷ്യർ അനുശീലനം നേടിയത് കലവറയില്ലാത്ത കാമത്തിന്റെ കഥയില്ലായ്മയെ ചെറുക്കാനും, ജീവിതത്തെ ഒരു കലാരൂപമായി വാർത്തെടുക്കാനുമാണ്; മനുഷ്യജീവിതം ആദിമദ്ധ്യാന്തമുള്ള ഒരു കലാരൂപമാണ്. നാടകമാണോ കഥയാണോ, കാവ്യമാണോ എന്നതൊക്കെ മനോധർമ്മത്തിനു വിടുക. എന്തായാലും, സാമൂഹികമായും മനുഷ്യജീവിതം ഒരിതിഹാസമായിമാറുന്നു. ആ ഇതിഹാസത്തിന്റെ കല കാമത്തിൽ നിന്നാണ് തുടങ്ങുന്നത്. കാമംതന്നെ ആ ഇതിഹാസകലയ്ക്ക് സംഭാവനചെയ്യുന്നു. ഇതിഹാസത്തിൽ കഥാപാത്രങ്ങൾ വളരുന്നതിനനുസരിച്ച് അവയുടെ പ്രകൃതിയും മാറുന്നതുപോലെ ജീവിതേതിഹാസത്തിലും പുതുമകൾ ഉളവാകുന്നു. അസംസ്കൃതരീതികൾ ഉദാത്തവത്ക്കൃതമാകുന്നു. അപകൃഷ്ടങ്ങളായവ പരിത്യജിച്ച് ഉൽക്കടമായ ഉത്കൃഷ്ടത്വത്തിലേക്ക് വളർച്ചപ്രാപിക്കുന്നു. ഈ ഓരോ അവസ്ഥാന്തരത്തിലും കല മനുഷ്യന് സഹായകമായും ഭവിക്കുന്നു. പ്രകൃതിയുടെ പശ്ചാത്തലത്തിൽ തന്റേതായ ലോകം മെനഞ്ഞെടുക്കുന്ന അവൻ ആ ലോകത്തിന്റെ ലക്ഷ്യവും മാർഗ്ഗവുമാകാൻ ശ്രമിക്കുന്നു; ആ ഉദ്യമം ഒരു സൗന്ദര്യാനുഭൂതിയാക്കാനും. ഈ അനുഭൂതിയെയാണ് നാം സുഖമെന്ന പേരിൽ വ്യവഹരിക്കുന്നത്.

മൗലിക കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും ഇന്നത്തെ മനുഷ്യൻ ഇത്തരം തലങ്ങളിലേക്ക് എത്തിപ്പെടാതെ മനുഷ്യത്വതന്മ വേണ്ടോളം സാക്ഷാത്കരിക്കാതെ ജീവിക്കേണ്ടിവരുന്ന അവസ്ഥയുമുണ്ട്. ഇതു മനുഷ്യവർഗ്ഗത്തിനിടയിൽത്തന്നെ സംസ്ക്കാരവൈജാത്യവും പൊരുത്തക്കേടുകളും ഉണ്ടാക്കുന്നു. ഈ രീതിയനുസരിച്ച് ജീവിതം സൗന്ദര്യവത്ക്കൃതമായ സാധനയും സാദ്ധ്യതയുമാക്കുന്നതിൽ പരാജയപ്പെടുന്നു. മനുഷ്യപ്രകൃതി സ്വയം പ്രകാശമാനമാക്കപ്പെടുന്നതിൽ പരാജയപ്പെടുമ്പോൾ കൈവിട്ട ജന്തുപ്രകൃതി തന്നിലേക്ക് വഴുതിവീഴുന്നു. മിക്കവരെ സംബന്ധിച്ചും ജീവിതത്തിന്റെ ലക്ഷ്യം വെറും ഭൗതിക സുഖലോലുപതയാണ്.

ജീവിതം അശ്ലീലമാകുമ്പോഴാണ് കലയിലെ അശ്ലീലതയോട് മനുഷ്യക്ക് ആഭിമുഖ്യമുണ്ടാകുന്നത്. കലാരൂപങ്ങളിൽ അശ്ലീലത്തിന്റെ അതിപ്രസരം ആസ്വദിക്കുന്ന ഒരു പ്രത്യേക വർഗ്ഗം തന്നെ നമുക്കിടയിലുണ്ടാവാൻ കാരണം പ്രധാനമായും അവരുടെ താറുമാറായ ജീവിതാവബോധമാണ്. ഈ അവബോധത്തെ മാററാൻ ഒരുമ്പെടാതെ കലാരൂപങ്ങളിലെ അശ്ലീലം എന്നാർത്തുവിളിക്കുന്നത് അപഹാസകരമാണ്. സൗന്ദര്യമൂല്യങ്ങളല്ല അവക്കാവശ്യം; സൗകര്യമൂല്യങ്ങളാണ്. സൗകര്യമൂല്യോപജീവികളുടെ സംഖ്യ വർദ്ധിച്ചു വരുംതോറും അശ്ലീലത്തിന്റെ അളവും തോതും പെരുകുകയും ചെയ്യുന്നു. പണം മാത്രമല്ല പ്രശ്നം, പ്രകൃതവുമാണ്. ഇത്തരം മനോവൈകൃതങ്ങളല്ല കലയും കാമവും എന്ന ഈ പ്രബന്ധത്തിന്റെ അന്വേഷണപരിധി. ചൂണ്ടിക്കാണിച്ച എന്നേയുള്ളൂ. കാമത്തിന്റെയും അതിൽനിന്ന് ഉരുത്തിരിയുന്ന പ്രേമത്തിന്റേയും മൂല്യങ്ങളുമായി സമരസപ്പെടുത്തിവേണം സൗന്ദര്യശാസ്ത്രത്തിന്റെയും മൂല്യങ്ങൾ വിലയിരുത്താനും അനുഭവ വേദ്യമാക്കാനും. സമതുലിതമായ സൗന്ദര്യശാസ്ത്രത്തിന്, സന്താനോല്പാദന സംവിധാനവുമായുള്ള ബന്ധം അശ്ലീലമാകരുത്. ആരോഗ്യകരമാകുകയും വേണം. രണ്ടും സൃഷ്ടിയെ സംബന്ധിക്കുന്നവ; ഒന്നു മനുഷ്യനെന്ന സൃഷ്ടിയുടെ, മററത് മനുഷ്യന്റേതായ സൃഷ്ടിയുടെ.

ഈ പശ്ചാത്തലത്തിൽ കുറിയേടത്തു താത്രി എവിടെ നില്ക്കുന്നു? നാമറിഞ്ഞിടത്തോളം അവർ ഒരുന്ധതിയല്ല. മറിച്ചായത് എന്തുകൊണ്ട് എന്ന വിചിന്തനവും മററൊരു കാരണവശാൽ ഇവിടെസംഗതമല്ല. അവരെത്രയോ പേരുമായി ഇടപഴകി, ആരാരുടേയോ ഒക്കെ വികാരശമനത്തിനുവേണ്ടി, അവരുടേയും ആശകൾ നിറവേററി. ഇവയെല്ലാം ജന്തുനിലവാരത്തിലുള്ള യാന്ത്രികചടങ്ങുകളായിരുന്നു. കാമാസക്തി സൗന്ദര്യബോധമായി അവരിൽ ഉണർത്തിയെന്നതാണ് കീചകപ്പണിക്കർ ചെയ്ത കുററം. രണ്ടുപേരും ആ മഹത്തായ തെററിന് (ഗ്രേററ് സിൻ) ശിക്ഷയനുഭവിച്ചു. ശിക്ഷിച്ചവർക്ക് അതിന് അർഹതയുണ്ടായിരുന്നുവോ? ഇല്ല. അതുകൊണ്ട് സംഭവിച്ചത് തെററു ചെയ്തവർ, താത്രിക്ക് ശിക്ഷ നല്കിയവരെക്കാൾ മനുഷ്യത്വമുള്ളവരായി മാനിക്കപ്പെടുന്ന നിലയിലേക്ക് ഉയർന്നു. കല, കാമമായതും അതു രണ്ടും തെററായതും ആ തെററ് കണ്ടെത്തിയവരുടെ കൊള്ളരുതായ്മകൊണ്ട് കൂടുതൽ ശരിയായിത്തീർന്നതുമായ വിചിത്ര പരിണാമമാണ് കൂടിയാട്ടത്തിന്റെ കഥയുടെ ഒരു ഭാഗം. (തുടരും)










എം. മുകുന്ദൻ

# ഗ്രീൻഹിൽ കോൺവെൻറ്

നരകത്തീപോലെ നീറിക്കത്തുന്ന വെയിലത്ത് സ്ക്കൂംബസ് കാത്തുനില്ക്കുന്ന രണ്ട് കുഞ്ഞുങ്ങളെ ഡംപീസിംഗ്, നീ ഓടിപ്പോകുന്ന കാറിലിരുന്ന് വെടിവച്ചു വീഴ്ത്തി...

ഡംപീസിംഗ്, എനിക്കു വിശ്വസിക്കുവാൻ കഴിയുന്നില്ല. പണ്ട് ഗ്രീൻഹിൽ കോൺവെൻറിൽ നിന്നെ നാലു വർഷം ചരിത്രം പഠിപ്പിച്ച ഞാൻ, ചാർലസ് ഡി. സ്മിത്ത്, നിന്നെപ്പററി ഓർത്ത് ദുഃഖിക്കുന്നു. (അഥവാ, ലജ്ജിക്കുകയാണോ ഞാൻ ചെയ്യേണ്ടത്?)

തൻെറ നരയോടിയ തലയിൽ കൈകൊടുത്ത് ചാർലസ് സ്മിത്ത് തരിച്ചിരിക്കുകയായിരുന്നു. മേശയിന്മേൽ കിടക്കുന്ന പത്രത്തിൽ വീണ്ടും ഒന്നു നോക്കുവാൻ അയാൾക്ക് ധൈര്യം വന്നില്ല. മുൻപേജിലാണ് ഡംപീസിംഗിൻെറ ഫോട്ടോ. വലയംചെയ്ത പൊലീസുകാർക്കിടയിൽ ആമംവച്ച കൈകകൾ ഉയർത്തിപ്പിടിച്ചുകൊണ്ട് ചെകുത്താൻെറ തീക്കണ്ണുകളുമായി...ഏതു നിമിഷവും അയാൾ പൊലീസുകാരുടെ വലയം ഭേദിച്ച് കൈയാമം പൊട്ടിച്ചെറിഞ്ഞ് പത്രത്തിൽനിന്നു പുറത്ത് ചാടിവരുമെന്ന് ചാർലസ് സ്മിത്ത് ഭയന്നു...

ഊട്ടിയിലേയും ഡെഹ്റാഡൂണിലേയും കോൺവെൻറുകളിൽ അയാൾ എത്രയോ കുട്ടികളെ ചരിത്രം പഠിപ്പിച്ചിട്ടുണ്ട്. അവരിൽ ആരേയും അയാൾക്ക് മറക്കുവാൻ കഴിയില്ല. കുട്ടികൾ ഇല്ലാത്ത ചാർലസ് മാസ്ററർക്ക് അവർ സ്വന്തം മക്കളെപ്പോലെയായിരുന്നു. വലുതായപ്പോൾ അവരിൽ ചിലരെല്ലാം പ്രശസ്തരായിത്തീർന്നു. അതിൽ ചാർലൻസ് ഡി. സ്മിത്ത് അഭിമാനംകൊള്ളുന്നു. അവരുടെ ചിത്രങ്ങൾ വന്ന പത്രമാസികകൾ ക്ലബ്ബിലെ സുഹൃത്തുക്കൾക്ക് കാണിച്ച് അയാൾ അവർക്കുവേണ്ടി ഗ്ലാസ്സുകൾ ഉയർത്തി ടോസ്ററ് നേരുമായിരുന്നു. (''ഫ്രെണ്ട്സ്, എൻെറ ഏററവും വലിയ സമ്പാദ്യം ഞാൻ പഠിപ്പിച്ച എൻെറ കുട്ടികളാണ്.'')

ഇനി പത്രമാസികകൾ ഡംപീസിംഗിനെപ്പററി സചിത്രലേഖനങ്ങൾ പ്രസിദ്ധീകരിക്കും. ജനനം: പഞ്ചാബിലെ ഭാട്ടിൻഡയിൽ. അച്ഛൻ: ജഗ്ജീത് സിംഗ്. പ്രാഥമിക വിദ്യാഭ്യാസം: ഗ്രീൻ ഹിൽ കോൺവെൻറ്...ക്ലബ്ബിലെ സ്നേഹിതന്മാർ കൈയിൽ വിസ്കിഗ്ലാസ്സുകളുമായി ആകാംക്ഷയോടെ അയാളെ വലയം ചെയ്യും. (''ഡിയർ ഫ്രെണ്ട്, ഭീകരനായ ഈ കൊലയാളി താങ്കളുടെ വിദ്യാർത്ഥിയായിരുന്നുവോ?'') ഡംപീസിംഗ്, അന്നേരം ലജ്ജകാരണം ഞാൻ മരിച്ചുപോകും...

തൻെറ ഫ്ളാററിലെ ബാൽക്കണിയിൽ ചായക്കോപ്പയ്ക്കുമുമ്പിൽ ഇരിക്കുന്ന ചാർലസ് സ്മിത്ത് ഉരുകുകയായിരുന്നു. അയാളുടെ തൂങ്ങിക്കിടക്കുന്ന ചുവന്ന കവിളുകൾ വിളറിവെളുത്തു. മുമ്പിൽ വൃത്താകൃതിയിലുള്ള ചൂരൽമേശയിന്മേൽ വച്ചിരുന്ന ചായ തണുത്താറി. ചായപ്രിയനായ ചാർലസിനു ചായവേണ്ട...മൂത്രംപോലെ ഊഷ്മളമായ പ്രഭാതവെയിൽ ബാൽക്കണിയിലേക്കു കയറുകയായിരുന്നു. അയാൾക്ക് വിയർക്കുവാൻ തുടങ്ങി. (''മൈ ലിററിൽ ചാർലസ്, നിനക്കു വിയർക്കാതെ കിടക്കയിൽ എന്നെ സ്നേഹിക്കുവാൻ കഴിയുമോ? ഐ ബെററ്, യു കാൻട്.'')

''ഡാർലിങ്, നിങ്ങൾ എന്തുകൊണ്ടാണ് ചായ കുടിക്കാത്തത്?'' മിസസ് സ്മിത്ത്.

അവർ ചാരനിറത്തിലുള്ള ഫ്രോക്ക് ധരിച്ച് ഉയരമുള്ള ചെരിപ്പിട്ട് സ്കൂളിൽ പോകുവാൻ തയ്യാറായി നില്ക്കുകയായിരുന്നു. മിസസ് സ്മിത്തും ഗ്രീൻഹിൽ കോൺവെൻറിൽ അദ്ധ്യാപികയാണ്. ആസ്തമയുടെ ഉപദ്രവം വർദ്ധിച്ചതോടെ മി. സ്മിത്ത് സ്കൂളിൽ പോകുന്നത് നിറുത്തി.

''നോക്കൂ ഡിയർ,'' ചാർലസ് സ്മിത്ത് വിളറിയ മുഖത്തോടെ പത്രം ഭാര്യയുടെ നേരെ നീട്ടി.

അവർ ഫോട്ടോവിൽ നോക്കി, അടിക്കുറിപ്പ് വായിച്ചശേഷം ചോദിച്ചു:

''ആരാണ് ഈ കൊലപാതകി?''

മിസസ് സ്മിത്തിന് ഡംപീസിംഗിനെ തിരിച്ചറിയുവാൻ കഴിഞ്ഞില്ല. മി. സ്മിത്തിന് ആശ്വാസം തോന്നി. അത് ഡംപിയല്ല എന്ന് അവർ പറഞ്ഞിരുന്നുവെങ്കിൽ—അയാൾ ആശിച്ചുപോയി.

''നിനക്ക് മനസ്സിലായില്ലേ സ്റ്റെല്ലാ? സൂക്ഷിച്ചു നോക്കൂ—''

അയാളുടെ കണ്ണടയ്ക്കു പിറകിൽ വീണ്ടും പ്രത്യാശയുടെ ഒരു മിന്നലാട്ടമുണ്ടായി. സ്റ്റെല്ലാ, നീ സൂക്ഷിച്ചുനോക്കി പറയൂ. ഒരു പക്ഷേ, കാഴ്ച കുറഞ്ഞ എനിക്ക് തെററിപ്പോയിരിക്കും.

ഡംപീസിംഗ്—ഏതോ വിദൂരസ്മരണകളിൽ മിസസ് സ്മിത്തിൻെറ പുരികത്തു കമാനങ്ങളായി. എന്നാൽ അവർക്ക് ഫോട്ടോയിലെ കറുത്ത പഗഡി ധരിച്ച ചെറുപ്പക്കാരനെ തിരിച്ചറിയുവാൻ കഴിഞ്ഞില്ല.

''ഐ ഗീവപ്പ്, ഡാർലിങ്—''

''ഡംപീ...ഓർത്തുനോക്കൂ സ്റ്റെല്ലാ ഡിയർ. ഡംപീ...''

(ഒരു മൃത്യുബേൻറിൻെറ സംഗീതംപോലെ, ഡംപ്, ഡംപീ...)

പൊടുന്നനെ മിസസ് സ്മിത്തിൻെറ കണ്ണുകൾ പ്രകാശിച്ചു.

''നോ, നോ, ഇത് ഡംപിയല്ല—''

അവർ ഉച്ചത്തിൽ പറഞ്ഞു.

വിശ്വസിക്കുവാൻ കഴിയാതെ അവർ ഒരിക്കൽക്കൂടി ആ ഫോട്ടോവിൽ ശ്രദ്ധിച്ചുനോക്കി. പത്തു വർഷങ്ങൾക്കു മുമ്പ് നാടുവിട്ടുപോയ ഡംപീ സിംഗ്

എന്ന പതിനഞ്ചുകാരൻ കുട്ടിയാണോ ഇത്? ജസ്റ്റ് ഇംപോസ്സിബിൾ, ചാർലസ്, ജസ്റ്റ് ഇംപോസ്സിബിൾ...

അവർ നിരാശയോടെ പെയിപ്പർ മേശയിന്മേൽ ഇട്ട് ചൂരൽക്കസേര വലിച്ചിട്ട്, അതിൽ ഇരുന്നു. അവരറിയാതെ അവരുടെ കണ്ണുകൾ ആ ഫോട്ടോവിൽ ദുഃഖത്തോടെ പററിക്കിടന്നു.

കാനഡയിൽ നിന്നു വന്ന ചെറുപ്പക്കാരനായ ഡംപീ സിംഗ്...

അതു് മററാരും ആകുവാൻ ഇടയില്ല. ഞാൻ നാലു വർഷം ഇംഗ്ലീഷും മി. സ്മിത്ത് ചരിത്രവും പഠിപ്പിച്ച അതേ ഡംപീ സിംഗ്...

കോൺവെൻറ് വിദ്യാഭ്യാസത്തിനുശേഷം അവൻ ഉപരിപഠനത്തിനായി മോൺടിയലിലേക്കു പോകുകയാണുണ്ടായതു്. മിസസ് സ്മിത്ത് ഓർമ്മിച്ചു. അവിടെ അവൻെറ അച്ഛനമ്മമാർ കുടിയേറിപ്പാർത്തിരുന്നു.

പത്രത്തിലെ ഫോട്ടോയിൽക്കാണുന്ന ചെറുപ്പക്കാരന് ആകൃതികൊണ്ടോ പ്രകൃതികൊണ്ടോ തങ്ങളുടെ വിദ്യാർത്ഥിയായിരുന്ന ഡംപിയുമായി യാതൊരു സാമ്യവുമില്ല. പക്ഷേ, അതേ പേരു് അതേ നാടു്...

''നീ ഇന്നു് സ്കൂളിൽ പഠിപ്പിക്കുവാൻ പോകുന്നില്ലേ, ഡാർലിംഗ്?''

മി. സ്മിത്ത് മനപ്പൂർവ്വം വിഷയം മാററുവാൻ ശ്രമിച്ചു.

''ഇന്നു് ഞാൻ ഒരു പീരിയഡ് വൈകിയേ പോകുന്നുള്ളൂ. ഐ വിൽ റിംഗ് ദ സ്കൂൾ. അതിനുശേഷം ചാർലസ്, നിങ്ങൾക്കു് ഞാൻ ഒരുകപ്പ് ചൂടുള്ള ചായ ഉണ്ടാക്കിത്തരാം.''

മിക്കവാറും എല്ലാദിവസവും കോൺഫ്ളെയിക്സോ ഓട്സോ ആണു് അവരുടെ പ്രാതൽ. സ്കൂളിൽ പോകുന്നതിനുമുമ്പു് മിസസ് സ്മിത്ത് അതു് തയ്യാറാക്കിവയ്ക്കും. അവർ നേരത്തെ ബ്രെയിക്ക് ഫാസ്റ്റ് കഴിച്ച് സ്കൂളിലേക്കു പോകാൻ ഒരുങ്ങും. കൃത്യം എട്ടുമണിക്കു് താഴെ അവരുടെ ഫ്ളാററിനു മുമ്പിൽ നീലനിറമുള്ള കോൺവെൻറ് ബസ് വന്നുനിൽക്കും. ഉച്ചതിരിഞ്ഞു് രണ്ടുമണിക്കു് അതേ ബസ്സിൽ അവർ തിരിച്ചെത്തും. അപ്പോഴേക്കും മി. സ്മിത്ത് രണ്ടുപേർക്കുള്ള ഭക്ഷണം പാകം ചെയ്ത് തീൻമേശയിന്മേൽ തയ്യാറാക്കി വച്ചിരിക്കും. (''സ്റ്റെല്ലാ വേഗം വരൂ, സൂപ്പ് തണുത്താറുന്നു.'' ''ജസ്റ്റ് എ മോമൻറ്. ഞാനിതാ എത്തിപ്പോയി.'')

സ്റ്റെല്ല ഡ്രോയിങ് റൂമിൽനിന്നു സ്കൂളിലേക്കു ഫോൺ ചെയ്യുന്നതു് അയാൾ കേട്ടു. ഡംപീസിംഗ് എന്ന ഒരുമ്മാദി രണ്ടു കൊച്ചുകുഞ്ഞുങ്ങളെ വെടിവച്ചുകൊന്നു. അയാളെ പൊലീസ് അറസ്ററ്ചെയ്ത് കൈയാമംവച്ചു. ആ വാർത്ത ഫോട്ടോസഹിതം പ്രഭാതപത്രത്തിൽ വന്നു. അതിന് സ്റ്റെല്ലാ സ്മിത്ത്, നീയെന്തിനു് സ്കൂളിൽ വൈകി പോകുന്നു? ഡംപീസിംഗ് നമ്മുടെ ആരുമല്ല. നമ്മൾ ഇംഗ്ലീഷും ചരിത്രവും പഠിപ്പിച്ച ആയിരക്കണക്കിനു് കുട്ടികളിൽ ഒരുവൻ...മാത്രമല്ല, സ്റ്റെല്ലാ ഡിയർ അവൻ ഒരു മാനിയാക്കു കൂടിയാണ്...

ചാർലസ് സ്മിത്തിന് പുകവലിക്കുവാൻ ആഗ്രഹം: സാധാരണ ബ്രെയിക് ഫാസ്റ്റ് കഴിഞ്ഞതിനുശേഷം മാത്രമേ അയാൾ തൻെറ പൈപ്പ് നിറയ്ക്കുകയുള്ളൂ. ഇന്നു് നേരത്തേതന്നെ പുകവലിക്കുവാനുള്ള പ്രേരണ തോന്നി. അയാൾ അകത്തു ചെന്നു് പൈപ്പും പുകയില സഞ്ചിയും എടുത്തു് വീണ്ടും ബാൽക്കണിയിൽ വന്നിരുന്നു.

ഫോൺ ചെയ്തശേഷം സ്റ്റെല്ലാസ്മിത്ത് അടുക്കളയിൽച്ചെന്നു് ചായ തിളപ്പിക്കുവാൻ തുടങ്ങി. ഹോട്ട് പ്ലെയിററിൻെറ അററത്തു് വിരൽ തട്ടി അവർക്കു് ചെറുതായി ഒന്നു പൊള്ളി. ''ഓ, ഷിററ്–'' അവർ പറഞ്ഞു. എന്നിട്ട് പൊള്ളിയ വിരൽ വായിലിട്ട് ഒരു കുഞ്ഞിനെപ്പോലെ ഈമ്പി.

അവർ പോട്ടിൽ തിളപ്പിച്ച വെള്ളവും തേയിലയുമായി വരുമ്പോഴേക്കു് മി–സ്മിത്ത് തൻെറ ആദ്യത്തെ പുക വിഴുങ്ങുവാൻ തുടങ്ങിയിരുന്നു. പതിവില്ലാത്ത ആ പ്രവൃത്തി മിസസ് സ്മിത്ത് ശ്രദ്ധിക്കാതെ പോയില്ല. എങ്കും കാരണം അയാൾ പുകവലിക്കുന്നതു് വളരെ നിയന്ത്രിച്ചിരുന്നു.



അവർ ചായ കൂട്ടുമ്പോൾ താഴെ വിളക്കുകാലിനു് അരികിൽ നീല ബസ് വന്നുനിന്നു. ഹോണടിച്ചു. അവർ ബാൽക്കണിയുടെ അരികിൽ ചെന്നു് ഞാൻ വരുന്നില്ല എന്നു് ആംഗ്യം കാണിച്ചു. ബസ് നീങ്ങി വേഗത കൂട്ടി അകലെ വളവിൽ മറഞ്ഞു. അതിൽ നിറയെ നീല ഫ്രോക്കിട്ട പെൺകുട്ടികളും അതേ നിറത്തിലുള്ള പാൻസും ഷർട്ടും ധരിച്ച ആൺകുട്ടികളുമായിരുന്നു.

അസംബ്ലി കഴിഞ്ഞുള്ള പീരിയഡിനുശേഷം ക്ലാസ്സ് എടുക്കാൻ കഴിയുന്ന വിധം സ്കൂളിൽ എത്താമെന്നു് അവർ കരുതി. എട്ടേമുക്കാലിൻെറ ഡീലക്സ് ബസ്സിൽ പോയാൽ അവർക്കു് കൃത്യസമയം സ്കൂളിൽ എത്തുവാൻ കഴിയും.

മിസസ് സ്മിത്ത് ആവിപൊങ്ങുന്ന ചായക്കപ്പ് അയാളുടെനേരെ നീക്കിവച്ചു. ചായ തുളുമ്പി മേശവിരിയിന്മേൽ വീണു. ''ഓ, ഷിററ്—''അവർ സ്വയം ശപിച്ചു. പൊള്ളിയ വിരൽ ഇപ്പോഴും പുകയുന്നു, മേശവിരിയിൽ പടരുന്ന മഞ്ഞനിറം അവർ അസഹ്യതയോടെ നോക്കിയിരുന്നു. അവരുടെ ഫ്ളാററ് വൃത്തിയും വെടിപ്പുമുള്ളതാണു്. ഷോകെയിസിൻെറ ചില്ലിന്മേലോ ടെലിഫോണിൻെറ കൈപ്പിടിയിന്മേലോ ഒരിക്കലും ഒരുതരി പൊടിപോലും കാണുകയില്ല...

അവർ ഇരുവരും നിശ്ശബ്ദം ചൂടുചായ മൊത്തിക്കുടിച്ചു. ഒഴിവുദിവസങ്ങളിലല്ലാതെ എട്ടുമണികഴിഞ്ഞ ഈ നേരം അവർക്കു് ഇങ്ങനെ ബാൽക്കണിയിൽ ഒന്നിച്ചിരുന്നു് ചായ കുടിക്കുവാൻ കഴിയുമായിരുന്നില്ല. ആനന്ദിക്കേണ്ട ഒരു മുഹൂർത്തമാണിതു്. പക്ഷേ...

''ഡാർലിങ്, ഡംപിയുടെ ഒരു സിസ്ററർ ഇവിടെയില്ലേ?''

''യസ്, യസ്—'' എന്തോ ഓർത്തുകൊണ്ടു്, മിസസ് സ്മിത്ത് പറഞ്ഞു: ''ദാററ് സ്വീററ് ലിററിൽ തിങ്. ബബ്ളീ...''

''അതേ, ബബ്ളീ കോഹ്ലി...''

മി. സ്മിത്തിൻെറ രോഗവും പ്രായാധിക്യവും കാരണം ക്ഷീണിച്ചു തലച്ചോറിൽ ക്ലബ്ബിലെ നീന്തൽക്കുളത്തിൽ നീന്തി മദിക്കുന്ന ബബ്ലീ എന്ന പെൺകിടാവിൻെറ ചിത്രങ്ങൾ തെളിഞ്ഞുവന്നു. (നീന്തൽക്കുളത്തിൽ നിന്നു കയറി വരുമ്പോൾ ബബ്ലിയുടെ കണ്ണുകളിൽ ചുവപ്പുണ്ടായിരിക്കും.)

''കോഹ്ലിയുടെ ടെലിഫോൺ നമ്പർ കിട്ടിയെങ്കിൽ നമുക്കു് വിളിച്ചു നോക്കാമായിരുന്നു...''.

ആത്മഗതം പോലെ ചാർലസ് സ്മിത്ത് പറഞ്ഞു.

''ചാർലസ്, ഞാൻ നമ്മുടെ പഴയ അഡ്രസ്സ്ബുക്കിൽ ഒന്നു് നോക്കട്ടെ.''

ബബ്ലീ സിംഗിനെ അവർക്കു് വ്യക്തമായി ഓർമ്മവന്നു. ഡംപീ ഗ്രീൻഹില്ലിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ അവൾ സിംലയിൽ കോളേജിലായിരുന്നു. അവധിക്കാലത്തു വരുമ്പോൾ അവൾ അവരെ വന്നു കാണുമായിരുന്നു. അവൾ ഡംപിയെപ്പോലെ മാംസളമായ ശരീരവും മഞ്ഞിൻെറ നിറവുമുള്ള ഒരു പെൺകുട്ടിയായിരുന്നു. അരുൺ കോഹ്ലിയെ വിവാഹം ചെയ്തശേഷം അവർ അവളെ ഒരിക്കൽ മാത്രമെ കണ്ടിരുന്നുള്ളൂ. പിന്നീടു് ബന്ധങ്ങൾ മുറിഞ്ഞുപോയി.

ടെലിഫോണിനരികിൽ വച്ചിരുന്ന കറുത്ത ചട്ടയുള്ള (''സ്റ്റെല്ലാ ഡിയർ, മരിച്ചവരുടെ മേൽവിലാസങ്ങൾ എഴുതുവാൻ വേണ്ടിയാണോ നീ ഈ കറുത്ത ചട്ടയുള്ള അഡ്രസ്സ്ബുക്ക് വാങ്ങിയതു്?'') അഡ്രസ്സ്ബുക്ക് എടുത്തു് അവർ ബബ്ലീസിംഗിൻെറ ടെലിഫോൺ നമ്പർ പരതി. പതിനഞ്ചുവർഷങ്ങൾക്കുമുമ്പു് കണ്ടുമുട്ടിയവരുടെ നമ്പറുകൾ പോലും അതിൽ കുറിച്ചിട്ടിരുന്നു. അരവിന്ദ് പിൻേറാ: 46351. ഫ്രാൻസിസ്കോ റിബെയിരോ: 64530. കർഷീദ് മുഹമ്മദ്ഷാഫി: 61753. ഡൊമിനിററ് ഈപ്പൻ: 40327. എൻ. എഫ്: 635207...(സ്റ്റെല്ല അറിയരുതു്. എൻ. എഫ്: നാൻസി ഫെർനാണ്ടസ്.)

''ഷിററ്, മണി എട്ടര കഴിഞ്ഞു.''

മിസസ് സ്മിത്ത് എഴുന്നേററ് അകത്തേക്കു പോയി കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്നു് ലിപ്സ്റ്റിക് എടുത്തു് ധൃതിയിൽ ചുണ്ടുകൾക്കു് ആർത്തവം നല്കി.



''ഞാൻ പോകുന്നു. ബസ് ഇപ്പോൾ എത്തും. (കോണിപ്പടി ഇറങ്ങിക്കൊണ്ടു്) ഡാർലിങ്, ഈററ് യുവർ ബ്രെയിക്ഫാസ്റ്റ്. ആഫ്ററർ ആൾ, ഹൂയിസ് ദിസ് ഡംപീസിംഗ്? അവൻ നമ്മുടെ ആരുമല്ല...''

(''ഫ്രെണ്ട്സ്, എൻെറ ഏററവും വലിയ സമ്പാദ്യം ഞാൻ പഠിപ്പിച്ച എൻെറകുട്ടികളാണ്.'')

മിസസ് സ്മിത്ത് പുസ്തകങ്ങളും ബാഗ്ഗും തൂങ്ങിക്കിടക്കുന്ന മാറിൽ ചേർത്തുപിടിച്ച് ധൃതിയിൽ, ടക് ടക് എന്നു് ഹൈഹീൽ ചെരിപ്പിൻെറ ശബ്ദമുണ്ടാക്കി, ബസ് സ്റ്റോപ്പിലേക്കു ഓടി. എട്ടേമുക്കാലിൻെറ ഡീലക്സ് ബസ് കാത്തു് അവിടെ ആളുകൾ കൂടിനിന്നിരുന്നു. ആ ബസ് പോയിക്കഴിഞ്ഞാൽ കോൺവെൻറിൽ എത്തുക എളുപ്പമല്ല. കണ്ണു തെററിയാൽ വളഞ്ഞ വഴികളിലൂടെ കൊണ്ടുപോകുന്ന ഓട്ടോറിക്ഷക്കാർ ചതിയന്മാരാണ്. ഐ സിംപ്ലി ഹെയിററ് ദെം. എങ്കിൽ ടാക്സി പിടിച്ചുകൂടെ? ഓ, കമോൺ, അയാൾ നോട്ട് സോ റിച്ച്—

മിസസ് സ്മിത്ത് പോയിക്കഴിഞ്ഞപ്പോൾ മിസ്റ്റർ സ്മിത്ത് കുറേനേരം പൈപ്പ് വലിച്ചിരുന്നു. അയാൾ ബ്രെയ്ക്ഫാസ്റ്റ് തിന്നില്ല. അയാൾ പാൻറ്സും ഷർട്ടും ധരിച്ച്, ടൈകെട്ടി, തൻെറ നരച്ച മണിപഴ്സ് എടുത്തു് കീശയിൽവച്ച്, മുറി പൂട്ടി വെളിയിൽ ഇറങ്ങി. ബസ്സിൽ യാത്ര ചെയ്യാൻ ആരോഗ്യം അയാളെ അനുവദിക്കുന്നില്ല. തൻെറ വിശ്വസ്തയായ ഭാര്യയെപ്പോലെ അയാളും ഓട്ടോറിക്ഷാക്കാരെ വെറുക്കുന്നു. അതുകൊണ്ടു് അയാൾ ഒരു കാറു് പിടിച്ചു. ലക്ഷ്യം: ബബ്ലീ കോഹ്ലിയുടെ വീടു്.

എത്രയോ വർഷങ്ങൾക്കു മുൻപു് ഒരിക്കൽ അയാൾ അവിടെ പോയിട്ടുണ്ടു്. കോഹ്ലിയുടെ സ്വന്തം വീടായിരുന്നു അതു്. അയാൾ ഓർത്തു. അതുകൊണ്ടു് അവർ വീടു്വിട്ടു പോകുവാൻ ഇടയില്ല എന്നു് അയാൾ വിചാരിച്ചു. ഗെയിററിൻെറ ഇരുവശത്തും ഉയർന്ന മതിലുകളിൽ ചുവന്ന ബോഗൻ വില്ലകൾ വളർത്തിയ ഒരു വലിയ വീടായിരുന്നു അതു്. ചുമരുകൾ ചുവന്ന ഇഷ്ടികകൾ കൊണ്ടുള്ളതായിരുന്നു. (ബബ്ലി നീന്തൽക്കുളത്തിൽനിന്നുകയറിവരുമ്പോൾ അവളുടെ കണ്ണുകളിൽ ചുവപ്പുണ്ടാകും.) ബട്ട് ദീസ് ഡേയിസ് അയാൾ ലൂസിങ് മെമ്മറി. എനിക്കു വയസ്സായിരിക്കുന്നു. പരിസരങ്ങൾ തിരിച്ചറിയുവാനും മററും വലിയ പ്രയാസം.

പതിന്നാലു കിലോമീററർ അകലെയുള്ള ആ പഴയ ബംഗ്ലാവിനു മുമ്പിൽ ടാക്സി വന്നു നില്ക്കുമ്പോൾ ചാർലസ് സ്മിത്ത് വളരെ തളർന്നിരുന്നു. പാൻറ്സിനടിയിൽ അയാളുടെ തടിച്ച കാലുകൾ വിയർത്തിരുന്നു. (''മൈ ലിററിൽ ചാർലസ്, നിനക്കു് വിയർക്കാതെ കിടക്കയിൽ എന്നെ സ്നേഹിക്കുവാൻ കഴിയുമോ?'') അയാളുടെ കൊഴിഞ്ഞുതുടങ്ങിയ തലമുടി വിയർപ്പിൽ തലയോടിനോടു് പററിപ്പിടിച്ചു കിടന്നു.

അയാൾ കീശയിൽനിന്നു തൂവാലയെടുത്തു് വിയർപ്പു തുടച്ചു. ടാക്സിയിൽ ഇരുന്നുകൊണ്ടുതന്നെ അയാൾ ഗെയിററിൽ പടർന്നു കിടക്കുന്ന ബോഗൻവില്ല കണ്ടു. കണ്ണാടി ജാലകങ്ങൾക്കു പിറകിൽ ഇളംചുവപ്പു തിരശ്ശീലകളുണ്ടായിരുന്നു. ഉയരമുള്ള ചെങ്കൽ മതിലുകൾ നരച്ചിരുന്നു. കാറിൽ നിന്നു താഴെയിറങ്ങിയ അയാൾ ഗെയിററിൻെറ ഒരു വശത്തു് മതിലിൽ ഘടിപ്പിച്ച പിത്തളയിൽ തീർത്ത നെയിംപ്ലെയിററിൽ നോക്കി സംശയം തീർത്തു. 'കോഹ്ലീസ്.' അപ്പോഴാണു് ബോഗൻവില്ലയുടെ പടർപ്പിനരികിൽ കാവൽ നിൽക്കുന്ന ആയുധധാരിയായ പൊലീസുകാരനെ അയാൾ ശ്രദ്ധിച്ചതു്. ഗെയിററിൽ ഒരു പൂട്ട്.

ഗ്രീൻഹിൽ കോൺവെൻറിലെ ചരിത്രാദ്ധ്യാപകനായിരുന്ന ചാർലസ് ഡി. സ്മിത്ത് പിന്നീടു് അവിടെ നിന്നില്ല.

—അതേ, ഡംപീ സിംഗ്, അതു് നീയാണു്.

അയാൾ കാറിൽ [illegible] കാറു് പോർ[illegible] പോലെ.

* * *

വേനലവധി കഴിഞ്ഞ് [illegible] കുതിർന്ന ജൂലൈയിൽ കോൺവെൻറ് തുറന്നപ്പോൾ ഇസ്തിരി ഉടയാത്ത പാൻറ്സും വെള്ള ഷർട്ടും ടൈയും ധരിച്ച് പിറകിൽ സ്റ്റെല്ലയെ ഇരുത്തി ചാർലസ് സ്മിത്ത് തന്റെ മോട്ടോർ സൈക്കിൾ ഓടിച്ച് സ്കൂളിലേക്കു പോന്നു. എയിറ്റ്ത് ബീയിലെ മുപ്പത്തിരണ്ടു കുട്ടികൾ അയാളെ കാത്തിരിക്കുകയായിരുന്നു. മാസ്റ്ററെ കണ്ടപ്പോൾ അവർ എഴുന്നേറ്റു് ഒരു ഗായകസംഘത്തെപ്പോലെ ഉച്ചത്തിൽ പറഞ്ഞു: ''സുപ്രഭാതം, മാസ്റ്റർ.'' (മഴക്കാറുകൾ ആകാശത്തിൽ അലിഞ്ഞു ചേർന്ന് ഇരുണ്ട ചെളിവെള്ളം കുലംകുത്തിയൊഴുകുന്ന പ്രഭാതം, സുപ്രഭാതം.)

ഒരു കുട്ടിയുടെ തൊണ്ടയിൽ നിന്നു മാത്രം ശബ്ദം പുറത്തുവന്നില്ല. പിറകിലെ അണിയിൽ ഇരിക്കുന്ന നീല പഗഡി ധരിച്ച കുട്ടിയായിരുന്നു അതു്. ചാർലസ് സ്മിത്ത് അവന്റെ വിഷാദമായ മുഖഭാവമോ മൗനമോ ശ്രദ്ധിച്ചിരുന്നില്ല, അന്നേരം. അയാൾ തന്റെ സീറ്റിൽ ഇരുന്ന് സ്വയം പരിചയപ്പെടുത്തിയശേഷം (''ചാർലസ് ഡി. സ്മിത്ത്, എം. എ. വിവാഹിതൻ. ഭാര്യ: സ്റ്റെല്ലാ സ്മിത്ത്. കുട്ടികൾ 0'') റെജിസ്റ്റർ എടുത്തു് ഹാജർ വിളിക്കുവാൻ തുടങ്ങി. പിന്നീടു് അയാൾ തന്റെ കസാരയിൽ നിന്നെഴുന്നേറ്റ്, കുട്ടികൾ ഓരോരുത്തരുടെയും അടുത്തുചെന്ന് അവരോടു് കുശലം പറഞ്ഞു. അയാൾ പറഞ്ഞതായ ഫലിതങ്ങൾ കേട്ട് ക്ലാസ് ആകെ ഇളകിച്ചിരിച്ചു. (''അനിൽ ബോസ്, നീ ഉടനെ തലമുടി വെട്ടണം. അഥവാ നീ അതിനു ഉദ്ദേശിക്കുന്നില്ലെങ്കിൽ നാളെ മുതൽ ഒരു ഫ്രോക്കിട്ടു വരിക.'') കുട്ടികൾ അവരുടെ അച്ഛനമ്മമാരെക്കുറിച്ചും അവരുടെ തൊഴിലിനെക്കുറിച്ചും മറ്റും മാസ്റ്റർക്കു പറഞ്ഞുകൊടുത്തു. (''എന്റെ അച്ഛൻ അൽഫോൻസോ ഡി. സ്മിത്ത് ഗോവയിൽ ഒരു വക്കീലായിരുന്നു.'') അയാൾ പിറകിലത്തെ നിരയിൽ എത്തിയപ്പോൾ നീല പഗഡി ധരിച്ച കുട്ടി കുടിനീരിറക്കി.

''യംഗ്മേൻ, എന്താണു് നിന്റെ പേരു്? ബൽബീർസിംഗ് ഓർ സുർജിത്സിംഗ്?''

കുട്ടികൾക്കിടയിൽനിന്നു ചിരിയുയർന്നപ്പോൾ നീല പഗഡി ധരിച്ച കുട്ടി വിളറിയ മുഖത്തോടെ നിന്നു കുടിനീരിറക്കി.

''ഇരിക്കൂ, പ്ലീസ്,'' മാസ്റ്റർ പറഞ്ഞു. ''എന്താണു് നിന്റെ പേരു്?''

കുട്ടി ഇരിക്കാതെ ഒന്നും പറയാതെ നിലത്തുനോക്കിനിന്നു. മാസ്റ്റർക്കു സഹതാപം തോന്നി.

''നിനക്കു് സുഖമില്ലേ?''

അപ്പോഴും അവൻ ഒന്നും മിണ്ടിയില്ല. പകൽ വെളിച്ചത്തിൽ തുറസ്സായ മൈതാനത്തിൽ എറിയപ്പെട്ട ഒരു കൊച്ചു വെള്ളെലിയെപ്പോലെ അവൻ വിറച്ചുനിന്നു. കുട്ടികൾക്കിടയിൽ വീണ്ടും അമർത്തിപ്പിടിച്ച ചിരി.

''എന്തിനാണു് നിങ്ങൾ ചിരിക്കുന്നതു്?'' ചാർലസ് സ്മിത്ത് കോപത്തോടെ ചോദിച്ചു. അയാൾ തിരികെ



തന്റെ കസാരയിൽ ചെന്നിരുന്നു.

''അവനു് അസുഖമൊന്നും ഇല്ല സർ. അവൻ എല്ലായ്പോഴും ഇങ്ങനെയാണു് ഹിയീസ് സോ നേർവസ്.''

നീളം കുറഞ്ഞ തലമുടി ഇരുവശത്തും മെടഞ്ഞിട്ട ഒരു പെൺകുട്ടി പറഞ്ഞു.

''യെസ്, ഹിയീസ് സോ നേർവസ്...''

ക്ലാസ്സാകമാനം ഒരു സംഘഗാനംപോലെ പാടി.

യെസ്, ഹിയീസ് സോ നേർവസ്...

യെസ്, ഹിയീസ് സോ നേർവസ്...

എല്ലാം കുട്ടികളും ഇരിക്കവെ ആ ഒരു കുട്ടിമാത്രം ശിക്ഷിക്കപ്പെട്ടവനെപ്പോലെ എഴുന്നേറ്റു നിന്നു...

അതാണു് ഡംപീ സിംഗ്.

[illegible] ബെൻറിന്റെ താളംപോലെ, [illegible] മുഴക്കംപോലെ, ഡംപീ സിംഗ്, ഡംപീ സിംഗ്, ഡം...

ചാർലസ് മാസ്റ്റർ ബ്ളാക് ബോർഡിൽ നല്കിയ ടൈംടേബിൾ കുട്ടികൾ [illegible] പകർത്തി. അതിനിടയിൽ അയാൾ തന്റെ വിദ്യാർത്ഥികളുമായി സംസാരിച്ചുകൊണ്ടിരുന്നു. അങ്ങനെ അയാൾ അവരെ കുറേശ്ശയായി അറിഞ്ഞുവന്നു. അയാൾ തമാശകൾ പറഞ്ഞപ്പോൾ കുട്ടികൾ ആർത്തു ചിരിച്ചു. അവസാനം ഇലക്ട്രിക് ബെൽ ശബ്ദിച്ചപ്പോൾ അവർ കൂട്ടമായി വെളിയിൽ നിരന്നുനില്ക്കുന്ന നീല ബസ്സുകളുടെ അരികിലേക്കു് ഓടിപ്പോയി. ചില്ലുവാതിലിന്റെ അരികിൽ നിന്നുകൊണ്ടു് മാസ്റ്റർ അതു നോക്കിനിന്നു. ഏറ്റവും പിറകിൽ തന്റെ പുസ്തകസഞ്ചി ചുമലിൽ ഇട്ടു് കുനിഞ്ഞ തലയോടെ ഡംപീസിംഗ് നടന്നു് ബസ്സിൽ കയറി. അവനു് അവന്റെ പ്രായത്തിനു ചേർന്നതിനേക്കാൾ ശരീര വളർച്ചയുണ്ടായിരുന്നു...

ടെന്നീസ് കളിച്ചുവന്നു്, കുളിച്ചു്,

തീൻമേശയ്ക്കരികിൽ ഇരിക്കുമ്പോൾ ചാർലസ് സ്മിത്ത് സ്റ്റെല്ലാ സ്മിത്തിനോടു് ഡംപീസിംഗിനെകുറിച്ചു് പറഞ്ഞു. കുട്ടികൾ ഇങ്ങനെ അന്തർമുഖരും ദുർബ്ബലരുമാകുന്നതിന്റെ കാരണങ്ങളെക്കുറിച്ചു് അവർ ചർച്ചചെയ്തു. പാരമ്പര്യമായി കിട്ടുന്നതും ജന്മനായുള്ളതുമായ ഒരു സ്ഥിതിവിശേഷമാണു് അതു് എന്നു സ്റ്റെല്ലാ സ്മിത്ത് അഭിപ്രായപ്പെട്ടു. ചാർലസിന്റെ വാദം ഒരു കുട്ടിയുടെ കുടുംബ പശ്ചാത്തലമോ സാമൂഹ്യപശ്ചാത്തലമോ ആണു് അവനെ അങ്ങനെ ആക്കിത്തീർക്കുന്നതു് എന്നായിരുന്നു. അയാൾ തന്റെ അറിവിലുള്ള ചില സംഭവങ്ങൾ ഉദാഹരണങ്ങളായി ചൂണ്ടിക്കാണിച്ചു.

''ഓക്കെ, ഐ എഗ്രീ. ഇനി നിങ്ങൾ നിങ്ങളുടെ ഡിന്നർ കഴിക്കൂ ചാർലസ്.''

ചാർലസ് ഫോർക്കുകൊണ്ടു് ഒരു വലിയ കഷ്ണം വേവിച്ച മാംസം അടർത്തിയെടുത്തു തിന്നു് അതിനുമുകളിൽ ഒരു കവിൾ വീഞ്ഞു കുടിച്ചു.

ഗോവയിലുള്ള അയാളുടെ വൃദ്ധകന്യകയായ സഹോദരി റെയിച്ചൽ സ്മിത്താണു് അയാൾക്കു് പതിവായി വൈൻ എത്തിച്ചുകൊടുക്കുന്നതു്.

(''സ്റ്റെല്ലാ, ചാർലസിനു് വൈൻ ജീവനാണു്. ഹിന്ദുക്കളുടെ ഗോഡ് ശ്രീകൃഷ്ണൻ വെണ്ണ കട്ടുതിന്നുന്നതുപോലെ നിന്റെ ചാർലസ് കുട്ടിക്കാലത്തു് വീഞ്ഞു് കട്ടുകുടിക്കുമായിരുന്നു...''

''ഓ മൈ ലിററിൽ ചാർലസ്, നീ എന്തുകൊണ്ടു് ഒരു വീഞ്ഞുകച്ചവടക്കാരന്റെ മകളെ വിവാഹം ചെയ്തില്ല?'')

പിന്നീടു് തീൻമേശയുടെ അരികിൽ നിന്നു് എഴുന്നേററു് ബാൽക്കണിയിൽ ചെന്നിരുന്നു് അവർ അവരുടെ പുതിയ കുട്ടികളെക്കുറിച്ചു് സംസാരിച്ചു. സന്തതികളില്ലാത്ത സ്മിത്ത് ദമ്പതികൾ അവരുടെ സമയത്തിന്റെ വലിയൊരു ഭാഗം പഠനത്തിനും ചർച്ചകൾക്കുമായി ചെലവഴിക്കുന്നു. വ്യായാമത്തിനുവേണ്ടി ക്ലബ്ബിൽ ചെന്നു് പതിവായി ടെന്നീസ് കളിക്കുകയോ നീന്തുകയോ ചെയ്യും. (നീന്തൽക്കുളത്തിൽനിന്നു കയറിവരുമ്പോൾ ബഞ്ചീ സിംഗിന്റെ കണ്ണുകളിൽ ചുവപ്പുണ്ടാകും.) നഗരത്തിന്റെ തെക്കുഭാഗത്തു് പുത്തൻപണക്കാർ താമസിക്കുന്ന ഒരിടത്തു് രണ്ടാമത്തെ നിലയിലാണു് അവരുടെ ചെറിയ ഫ്ളാററ്. ബാൽക്കണിയിൽ ഇരുന്നുനോക്കിയാൽ അല്പമകലെ നീലനിരത്തും അതിലൂടെ ഒഴുകുന്നവാഹനങ്ങളും അവയെ ഒരു മാന്ത്രികശക്തിയാലെന്ന പോലെ നിയന്ത്രിക്കുന്ന നിറംമാറിവരുന്ന ട്രാഫിക് സിഗ്നലും കാണാം.

പിറേറദിവസം രാവിലെ സ്റ്റെല്ലയെ പിറകിൽ ഇരുത്തി സ്ക്കൂളിലേക്കു മോട്ടോർസൈക്കിൾ ഓടിച്ചുപോകുമ്പോൾ, ട്രാഫിക് വെളിച്ചം ചുവന്നു് മോട്ടോർസൈക്കിൾ നിശ്ചലമായപ്പോൾ, തൊട്ടരികിൽ വന്നുനിന്ന നീലബസ്സിൽ ഇരുന്നു് ഇളംനീല പഗഡിധരിച്ച ഒരു കുട്ടി ഭയംനിറഞ്ഞ കണ്ണുകളാൽ തന്നെ ഉററുനോക്കുന്നതു് ചാർലസ് സ്മിത്ത് കണ്ടു.

''ലുക് സ്റ്റെല്ലാ, ഡംപീ...''

സ്റ്റെല്ലാ സ്മിത്ത് നോക്കുമ്പോഴേക്കു് സിഗ്നൽ പച്ചയാകുകയും നീലബസ്സ് ഒരു കപ്പൽപോലെ ഒഴുകിപ്പോകുകയും ചെയ്തു.

അയാൾ ക്ലാസ്സിൽ ചെന്നപ്പോൾ ഡംപീ സിംഗിന്റെ തലയിലെ പഗഡിയാണു് ആദ്യം കണ്ണിൽപ്പെട്ടതു്.



പി[illegible]രയിലാണു് ഇരിക്കുന്നതെങ്കിലും [illegible]ന്റെ ശിരസ്സ് മറ്റെല്ലാവരുടെയും തലകൾക്കു മുകളിൽ ഉയർന്നുനില്ക്കുന്നതു് കാണാം. ക്ലാസ്സിലെ ഏററവും ഉയരംകൂടിയ കുട്ടി അവനായിരുന്നു.

''ഡംപീ, ഇന്നുമുതൽ നിന്റെ സീററ് ഇതാ ഇവിടെയാണു്—''

ചാർലസ് സ്മിത്ത് തന്റെ തൊട്ടുമുമ്പിൽ ആദ്യത്തെ നിരയിലെ ഒരു കസാര ചൂണ്ടിക്കാണിച്ചു. ക്ലാസ്സിലെ എല്ലാ കസാരകൾക്കും നീലനിറമാണു്.

ഡംപി നിന്നു കുടിനീരിറക്കി.

''കമോൺ ഡംപീ—''

മാസ്റ്റർ പറഞ്ഞു. ഡംപി പൊടുന്നനെ വിയർക്കുവാൻ തുടങ്ങി. അവൻ നിശ്ചലനായിരുന്നു.

''വേണ്ട,'' മാസ്റ്റർ പറഞ്ഞു. ''നിനക്കു് മുൻനിരയിൽ ഇരിക്കാൻ ഇഷ്ടമില്ലെങ്കിൽ ഞാൻ നിർബ്ബന്ധിക്കുന്നില്ല. യു കേൻ സിററ് ഡൗൺ.''

പക്ഷേ, ഡംപി ഇരുന്നില്ല. അവന്റെ വെളുത്തു മാംസളമായ കവിളുകൾ വിയർപ്പിൽ നനയുവാൻ തുടങ്ങിയിരുന്നു.

''ഡംപി, പ്ലീസ്—''

ഡംപിയുടെ നെററിയിൽനിന്ന് ഒരു ഞെട്ടലോടെ ഒരു തുള്ളി വിയർപ്പ് താഴെ തെറിച്ചുവീണു.

അവൻ എന്തിനാണ് ഇങ്ങനെ ഭയപ്പെടുന്നത് എന്ന് അയാൾ അതിശയിച്ചു. ഐ ഹാവ് സീൻ സോ മെനി കിഡ്സ്, സോ ടിമിഡ്, സോ നെർവസ്, ബട്ട്...ചാർലസ് സ്മിത്ത് വിചാരിച്ചു. ഇതുപോലുള്ള ഒരു കുട്ടിയെ ഞാൻ ഇതുവരെ കണ്ടിട്ടില്ല...

അയാൾ പിൻനിരയിൽ ചെന്ന് ഡംപിയുടെ പുസ്തകവും ബേഗും എടുത്ത് മുൻനിരയിൽ അവനുവേണ്ടി കരുതിയ ഡെസ്കിന്മേൽ വച്ചു. അയാൾ ഡംപിയുടെ കൈ പിടിച്ച് കൂട്ടിക്കൊണ്ടുവന്ന് അവന്റെ പുതിയ കസാരയിൽ ഇരുത്തി. അന്നേരം വീണ്ടും ക്ലാസ്സിൽ അമർത്തിയ ചിരി ഉയർന്നു. തന്റെ കസാരയിൽ തിരികെ വന്നിരുന്ന് ക്ലാസ്സ് ആകെ ഒന്ന് സിംഹാവലോകനംചെയ്ത ശേഷം ചാർലസ് സ്മിത്ത് പറഞ്ഞു:

''ഡംപി നിങ്ങളുടെ കൂട്ടുകാരനാണ്, നിങ്ങൾ അവനെ പരിഹസിച്ചു ചിരിക്കുവാൻ പാടില്ലായിരുന്നു.''

ക്ലാസ്സിൽ മൗനം.

''സോ സോറി, സർ—''

നീളം കുറഞ്ഞ തലമുടി ഇരുവശത്തും മെടഞ്ഞിട്ട വസുന്ധര നരംഗ് മൊഴിഞ്ഞു.

അറ്റൻഡൻസ് എടുത്തശേഷം അയാൾ കുട്ടികൾക്ക് ഹിസ്റ്ററി നോട്ടുകൾ പറഞ്ഞുകൊടുത്തു. എല്ലാവരും എഴുതിക്കഴിഞ്ഞശേഷം അയാൾ നോട്ടുപുസ്തകങ്ങൾ വാങ്ങി കണ്ണോടിച്ചു. വടിവും വൃത്തിയുമുള്ള കൈയക്ഷരമാണ് ഡംപിയുടേത്. അക്ഷരത്തെറ്റുകൾ കൂടാതെ ഭംഗിയായി അവൻ നോട്ടുകൾ പകർത്തിയിരിക്കുന്നു. അയാളെ അത് വളരെ സന്തോഷിപ്പിച്ചു.

''കഴിഞ്ഞ വർഷം ആരായിരുന്നു ക്ലാസ്സിൽ ഫസ്റ്റ്?'' ചാർലസ് സ്മിത്ത് ചോദിച്ചു. ''ഹിഷ്ഡ് സ്റ്റേൻഡപ്പ്.''

ആരും എഴുന്നേററുനിന്നില്ല.

''ഹൂ സ്റ്റുഡ് ദ് സെക്കൻഡ്? എഴുന്നേററുനില്ക്കണം.''

വട്ടമുഖമുള്ള വസുന്ധരാ നരംഗ് എഴുന്നേററുനിന്നു.

തുടർന്ന് മൂന്നാമനും നാലാമനും അഞ്ചാമനും എഴുന്നേററുനിന്നു. ഒന്നാമൻ മാത്രം എഴുന്നേററുനിന്നില്ല.

''കഴിഞ്ഞവർഷം ക്ലാസ്സിൽ ഫസ്റ്റ് പൊസിഷൻ ഇല്ലായിരുന്നു. സെക്കൻഡും തേർഡും ഫോർത്തും ഫിഫ്ത്തും മാത്രമേ ഉണ്ടായിരുന്നുള്ളു.''

ക്ലാസ് ആർത്തുചിരിച്ചു. പെട്ടെന്ന് ചിരിനിന്നു. മാസ്റ്റർ വിളറിയ മുഖത്തോടെ കുനിഞ്ഞിരിക്കുന്ന ഡംപിയുടെ മുഖം പിടിച്ചുയർത്തിയപ്പോൾ കുട്ടികൾ വീണ്ടും ആർത്തുചിരിച്ചു.

സ്കൂൾ റിക്കാർഡിൽനിന്ന് ഡംപി സിംഗ് അതിമിടുക്കനായ ഒരു വിദ്യാർത്ഥിയാണെന്ന് ചാർലസ് സ്മിത്ത് മനസ്സിലാക്കി. എല്ലാ പരീക്ഷകളിലും അവൻ ഒന്നാമത്തേയോ രണ്ടാമത്തേയോ സ്ഥാനങ്ങൾ കരസ്ഥമാക്കിയിരുന്നു.



''സ്റ്റെല്ലാ ഡിയർ, അവന്റെ സ്വഭാവം നോർമലായിരുന്നെങ്കിൽ ഡംപി അദ്ഭുതങ്ങൾ കാണിക്കുമായിരുന്നു... ഹി ഹേസ് ഗോട്ട് എ ഫോട്ടോഗ്രാഫിക് മെമ്മറി...''

അവന് ബുദ്ധിശക്തി മാത്രമല്ല, ഓർമ്മശക്തിയുമുണ്ടായിരുന്നു...

മിക്കവാറും എല്ലാ ദിവസങ്ങളിലും അത്താഴത്തിനിരിക്കുമ്പോൾ അവർ ഡംപിയെക്കുറിച്ച് സംസാരിക്കും. അവന്റെ അന്നത്തെ പെരുമാററങ്ങൾ അപഗ്രഥിക്കും. ചാർലസ് സ്മിത്ത് ഒരു വെറും ചരിത്രാദ്ധ്യാപകൻ മാത്രമായിരുന്നില്ല, മനശ്ശാസ്ത്രത്തിലും സാമൂഹ്യശാസ്ത്രത്തിലും അതുപോലുള്ള മററു വിഷയങ്ങളിലും അയാൾക്ക് അതീവ താല്പര്യമുണ്ടായിരുന്നു. പിന്നീട് അയാൾ ഡംപിയുടെ ഓരോ ദിവസത്തെ പെരുമാററങ്ങളും തന്റെ ഡയറിയിൽ കുറിച്ചിടുവാൻ തുടങ്ങി. അതിനുശേഷം അയാളുടെ ശ്രമം അവന്റെ കുടുംബപശ്ചാത്തലം മനസ്സിലാക്കുക എന്നതായിരുന്നു. ഡംപിയുടെ അച്ഛനമ്മമാരെ അയാൾ ഇതുവരെ കണ്ടിരുന്നില്ല.

(''എ ചാമിങ് യങ് കപ്പ്ൾ. ജഗ്ജിത് സിംഗിന്റ ഡംപിയുടെ മുഖച്ഛായയാണ്.'')

അടുത്ത ദിവസം അയാൾ ഡംപിയുടെ സ്കൂൾ ഡയറിയിൽ അവന്റെ അച്ഛനേയും അമ്മയേയും കാണുവാൻ താല്പര്യം കാണിക്കുന്നതായി ഒരു കുറിപ്പെഴുതി. ഡയറി തിരികെ വാങ്ങുമ്പോൾ അവന്റെ കൈ വിറയാർന്നിരുന്നു. മാസ്റ്റർ എന്താണ് അതിൽ എഴുതിയത് എന്നു നോക്കുവാൻ അവന് ധൈര്യം വന്നില്ല.

''ഡോണ്ട് ബി സ്കെയേർഡ്. എനിക്ക് നിന്റെ അച്ഛനേയും അമ്മയേയും ഒന്ന് പരിചയപ്പെടണം. ദാററ്സാൾ.''

ഡംപി തലകുനിച്ചിരുന്നു. ചുണ്ടുകൾ വിളറിയിരുന്നു.

ചാർലസ് സ്മിത്തിന് ആ കുട്ടിയോട് സഹതാപം തോന്നി. ലോകത്തെ ഇത്രമാത്രം നീ ഭയപ്പെടുന്നത് എന്തിനാണ്, യൂ യങ്മാൻ? ലോകം നിന്നെ എന്തുചെയ്തു? ആരുമറിയാത്ത എന്തു വേദനകളാണ് നിന്റെ കുരുന്നു

മനസ്സിലുള്ളത്? ശീതകാലത്തെ ആകാശംപോലെ മ്ലാനമായ അവന്റെ കണ്ണുകളിൽ സഹാനുഭൂതിയോടെ അയാൾ നോക്കി. അതു മനസ്സിലാക്കിയ ഡംപീ സിംഗ് ഉടനെ തല കുനിച്ചുകളഞ്ഞു...

ബ്രേയിക്കിന് ബെല്ലടിച്ചപ്പോൾ, ക്ലാസ്സിലെ മുഴുവൻ കുട്ടികളും ശരങ്ങൾപോലെ പുറത്തേക്കു പാഞ്ഞപ്പോൾ, അവൻമാത്രം ക്ലാസ്സിൽ തനിച്ചിരുന്നു. ("മി. സ്മിത്ത്, അവൻ എല്ലായ്പ്പോഴും ഏകാന്തത ഇഷ്ടപ്പെടുന്ന ഒരു കുട്ടിയായിരുന്നു.") ചാർലസ് സ്മിത്ത്,അവന്റെ അരികിൽ ചെന്നുനിന്ന് അവന്റെ കനത്ത ചുമലിൽ കൈവച്ചു. അന്നേരം അവർ നടുങ്ങുന്നതു് അയാൾ ശ്രദ്ധിച്ചു.

("ഡംപീ ഞങ്ങളുടെ ഒരു പ്രോബ്ളം ചൈൽഡാണ് സർ.")

"ടിഫിൻ കൊണ്ടുവന്നിട്ടില്ലേ?"

കൊണ്ടുവന്നിട്ടുണ്ട് എന്ന അർത്ഥത്തിൽ അവൻ തലയാട്ടി.

"എന്തു്?"

"സാൻഡ്‌വിച്ച്..."

അവൻ വിക്കിക്കൊണ്ട് പറഞ്ഞു:

"നോക്കൂ ഡംപീ—"

മാസ്റ്റർ തുറന്നിട്ട വലിയ ചില്ലുവാതിലിനു വെളിയിലേക്കു വിരൽചൂണ്ടി. പച്ചപ്പുല്ല് ചെത്തിമിനുക്കി പരവതാനി പോലാക്കിയ സ്ക്കൂൾഗ്രൗണ്ടിൽ കുട്ടികൾ ആർത്തലച്ചു കളിക്കുന്നു. മറ്റു കുട്ടികൾ ആൺകുട്ടികളും പെൺകുട്ടികളും കൂട്ടമായി ചോലമരത്തിനു ചുവട്ടിൽ ഇരുന്ന് ടിഫിൻ ബോക്സുകൾ തുറന്ന് തിന്നുന്നു...

"ലിസൻ ഡംപീ, നിനക്കും വെളിയിൽ ഇറങ്ങി അവരുടെകൂടെ ഇരുന്നുകൂടെ?"

ഇരിക്കാം എന്ന അർത്ഥത്തിൽ അവൻ തലയാട്ടി. അനുസരണയുള്ള ഒരു കുഞ്ഞിനെപ്പോലെ.

"നിനക്കും അവരെപ്പോലെ ആർത്തലച്ച് കളിച്ചുകൂടെ?"

കളിക്കാം എന്ന അർത്ഥത്തിൽ അവൻ തലയാട്ടിക്കാണിച്ചു. അനുസരണയുള്ള ഒരു കുഞ്ഞിനെപ്പോലെ.

"എന്നാൽ ചെല്ല്. നിന്നെ ഈ ഒഴിഞ്ഞ ക്ലാസ്സ്മുറിയിൽ കാണാൻപാടില്ല..."

അയാൾ സ്വരം കടുപ്പിച്ചു. ഡംപി അവന്റെ തോൽബാഗു തുറന്ന് പുസ്തകങ്ങൾക്കിടയിൽനിന്ന് ടിഫിൻബോക്സ് എടുത്ത് സാവധാനം മുറിവിട്ടു പുറത്തേക്കു പോയി. ജനലിനരികിൽ നിന്നുകൊണ്ട്, കണ്ണുകളാൽ മാസ്റ്റർ അവനെ പിന്തുടർന്നു. അയാൾ ഊഹിച്ചതുപോലെ മറ്റു കുട്ടികൾ കൂട്ടംചേർന്നിരിക്കുന്ന മരച്ചോലകൾ അവൻ ഒഴിവാക്കി. അകലെ ലാബിന്റെ മുമ്പിലെ ഒഴിഞ്ഞ ഇടനാഴികയിൽ ചെന്നുനിന്ന് അവൻ സാൻഡ്‌വിച്ച് തിന്നുവാൻ തുടങ്ങി...

പിറ്റേ ദിവസം ഡംപീ സിംഗ് സ്ക്കൂൾ ഡയറി തിരികെ കൊണ്ടുവന്നു. അവന്റെ മമ്മിയും ഡാഡിയും ചാർലസ് സ്മിത്തിനെ കാണാൻ വരുന്ന വിവരം അതിലുണ്ടായിരുന്നു.

* * *

"ഡംപി ഞങ്ങളുടെ ഒരു പ്രോബ്ലം ചൈൽഡാണ്, സർ."

ജഗ്ജീത് സിംഗ് പറഞ്ഞു. (ചാർലസ് സ്മിത്ത് അവന്റെ അരികിൽ ചെന്നുനിന്ന് അവന്റെ കനത്ത ചുമലിൽ കൈവച്ചു. അന്നേരം അവൻ നടുങ്ങുന്നതു് അയാൾ ശ്രദ്ധിച്ചു.) അയാൾ പുതിയ ഫാഷനിലുള്ള പാൻറ്സും ഷർട്ടും ധരിച്ചിരുന്നു. തലയിൽ ഇളം റോസ് നിറത്തിലുള്ള പഗഡിയും.

"ഡംപി എന്നും ഇങ്ങിനെയായിരുന്നുവോ?"

"മി. സ്മിത്ത്, അവൻ എല്ലായ്പ്പോഴും ഏകാന്തത ഇഷ്ടപ്പെടുന്ന ഒരു കുട്ടിയായിരുന്നു."

മിസസ് ജഗ്ജീത് സിംഗ് പറഞ്ഞു. (ബ്രേയിക്കിന് ബെല്ലടിച്ചപ്പോൾ ക്ലാസ്സിലെ മുഴുവൻ കുട്ടികളും ശരങ്ങൾപോലെ പുറത്തേക്കു പാഞ്ഞപ്പോൾ അവൻ മാത്രം ക്ലാസ്സിൽ തനിച്ചിരുന്നു.) കണ്ണുകൾക്ക് തേനിന്റെ നിറമുള്ള അവൾ കൈകളില്ലാത്ത ബ്ലൗസിടുകയും സാരി പൊക്കിളിനു താഴെ താഴ്ത്തിയുടുക്കുകയും ചെയ്തിരുന്നു.

"കുട്ടിക്കാലത്തു് അവന് എന്തെങ്കിലും സാരമായ രോഗം വന്നിരുന്നോ?"

"നെവർ. ശീതകാലത്തു് ഒരു ജലദോഷംപോലും അവനു വരാറില്ല." ജഗ്ജീത് സിംഗ്.

"നാണവും ഭയവും മാത്രമാണ്



എ... മകന്റെ പ്രശ്നം മി. സ്മിത്ത്. അവൻ വളരെ സ്നേഹമുള്ളവനും ബുദ്ധിയുള്ളവനുമാണ്. അവൻ ഒരു നോർമൽ ചൈൽഡായി കാണുവാൻ ഞങ്ങൾ എത്രമാത്രം ആഗ്രഹിക്കുന്നുവെന്നോ മി. സ്മിത്ത്. നിങ്ങൾക്ക് ഞങ്ങളെ അതിനു സഹായിക്കുവാൻ കഴിഞ്ഞെങ്കിൽ..." മിസസ് സിംഗ്.

"ഒഫ് കോഴ്സ്, ഒഫ് കോഴ്സ്—ഈ കാര്യത്തിൽ ഞാൻ തീർച്ചയായും നിങ്ങളെ സഹായിക്കുകതന്നെ ചെയ്യും. നിങ്ങളുടെ മകന്റെ കാര്യത്തിൽ എനിക്ക് പ്രത്യേകം താല്പര്യമുണ്ട്. അതുകൊണ്ടാണല്ലോ നിങ്ങളെ ഇരുവരെയും ഞാൻ ഇങ്ങോട്ടേക്കു ക്ഷണിച്ചതു്."

അവർ നാല്പതു മിനിറ്റുനേരം സംസാരിച്ചിരുന്നു. ചാർലസ് സ്മിത്ത് പാരൻസിന് നല്കിയ ഏറ്റവും നീണ്ട ഇൻറർവ്യൂവായിരുന്നു അതു്. ചുരുങ്ങിയ വാക്കുകളിൽ ജഗ്ജീത്സിംഗ് അയാളുടെ കുടുംബചരിത്രം പറഞ്ഞു. അയാൾ സംസാരിക്കുമ്പോൾ ഒരു സിനിമയിൽ എന്നപോലെ അയാൾ പറയുന്നതെല്ലാം ചാർലസ് സ്മിത്തിന് കാണാമായിരുന്നു. ("സ്റ്റെല്ലാ, ഹി നോസ് ദ ആർട്ട് ഒഫ് കോൺവർസേഷൻ") പിരിയാൻ നേരത്തു് സിംഗ് ദമ്പതികൾ വീണ്ടും വീണ്ടും അയാൾക്ക് നന്ദി പറഞ്ഞു.

അന്ന് ക്ലാസ്സിൽ ഡംപീസിംഗ് പതിവിലേറെ സംഭ്രാന്തനായി കാണപ്പെട്ടു. കാരണം അച്ഛനും അമ്മയും മാസ്റ്ററെ കാണാൻ വന്നതു് അവനു അറിയാമായിരുന്നു.

"ഡംപീ, നിനക്ക് ഫുട്ബോൾ കളിക്കാൻ അറിയാമോ?

മറുപടി പറഞ്ഞില്ല.

"ടെന്നീസ്?"

മറുപടിയില്ല.

"നിനക്ക് നീന്താൻ അറിയാമെന്ന് നിന്റെ ഡാഡി പറഞ്ഞു. എന്നിട്ടും എന്തുകൊണ്ടാണ് നീ നീന്താൻ പോകാത്തതു്?" വൈകുന്നേരം ഞാൻ വരും. വിയാർ ഗോയിംങ് ടു ദ പൂൾ."

അവർ ഇടനാഴിക രണ്ടായി പിരിയുന്നിടത്തുവച്ചു പിരിഞ്ഞു;

"ഏ ചാമിങ് യംഗ് കപ്പ്ൾ. ജഗ്ജീത് സിംഗിന് ഡംപിയുടെ മുഖച്ഛായയാണ്." "മിസസ് സിംഗോ?" "പ്രെറ്റി ആൻഡ് ഇൻറലിജൻറ്." "വൈ ഡോണ്ട് യു ഈറ്റ് യുവർ സലാഡ്?" "വിഭജനകാലത്തു് പാകിസ്ഥാനിൽ നിന്നു കുടിയേറിപ്പാർത്തതാണ് ജഗ്ജീത്സിംഗിന്റെ കുടുംബം. അയാളുടെ അച്ഛനമ്മമാർ വഴിയിൽ കൊല്ലപ്പെട്ടു..." "ഓ, മൈ ഗോഡ്—" "ജഗ്ജീത്സിംഗിനെ അയാളുടെ അങ്കിളാണ് വളർത്തിയതു്. അയാൾ ദരിദ്രനായ ഒരു ടാക്സിഡ്രൈവറായിരുന്നു." "പിന്നെ ജഗ്ജീത് സിംഗ് എങ്ങനെ ഇത്ര പണം സമ്പാദിച്ചു, ഡിയർ?" "ഹാർഡ്‌വർക്കിലൂടെ. നൗ ഹിയീസ് ഇൻ ദ ഫാസ്റ്റ് ഫുഡ് ബിസിനസ്സ്." "ഫിനിഷ് യുവർ സലാഡ്." അയാൾ ഒലീവ് എണ്ണ വീഴ്ത്തിയ സലാഡ് തിന്നുതീർത്തു.

നാട്ടുരാജാക്കന്മാരുടെ കൊട്ടാരങ്ങളെ ഓർമ്മിപ്പിക്കുന്ന ഒരു വലിയ ബംഗ്ലാവാണ് ജഗ്ജീത് സിംഗിന്റേതു്. ഉയർന്ന ഗെയിറ്റിനുമുമ്പിൽ ഗൂർഖ കാവൽ നില്ക്കുന്നു. മുറ്റത്തു് കടുംചുവപ്പുനിറത്തിലുള്ള ടൊയോട്ട. (ഹി യീസ് ഇൻ ദ് ഫാസ്റ്റ് ഫുഡ് ബിസിനസ്സ്.")



"ഞാൻ ഡംപിയുടെ അദ്ധ്യാപകൻ ചാർലസ് സ്മിത്ത്."

"ഞാൻ ഡംപിയുടെ സിസ് ബബ്ലീ സിംഗ്."

അവൻ ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. രണ്ടാമത്തെ നിലയിലെ അവന്റെ മുറിയിൽ അവൻ തനിച്ചിരിക്കുകയായിരുന്നു. മാസ്റ്റർ അവനെ തന്ത്രപൂർവ്വം പുറത്തിറക്കി മോട്ടോർ സൈക്കിളിന്റെ പിറകിൽ ഇരുത്തി ക്ലബ്ബിലെ സ്വിമ്മിംഗ് പൂളിലേക്കു കൊണ്ടുപോയി. പിന്നീട് അതു് ഒരു പതിവായി. ഡംപിക്കുവേണ്ടി അയാൾ തന്റെ ടെന്നീസ്കളി മുടക്കി. അവധികഴിഞ്ഞു സിംലയിൽ തിരിച്ചുപോകുന്നതുവരെ ബബ്ലിസിംഗും അവരുടെകൂടെ വരും. അവൾ ഒരു നല്ല നീന്തൽക്കാരിയായിരുന്നു. നീന്തൽക്കുളത്തിൽനിന്നു കയറിവരുമ്പോൾ അവളുടെ കണ്ണുകളിൽ ചുവപ്പുണ്ടാകും.

ചാർലസ് മാസ്റ്റർ ഇടയ്ക്കിടെ പിക്നിക് സംഘടിപ്പിച്ച് ക്ലാസ്സിലെ കുട്ടികളെ ഭരത്പൂരിലും സൂരജ് കുണ്ഡിലുമെല്ലാം കൊണ്ടുപോയി. അതെല്ലാം ഡംപിക്കുവേണ്ടിയായിരുന്നു. പക്ഷേ, പിക്നിക് എന്ന് കേൾക്കുമ്പോൾ അവൻ വിളറിവെളുക്കും. മറ്റു കുട്ടികൾ ഓടിച്ചാടി കളിക്കുമ്പോൾ അവൻ ഏതെങ്കിലും ഒരു മരത്തിന്റെ ചുവട്ടിൽ സ്വപ്നംകണ്ടിരിക്കുകയായിരിക്കും.

ചാർലസ്മാസ്റ്ററുടെ ശ്രമങ്ങൾ ഓരോന്നായി പരാജയപ്പെടുകയായിരുന്നു.

ഞിക്കൽ സ്റ്റെല്ലാസ്മിത്തിന് ഒരാശയം തോന്നി.

"ഡംപിക്കു ഒരു ഗേൾഫ്രണ്ട് വേണം. അവന്റെ നാണം മാറും."

എന്നുമെന്നപോലെ അന്നും കിടക്കയിൽ കിടന്ന് അവർ ഡംപിയെക്കുറിച്ചു സംസാരിക്കുകയായിരുന്നു. ആൺകുട്ടികളുടെ കൂടെപ്പോലും കൂട്ടംകൂടി നടക്കാത്ത ഡംപിയെ എങ്ങനെ ഒരു പെൺകുട്ടിയിലേക്ക് ആകർഷിക്കുവാൻ കഴിയും? അതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചാണ് പിന്നീട് അവർ ചർച്ചചെയ്തതു്.

പതിവുപോലെ ഡംപി ക്ലാസ്സിൽ വന്നുകയറിയപ്പോൾ അവൻ ആകെ പരിഭ്രമിച്ചുപോയി. തൊട്ടരികിലെ ഇരിപ്പിടത്തിൽ, ഇതുവരെ രാജേഷ് സാഹ്നി ഇരുന്നയിടത്തു്, വസുന്ധരാ നരംഗ് ഇരിക്കുന്നു. ചുമലിൽ ഭാരിച്ച പുസ്തകസഞ്ചിയുമായി അവൻ ഇരിക്കാതെ ചൂളിനിന്നു.

"സിറ്റ്ഡൗൺ യംഗ്മാൻ—"

മാസ്റ്റർ പറഞ്ഞു. അവൻ ഇരുന്നില്ല. അവൻ ദയനീയം രാജേഷ് സാഹ്നയുടെ മുഖത്തു നോക്കി, പതിവായി വസുന്ധരാ നരംഗ് ഇരിക്കുന്നയിടത്താണ് അവൻ ഇരിക്കുന്നതു്. അവൻ ചിരിച്ചതേയുള്ളൂ. ഡംപിയുടെ അരികിൽ നിന്നു മാറിയിരിക്കാൻ കഴിഞ്ഞതിൽ അവനു സന്തോഷമേയുള്ളൂ. ഒരിക്കലും ഒന്നും ഉരിയാടാത്ത ആ കുട്ടിയുടെ അരികിൽ ഇരിക്കാൻ ആരാണ് ഇഷ്ടപ്പെടുക?

നിസ്സഹായനായ ഡംപീ ചുമലിൽ നിന്നു ഭാരിച്ച പുസ്തകസഞ്ചി താഴെ ഇറക്കി അറക്കാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെ വസുന്ധരയുടെ അരികിൽ ഇരുന്നു. അവളെ നോക്കാതെയിരിക്കുവാൻ അവൻ പ്രത്യേകം ശ്രദ്ധിച്ചു. അവൻ കടലാസുപോലെ വിളറിയിരുന്നു. ("എന്റെ അരികിൽ ഇരിക്കുവാൻ കുട്ടിക്ക് ഇഷ്ടമല്ലെ? ഞാൻ അത്ര അഗ്ളിയാണോ?")

തുടർന്ന് രണ്ടു ദിവസം ഡംപി സ്കൂളിൽ വന്നില്ല. മൂന്നാം ദിവസം ജഗ്ജീത് സിംഗ് ചാർലസ് സ്മിത്തിനു ഫോൺ ചെയ്തു. ക്ഷമാപണസ്വരത്തിലാണ് അയാൾ സംസാരിച്ചതു്. അയാൾ ഇടയ്ക്കിടെ സോ സോറി, പാർഡൺ മി, എക്സ്ക്യൂസ്മി, എന്നിങ്ങനെ പറഞ്ഞുകൊണ്ടിരുന്നു. ("ഹി യീസ് ഇൻ ദ് ഫാസ്റ്റ് ഫുഡ് ബിസിനസ്.")

ചാർലസ് സ്മിത്തിന് നിരാശ തോന്നി. എങ്കിലും അയാൾ ഡംപിയെ കൈയൊഴിഞ്ഞില്ല.

അവൻ ഇപ്പോൾ നീന്തുവാൻ വരാറില്ല. പിക്നിക്കുകളിൽ നിന്നെല്ലാം അവൻ ഒഴിഞ്ഞുമാറി. ഒഴിവുസമയം മുഴുവൻ മുറിയിൽ കതകടച്ചിരുന്ന് വായിക്കുകയാണ് എന്ന് മിസസ് സിംഗ് ഫോണിൽ പറഞ്ഞു. ആദ്യത്തെ യൂനിറ്റ് ടെസ്റ്റിൽ പതിവുപോലെ അവൻ ക്ലാസ്സിൽ ഒന്നാമനായി. 95 ശതമാനം മാർക്കോടെ. ചാർലസ് സ്മിത്ത്

ഉള്ളാലെ അതിൽ വളരെ സന്തോഷിച്ചു.

വൈകാതെ സ്കൂൾ ആനിവേഴ്സറിയുടെ വരവായി. ചാർലസ് സ്മിത്തിന്റെ വിദ്യാർത്ഥികൾ ഒരു ഏകാങ്ക നാടകം അവതരിപ്പിക്കുന്നുണ്ടായിരുന്നു. രാജകുമാരിയുടെ ഭാഗം അഭിനയിക്കുന്നതു് വസുന്ധര നരംഗായിരുന്നു. മറ്റു കഥാപാത്രങ്ങളായി അഭിനയിക്കുന്നവരുടെ പേരുകൾ മാസ്റ്റർ അറിയിച്ചപ്പോൾ ഡംപി പരിഭ്രാന്തനായി. കൊട്ടാരം കാവൽക്കാരന്റെ ഭാഗം അവനായിരുന്നു. നാടകം ടെലിവിഷനിൽ കാണിക്കുമെന്നു് മാസ്റ്റർ പറഞ്ഞപ്പോൾ ക്ലാസ്സിലാകെ കൈയടി ഉയർന്നു.

''ചാർലസ്, നിങ്ങൾ ഒരു വലിയ റിസ്കാണു് എടുക്കുന്നതു്. ഡംപിക്കു് അഭിനയിക്കുവാൻ കഴിയുമോ?''

''അഭിനയിക്കുവാൻ ഒന്നുമില്ല സ്റ്റെല്ലാ ഡിയർ. കൊട്ടാരവാതില്ക്കൽ ആയുധവുമായി വെറുതെ നിന്നാൽ മതി. ലെററ് ഹിം ഫെയിസ് ദ് ഓഡിയൻസ്. അവനു് അല്പം എക്സ്പോഷർ ആവശ്യമാണു്.''

അതായിരുന്നു ചാർലസ് സ്മിത്തിന്റെ ഉദ്ദേശ്യം.

ഡംപി റിഹേഴ്സലിനു് ഒരു ദിവസംപോലും വന്നില്ല. മാസ്റ്റർ ഭീഷണിപ്പെടുത്തിയപ്പോൾ അവൻ സ്കൂളിൽ വരാതെയായി. അങ്ങനെയിരിക്കെ ജഗ്ജീത്സിംഗിന്റെ ഫോൺ വന്നു. മി. സ്മിത്ത്, എക്സ്ക്യൂസ് മി, പാർഡൺ മി...

''എനിക്കിതു് നേരത്തെ അറിയാമായിരുന്നു...'' സ്റ്റെല്ലാ സ്മിത്ത് പറഞ്ഞു.

അങ്ങനെ കൊട്ടാരം കാവൽക്കാരന്റെ ഭാഗം രാജേഷ് സാഹനിക്കു ലഭിച്ചു.

''നന്നായി.'' സ്റെറല്ലാസ്മിത്ത് പറഞ്ഞു. ''അല്ലെങ്കിൽ കർട്ടൻ ഉയരുമ്പോൾ ഡംപീസിംഗ് സ്റ്റെയിജിൽ ബോധംകെട്ടു് വീഴുമായിരുന്നു.''

സ്കൂൾ ആനിവേഴ്സറിക്കു് എല്ലാ കുട്ടികളും വന്നു. ആൾക്കൂട്ടത്തെ ഭയപ്പെടുന്ന ഡംപീസിംഗ് മാത്രം വന്നില്ല.

ജനനം: പഞ്ചാബിലെ ഭട്ടിണ്ടയിൽ. അച്ഛൻ: ജഗ്ജീത്സിംഗ്. പ്രാഥമിക വിദ്യാഭ്യാസം: ഗ്രീൻ ഹിൽ കോൺവെൻറിൽ.

ഡംപി, ഡം...

* * *

പിന്നീട്...

പിന്നീട് നാളുകൾ കടന്നുപോയി. മഞ്ഞുകാലാകാശം തെളിയുകയും സൂര്യവെളിച്ചത്തിൽ വെട്ടിത്തിളങ്ങുകയും ചെയ്തു. ഒരു ദിവസം ജഗ്ജീത്സിംഗ് ചാർലസ് സ്മിത്തിനേയും സ്റ്റെല്ലാ സ്മിത്തിനേയും അത്താഴത്തിനു് ക്ഷണിച്ചു. തീൻമേശയുടെ അരികിൽ കൈയിൽ നിറഞ്ഞ ഗ്ലാസുമായി ഇരിക്കവെ ജഗ്ജീത്സിംഗ് അതു് അറിയിച്ചു. അടുത്തമാസം ബബ്ലിയുടെ കല്യാണമാണു്. അതു് കഴിഞ്ഞ ഉടനെ ഫാസ്റ്റ് ഫുഡ് ബിസിനസ് നിറുത്തി അയാൾ കുടുംബസമേതം കനഡയിൽ കുടിയേറിപ്പാർക്കുന്നു...

''വിഷ് യു ആൾ ദ ബെസ്റ്റ്—''

വിമാനത്താവളത്തിൽ നില്ക്കുന്ന ഡംപിയുടെ കൈ അയാൾ സ്വന്തം കൈയിലെടുത്തു. പൊടുന്നനവെ ഡംപിയുടെ കണ്ണുകൾ നിറയുന്നതു് അയാൾ കണ്ടു.

പിന്നീടു് അയാൾ ഡംപിയെ കണ്ടിട്ടില്ല.

കാലം കടന്നുപോയി. ആസ്മയുടെ ശല്യം ആരംഭിച്ചപ്പോൾ അയാൾ ടെന്നീസ് കളി നിറുത്തി. തുടർന്നു് നീന്താൻ പോകുന്നതും നിറുത്തി. അയാൾ തടിവച്ചു. കവിളുകൾ തൂങ്ങി. രാവുകളിൽ ആസ്മ അയാളുടെ ഉറക്കം കവർന്നു. തലമുടി നരകയറുകയും കൊഴിയുകയും ചെയ്തു...

പിന്നീടു് അയാൾ ഡംപിയെ കാണുന്നതു് നീണ്ട പത്തു വർഷങ്ങൾക്കുശേഷം ഇന്നു് പ്രഭാത പത്രത്തിലാണു്...

ആറും ഏഴും വയസ്സുമാത്രം പ്രായമുള്ള രണ്ടു് കുട്ടികൾ, നെഞ്ചിലും തലയിലും വെടിയുണ്ടയേററു്, ചോരയൊലിപ്പിച്ചു്...

ഡംപീസിംഗ്, നിനക്കു് എങ്ങനെ ഇതു് ചെയ്യുവാൻ കഴിഞ്ഞു? ഒരു പെൺകിടാവിന്റെ മുഖത്തു നോക്കുവാൻ പോലും ധൈര്യമില്ലാതിരുന്ന നീ...

അകാലവാർദ്ധക്യം വന്ന രോഗിയായ നിന്റെ ഈ പഴയ ചരിത്രാദ്ധ്യാപകൻ ചാർലസ് ഡി. സ്മിത്ത് എന്നും നിന്നെക്കുറിച്ചു് അഭിമാനിച്ചിട്ടേയുള്ളു. ഇന്നു് ഈ വയസ്സൻ തന്റെ ക്ഷീണിച്ച മനസ്സാൽ നിന്നെക്കുറിച്ചു് ഓർത്തു് ലജ്ജിക്കുന്നു.

സ്റ്റെല്ലാ, ഞാൻ തളർന്നിരിക്കുന്നു. എനിക്കു് അല്പം ദാഹജലം തരൂ...





## കമലാദാസ്

# മധുവിധുവിനുശേഷം

അവൾ തന്റെ അസൂയയെ
സ്നേഹത്തിന്റെ ഉടുപ്പു് ധരിപ്പിക്കുന്നു

അവളുടെ ദൃഷ്ടികൾ പാറാവുകാരെപ്പോലെ
സദാസമയവും അയാളെ വലംവയ്ക്കുന്നു
അനവധി സേവകരുള്ള രാജാവാണു് താനെന്നു്
അയാളെ അവൾ തെററിദ്ധരിപ്പിക്കുന്നു

താൻ വെറുമൊരു തടവുപുള്ളിയാണെന്നു്
അയാൾ ക്രമേണ മനസ്സിലാക്കുന്നു

അവളുടെ മിനുത്ത ശരീരം തന്റെ കരിശാണെന്നും
അയാൾക്കു് മനസ്സിലാവുന്നു

അവളുടെ വിരൽത്തുമ്പുകൾ ആണികൾ പോലെ
അയാളുടെ ശരീരത്തെ മെത്തയിൽ ബന്ധിക്കുന്നു
അവളുടെ കോപം അയാളുടെ കണ്ണുകൾക്കു്
കടിഞ്ഞാണിട്ടുകഴിഞ്ഞുവല്ലോ
സുന്ദരികളെ അയാൾക്കിനി കാണാൻവയ്യ
പക്ഷെ അകത്തോട്ടു വലിഞ്ഞ ആ കണ്ണുകൾ
അവനവന്റെ ഹൃദയത്തിൽ പ്രവേശിക്കുന്നു

അവൾ ഇരിക്കേണ്ടിയിരുന്ന സിംഹാസനത്തിൽ
മറെറാരുത്തിയെ തെല്ലൊരത്ഭുതത്തോടെ
താമസിയാതെ അയാൾ കണ്ടെത്തുന്നു...

എം. പി. നാരായണപിള്ള

# തറവാടികളായ നായന്മാർ ഇനി ചെയ്യേണ്ടത്

ഗുജറാത്തിൽ 'പട്ടേൽ' എന്നൊരു ജാതിയുണ്ട്. പണ്ടവർ പത്തീദാരന്മാരായിരുന്നു. സർദാർ വല്ലഭായി പട്ടേലിനെ കേട്ടിട്ടില്ലേ. അദ്ദേഹത്തിൻെറ ജാതി. ഗുജറാത്തിലെ ഗ്രാമപ്രദേശങ്ങളിലെ പ്രധാനപ്പെട്ട സവർണ്ണ സമുദായം പട്ടേലുകളാണ്. വടക്കുനിന്ന്, കൃഷിഭൂമി തേടി തപ്തിനദിയുടെ തീരത്തേക്ക് വന്നവരാണ് അവർ എന്ന് പറയപ്പെടുന്നു. ഭൂമിയുടെ പുറത്തുള്ള അവകാശം ഉറപ്പിക്കാൻവേണ്ടി അവർ നാട്ടുരാജാക്കന്മാരുടെ സൈന്യസേവനത്തിനിറങ്ങി. ശിപായിലഹള മുതൽ ക്വിററ് ഇന്ത്യാ സമരംവരെ സ്വാതന്ത്ര്യസമരത്തിൻെറ മുൻപന്തിയിൽ അവരുണ്ടായിരുന്നു. ഗാന്ധിജി നടത്തിയ ബർദോളി, രാസ് തുടങ്ങിയ പല സത്യാഗ്രഹങ്ങളുടെയും നേതൃത്വം പട്ടേലുകൾക്കായിരുന്നു.

ഗുജറാത്തിലെ ജനസംഖ്യയുടെ 22 ശതമാനം വരുന്ന ഈ പട്ടേലുകൾ സ്വാതന്ത്ര്യം കിട്ടിയപ്പോൾ ഭരണരംഗത്തും മുൻപന്തിയിൽത്തന്നെ വന്നു. അവരുടെഅധികാരവും സ്വാധീനശക്തിയും അതിൻെറ ഉച്ചകോടിയിലെത്തുന്നത് കേന്ദ്രത്തിൽ ജനതാപാർട്ടി അധികാരത്തിൽ വരുമ്പോഴാണ്— 1977–ൽ.

സ്വാതന്ത്ര്യ സമരക്കാലത്തുതന്നെ പട്ടേലുകളും നെഹ്റു കുടുംബവുമായി ഒത്തുപോയിരുന്നില്ല. പണ്ഡിത്ജി എത്ര വിഷമിച്ചാണ് വല്ലഭായി പട്ടേലിനെ സഹിച്ചുപോന്നത്? ഇന്നത്തെപ്പോലെ പ്രധാനമന്ത്രി വിചാരിച്ചാൽ കൈക്കിലക്കുടാതെ ആരേയും എടുത്തുകളയാൻ പററിയ കാലമായിരുന്നില്ല അത്. കാരണം, കോൺഗ്രസ് പാർട്ടിക്കകത്ത് പണ്ഡിത്ജിയെക്കാൾ സ്വാധീനം സർദാർ പട്ടേലിനുണ്ടായിരുന്നു. (പുരുഷോത്തംദാസ് ഠണ്ടൻ പ്രസിഡൻറായ ചരിത്രം വായിക്കുക)

റോയൽ ഫാമിലിയുടെ അധികാരം ഗുജറാത്തിലെത്തിച്ചത് ഇന്ദിരാജി ആയിരുന്നു. ജനതാഭരണകാലത്തുതന്നെ മാഡം അത് സാധിച്ചെടുത്തു. പട്ടേലുകളും ക്ഷത്രിയരുമായുള്ള ഒരൈക്യമുന്നണിയാണ് ഗുജറാത്തിലെ പട്ടേലുകളുടെ പ്രഭാവത്തിൻെറ ആണിക്കല്ലെന്ന് മാഡം മനസ്സിലാക്കി. ആ ബന്ധം പൊളിച്ചു. (ഗുജറാത്തിലെ ക്ഷത്രിയർ പൂണൂലിടുന്ന പിന്നോക്കവർഗ്ഗമാണ്.)

തുടർന്നുള്ള കാലഘട്ടം പട്ടേലുകളുടെ ശനിദശയായിരുന്നു. അസംബ്ളിയിലെ അവരുടെ സംഖ്യ നാല്പതു ശതമാനം കുറഞ്ഞു. സോളങ്കിയുടെ അവസാനത്തെ മന്ത്രിസഭയിൽ ക്യാബിനററ് റാങ്കിലുള്ള ഒരു പട്ടേൽപോലുമില്ലായിരുന്നു. ജില്ലാ തലത്തിലും താലൂക്ക് ലെവലിലും പട്ടേലന്മാർ പടിക്ക് പുറത്താകുന്ന ഒരു രാഷ്ട്രീയ ലൈനായിരുന്നു അത്.

പട്ടേലുകളെ മാററിനിറുത്താനുണ്ടാക്കിയ ഐക്യമുന്നണി ടിപ്പിക്കൽ നെഹ്രു ഫാമിലി പോളിട്ടിക്സ് ആയിരുന്നു. ഹരിജനങ്ങൾ, മുസ്ലിങ്ങൾ, പിന്നോക്കക്കാർ എന്നിവരെ കൈയിലെടുത്തു ഭരണം നിലനിറുത്തുക. അവരെല്ലാടെ നിറുത്താൻ ഒന്നിനു പുറകെ ഒന്നൊന്ന മുറസ്സു് അവർക്ക് അപ്പക്കഷണങ്ങൾ വിതരണം ചെയ്യുക.

ഗുജറാത്തിലെ പട്ടേലന്മാരുടെ ചരിത്രത്തിനോട് സമാന്തരമായിട്ടല്ലേ കേരളത്തിലെ നായന്മാരും യാത്രചെയ്യുന്നത്? സ്വാതന്ത്ര്യസമരക്കാലത്തെ നായന്മാരുടെ നില എന്തായിരുന്നു. സ്വാതന്ത്ര്യസമരത്തിനുശേഷമുള്ള ആദ്യവർഷങ്ങളിൽ അവരുടെ സ്വാധീനം എന്തായിരുന്നു. ഇന്നവരുടെ നില എന്താണെന്ന് വല്ലവരും പറഞ്ഞുതരണോ?

ജനതാഭരണകാലമായിരുന്നു പട്ടേലന്മാരുടെ സ്വാധീനത്തിൻെറ ഉച്ചകോടിയെങ്കിൽ നായന്മാരെ സംബന്ധിച്ചിടത്തോളം ആ സുവർണ്ണകാലം 1957–ലെ കമ്മ്യൂണിസ്റ്റ് ഭരണകാലമായിരുന്നില്ലേ? ഏതായാലും വിമോചനസമരത്തോടെ നായന്മാരുടെ അധോഗതി ആരംഭിച്ചു.

നായരും ഈഴവനും പുലയനും ചേർന്ന ഒരൈക്യമുന്നണിയായിരുന്നു 1957–ലെ നമ്പൂതിരിപ്പാടിൻെറ ഗവൺമെൻറ്. ഈ മുന്നണിയിൽനിന്ന് നായരെ മാററുകയാണ് ഭരണം തിരിച്ചുപിടിക്കാനുള്ള ഉപാധിയായി അന്നു കണ്ടത്.

അതിനു വച്ച ഇര നായന്മാരുടെ നേതാക്കന്മാർ ഇടംവലം നോക്കാതെ കൊത്തി. എന്നിട്ടെന്തു നേടി? കമ്മ്യൂണിസ്ററുകാരുണ്ടാക്കിയതിലും ക്രൂരമായ ഭൂനയബിൽ പി. ടി. ചാക്കോ കൊണ്ടുവന്നു. ഭൂനയംകൊണ്ട് പുലയന് വല്ലതും കിട്ടിയോ? അടുത്ത ഇര സംവരണമായിരുന്നു. അതിലും നായന്മാർ കൊത്തി. ഹരിജനങ്ങൾക്കുള്ള സംവരണവും ഒ.ബി.സി.ക്കുള്ള സംവരണവും രണ്ടായിക്കാണാൻ നായന്മാർക്ക് കഴിഞ്ഞില്ല. ഈ രാഷ്ട്രീയത്തിൻെറ ഫലം അധഃകൃതരുമായി ഒരൈക്യമുന്നണിക്കുള്ള സാദ്ധ്യത പൂർണ്ണമായും ഇല്ലാതാക്കുകയായിരുന്നു. ഇന്ന് നായരുടെ സ്ഥിതി: പ്രതിപക്ഷത്ത് മേൽവിലാസമില്ല; ഭരണമുന്നണിയിൽ അരിവയ്പുകാരുടെ സ്ററാറസ്. ഇനി സാദ്ധ്യതയുള്ള ഏക പ്രൊമോഷൻ നെഹ്രു കുടുംബത്തിൽപ്പോയി ചപ്പാത്തി പരത്തുക മാത്രമാണ്.

ഈ വെട്ടിൽ നിന്നൂരാൻ കഴിവുള്ള ഒരു നേതൃത്വമാണ് നായന്മാർക്ക് വേണ്ടത്. ഇപ്പോഴത്തെ പൊളിററിക്കൽ ഇക്വേഷൻ മാററണം. അതിന് ആദ്യം ഭരണമുന്നണിയിൽ നിന്ന് വെളിയിൽ വരണം. (ഭരണമുന്നണിക്കു നഷ്ടമില്ല. പകരം, വിമതലീഗിനെ കിട്ടിയല്ലോ.) നായന്മാരുടെ ആദ്യത്തെ ഐക്യമുന്നണി ഈഴവനും പുലയനും പറയനും ആയിട്ടു വേണം. പച്ചമലയാളത്തിൽ പറഞ്ഞാൽ മാർക്സിസ്ററു മുന്നണിയിലേക്ക് നിരുപാധികം പോകാൻ നായന്മാർ ഇപ്പോൾ തയ്യാറാകണം.

അങ്ങനെ വരുമ്പോൾ ഭരണമുന്നണി മുസ്ലിങ്ങളും ക്രിസ്ത്യാനികളുംകൂടി നടത്തുന്ന ഒരു വ്യാപാരമായി മാറും. വനം പതിച്ചുകൊടുക്കലും മുക്രിപെൻഷനും പോലുള്ള പരിഷ്ക്കാരങ്ങളുടെ കളരിയാകും ഭരണമുന്നണി. അത്തരം ന്യൂനപക്ഷങ്ങളുടെ ഭരണംകൊണ്ടുവരുന്ന പോളറൈസേഷൻ കേരളത്തിലെ സമൂഹത്തിന് താങ്ങാനാവില്ല. (അതു മനസ്സിലാക്കാൻ കേരളത്തിലെ കോൺഗ്രസ്സുകാർക്കു കഴിഞ്ഞേക്കും. പക്ഷെ, അത് മാററാൻ അവർക്കു പററില്ല. നെഹ്റു കുടുംബത്തിൻെറ തലമുറയായുള്ള നയം ന്യൂനപക്ഷങ്ങളെ കൂട്ടത്തിൽ വച്ച് ഭൂരിപക്ഷത്തെ പിളർത്തി സ്വന്തം ഭരണം ഉറപ്പിക്കലാണ്. പതിനായിരം കരുണാകരന്മാർ വിചാരിച്ചാലും ആ തത്വത്തിൽനിന്ന് നെഹ്റു കുടുംബത്തെ തിരിക്കാൻ പററില്ല.)

മന്ത്രിയാക്കാമെന്നു പറഞ്ഞാൽ പെററ തള്ളയുടെ കഴുത്തറുക്കാൻപോലും മടിക്കാത്ത നേതൃത്വത്തെ നായന്മാർ ഉപേക്ഷിച്ചാലേ അത് നടക്കൂ. അവർ സ്വയം മാറിയില്ലെങ്കിൽ, തറവാടികളായ നായന്മാർ അവരെ മാററാൻ മുന്നോട്ടു വരണം.

# സ്ഥിരതയും പരിവർത്തനവും



കെ. പി. അപ്പൻ

**തന്നിലെ സാഹിത്യനിരൂപകനെ രൂപപ്പെടുത്തിയ ഘടകങ്ങളെക്കുറിച്ച് ഒരാത്മപരിശോധനയോളം ചെന്നെത്തുന്ന ഒരു വ്യക്തിവിചാരം. ഒരു കൃതിയെക്കുറിച്ചുള്ള വിധിനിർണ്ണയം ഭാഗികമായി വെളിപാടാണു് തന്നെ സംബന്ധിച്ചിടത്തോളമെന്നു് ലേഖകൻ പറയുന്നു.**

സാഹിത്യ വിമർശനരംഗത്തു പ്രവർത്തിക്കുന്നവർക്കു പലപ്പോഴും ഒരു പാടു ബന്ധങ്ങൾ ഉണ്ടാവാറുണ്ടു്. പ്രസംഗ പരിപാടികൾ, സംഘടനകൾ എന്നിവയിലൂടെ ആ ബന്ധം പെരുകുന്നു. ഇങ്ങനെയൊരു പരസ്യജീവിതം സ്വീകരിച്ചയാളെസ്സംബന്ധിച്ചിടത്തോളം ഒരേ രംഗത്തു പ്രവർത്തിക്കുന്നവരുമായുള്ള ബന്ധവും പരിചയവും സ്വാഭാവികമാണു്. എന്നാൽ അതു വിമർശകനെ സ്സംബന്ധിച്ചിടത്തോളം ഒരുപാടു ആന്തരികമായ അപകടങ്ങൾ ക്ഷണിച്ചുവരുത്തുന്നു. തൻെറ ബുദ്ധിപരമായ ജീവിതത്തിൽ വിമർശകൻ വാശിയോടെ പ്രകടിപ്പിക്കേണ്ട വിട്ടുവീഴ്ചയില്ലായ്മയുടെ അടിത്തറ ഈ ബന്ധങ്ങൾമൂലം ഇളകിപ്പോകാറുണ്ടു്. എല്ലാ വിമർശകരുടെ കാര്യത്തിലും ഇതു ശരിയാകണമെന്നില്ല. സ്നേഹബന്ധങ്ങളേയും മൂല്യനിർണ്ണയത്തേയും രണ്ടു സന്ധ്യകളുടെ അകലത്തിൽ നിറുത്താൻ കഴിവുള്ള വിമർശകരുമുണ്ടു്. ഇത്തരം ബന്ധങ്ങൾക്കു ബുദ്ധിപരമായ സ്വഭാവമുണ്ടെങ്കിൽ അതു വിമർശകനെ ചിലപ്പോൾ സ്വയം വിമർശനത്തിൻേറയും ആത്മാന്വേഷണത്തിൻേറയും തീരങ്ങളിൽ കൊണ്ടെത്തിക്കാം. സ്നേഹിതരുടെ ചോദ്യങ്ങൾക്കു മറുപടി കണ്ടെത്തുകയും സംശയങ്ങൾക്കു വിശദീകരണം നൽകുകയും ചെയ്യുക വഴി വിമർശകൻ ചെന്നെത്തുന്നതു് വിമർശനകലയുടെ തത്വശാസ്ത്രത്തിലായിരിക്കും.

ഈ രീതിയിൽ എനിക്കു നേരിടേണ്ടിവന്ന ചില ചോദ്യങ്ങളെക്കുറിച്ചാണു് ഞാനിവിടെ സൂചിപ്പിക്കുന്നതു്. വളരെക്കുറച്ചു് എഴുത്തുകാരുമായി മാത്രമേ എനിക്കു ബന്ധമുള്ളു. ബന്ധങ്ങളുടെ എണ്ണം കുറയ്ക്കാൻ ഞാൻ എപ്പോഴും ശ്രദ്ധവയ്ക്കുന്നു. അതുകൊണ്ടു് സ്വാഭാവികമായും കുറച്ചു ചോദ്യങ്ങൾ മാത്രമേ എനിക്കു നേരിടേണ്ടിവന്നിട്ടുള്ളു. അതിൽ ആദ്യത്തേതു വിമർശന കലയുടെ പടവുകളെക്കുറിച്ചുള്ളതാണു്. അല്ലെങ്കിൽ ഒരു കലാസൃഷ്ടിയുടെ വിധിനിർണ്ണയത്തിൽ എത്തുന്നതിനു മുമ്പുള്ള വിവിധതലങ്ങളുടെ വിശദീകരണമാണു് ആ ചോദ്യം ആവശ്യപ്പെടുന്നതു്. ഏതെല്ലാം ഘട്ടങ്ങൾ കഴിഞ്ഞാണു് ഒരു കൃതിയുടെ വിധിനിർണ്ണയത്തിൽ എത്തിച്ചേരുന്നതു്? അറിയാം. എങ്കിലും അവ്യക്തമാമായിക്കിടക്കുന്നു. സാവധാനം ആലോചിച്ചു് താർക്കിക ന്യായങ്ങളുടെ ലോകത്തിലേക്കു് അതിനെ ഒതുക്കിയെടുക്കാം. വേണമെങ്കിൽ ഒരു ചിത്രത്തിൻെറ സഹായത്തോടെ ആസ്വാദനത്തിൻേറയും മൂല്യനിർണ്ണയത്തിൻേറയും പടവുകളെ വിശദീകരിക്കാം. റിച്ചാർഡ്സ് ഒരു ചിത്രത്തിൻെറ സഹായത്തോടെ കാവ്യാസ്വാദനത്തിൻെറ തലങ്ങൾ അപഗ്രഥിച്ചു കാണിച്ചതുപോലെ. ആ ചിത്രത്തെ ഹേമാൻ പരിഹസിച്ചതും ഞാൻ ഓർക്കുന്നു. ഇങ്ങനെയൊന്നും വിമർശനകലയിൽ ചെയ്യരുതെന്ന അഭിപ്രായക്കാരനാണു് ഞാൻ. വിഷയത്തിൻെറ ഗഹനതയെ ഇല്ലാതാക്കും വിധം എല്ലാം ലളിതവല്ക്കരിച്ചു് അവതരിപ്പിക്കുന്ന രീതിയിൽ എനിക്കൊട്ടും വിശ്വാസമില്ല. സൗന്ദര്യബോധവും ജീവിതദർശനബോധവും പ്രവാഹസന്നദ്ധമായിത്തീരുന്ന ഘട്ടത്തിൽ വിമർശകൻ നടത്തുന്ന വിധിനിർണ്ണയത്തിൻെറ സങ്കീർണ്ണവശങ്ങളെക്കുറിച്ചുള്ള വിശകലനം ഒരു നിഷ്കളങ്ക പ്രാർത്ഥനയുടെ സ്വഭാവം കൈക്കൊള്ളരുതു്. അങ്ങനെ ആകാൻവയ്യാത്തവിധം സങ്കീർണ്ണമാണു് സൗന്ദര്യാനുഭവത്തിൻെറ ആലാമാലകൾ. എന്നെ സംബന്ധിച്ചിടത്തോളം ഒരു കൃതിയെക്കുറിച്ചുള്ള വിധിനിർണ്ണയം ഭാഗികമായി വെളിപാടാണു്, ഭാഗികമായി താർക്കിക ന്യായീകരണങ്ങൾ കൊണ്ടു നിറഞ്ഞതാണു്. അന്വേഷണത്തിലൂടെ ഏററവും മികച്ചതിനെ സമീപിക്കാനാണു് വിമർശകൻ ശ്രമിക്കുന്നതു്. അതിനു സഹായിക്കാത്ത കൃതികളെ അയാൾ നിരാകരിക്കുന്നു. അതിനു സഹായിക്കുന്ന കൃതിയെ അയാൾ അംഗീകരിക്കുന്നു. ഇതു വിചാരത്തിൻെറ ഒരൊററക്കുതിപ്പിൽ സംഭവിക്കുന്ന കാര്യമല്ല. ബോധത്തിൻെറ ഈ പ്രവർത്തനം ചില പടവുകളിലൂടെ കടന്നാണു ലക്ഷ്യത്തിൽ എത്തിച്ചേരുന്നതു്. ബാഹ്യ ലോകത്തിൻെറ പ്രത്യക്ഷാനുഭവത്തിൽ നിന്നു, ചിലർ അന്തർ ദർശനത്തിൽ എത്തുന്നതുപോലെ ചിലപ്പോൾ വിമർശകൻ കാവ്യവസ്തു ആസ്വദിച്ചുകൊണ്ടു് അതിനു ജന്മം നൽകിയ ജീവിതഘടനയിൽ അല്ലെങ്കിൽ മൂലാനുഭൂതിയിൽ എത്തിച്ചേരുന്നു. ഒരു കൃതി മനസ്സിലാക്കുക എന്നു പറയുമ്പോൾ അനുഭവിക്കുക എന്ന അവസ്ഥയും കഴിഞ്ഞു് ഈ സ്ഥിതിയിൽ എത്തുക എന്നാണു് അർത്ഥം. ഇതുകൊണ്ടും പുസ്തകത്തെക്കുറിച്ചുള്ള ധാരണ പൂർണ്ണമാകുന്നില്ല. പൂർണ്ണമായ ധാരണ

കൃതിയെക്കുറിച്ചുള്ള അത്യുന്നത വിചാരത്തോടുകൂടിയാണ് ലക്ഷ്യത്തിലെത്തുന്നതു്. താർക്കിക ന്യായങ്ങളും ആന്തരിക പ്രത്യക്ഷത്തിന്റെ യുക്തിയും കൂടികലർന്നു നീങ്ങുന്ന ബോധത്തിന്റെ പ്രവർത്തനമാണ് അത്യുന്നത വിചാരം. ഇതിന്റെ ഫലമായി വിമർശകൻ ഒരാത്യന്ത ശാന്തിയിൽ, ഒരു പ്രശാന്ത സൗമ്യതയിൽ എത്തിച്ചേരുന്നു. ഒരു കൃതിയെക്കുറിച്ചുള്ള പൂർണ്ണമായ ധാരണ എന്നു പറയുന്നതു് ഇതാണ്. ഇതിനുശേഷം ഈ ആനന്ദസമാധിയിൽനിന്നു തന്നെ മോചിപ്പിച്ചുകൊണ്ടു് വിമർശകൻ അയാളെ മൂല്യനിർണ്ണയത്തിന്റെ വിട്ടുവീഴ്ചയില്ലാത്ത ലോകത്തിൽ കൊണ്ടുവരുന്നു. വിധിനിർണ്ണയത്തിന്റെ വാതിൽ അയാൾ തള്ളിത്തുറക്കുന്നു. നേരത്തേ സൂചിപ്പിച്ച അത്യുന്നത വിചാരത്തിന്റെ വേളയിൽ ഒരു കൃതി വിമർശകനെ തൃപ്തിപ്പെടുത്തുന്നില്ലെങ്കിൽ ആ പുസ്തകത്തെ അയാൾ വാൾമുനയുടെ തുമ്പിലെന്നപോലെ നിറുത്തുന്നു. വിമർശകന്റെ പ്രശംസയുടേയും ആക്രമണത്തിന്റെയും പിന്നിലുള്ള മനശ്ശാസ്ത്രം ഇതാണ്.

വിമർശകന്റെ നിലപാടിനുവരുന്ന മാറ്റത്തെസ്സംബന്ധിക്കുന്ന ഒരു ചോദ്യം കൂടി ഇവിടെ ഞാൻ പരിഗണിക്കുന്നു. വിമർശകന്റെ വീക്ഷണം മാറുന്നതോ മാറാത്തതോ ശരി? രണ്ടും ശരിയല്ലെന്നാണ് എനിക്കു തോന്നുന്നതു്. സാഹിത്യകലയെ മുൻനിറുത്തി അനേകം അസാധാരണങ്ങളായ സ്വപ്നങ്ങൾ കാണുന്ന വിമർശകന്റെ വീക്ഷണത്തിൽ സർഗ്ഗാത്മക മാറ്റം സംഭവിക്കാം. എന്നാൽ അതു സാഹിത്യവീക്ഷണപരമായ ഒരു തലകുത്തിമറിയലല്ല. ഇത്തരം കീഴ്മേൽ മറിയൽ ആന്തരികമായ അപകടത്തെയാണ് കാണിക്കുന്നതു്. വിമർശകന്റെ വീക്ഷണത്തിൽ വരുന്ന മാറ്റം സൂക്ഷ്മമാണ്. തന്റെ സർഗ്ഗശക്തിക്കു് ഉന്മേഷവും ശിക്ഷണവും നൽകുക എന്നതു് വിമർശകന്റെ ബുദ്ധിപരമായ ജീവിതത്തിന്റെ സുപ്രധാനഭാഗമാണ്. വായനയും ആലോചനകളും, ചിത്രകലയുടേയും സംഗീതത്തിന്റേയും ആസ്വാദനങ്ങളും അയാളുടെ കലാപ്രതിഭയ്ക്കു് ഉന്മേഷവും സൗന്ദര്യശിക്ഷണങ്ങളും നൽകുന്നു. ഇങ്ങനെ ആശയങ്ങളുടേയും സൗന്ദര്യശിക്ഷണങ്ങളുടേയും സ്ഥിതിയും വിലയവും വിമർശകന്റെ പ്രതിഭയെ പരിണാമത്തിന്റെ സർഗ്ഗാത്മക പാതയിൽ കൊണ്ടെത്തിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ തികച്ചും പുതിയതെന്നു തോന്നുന്ന സാഹിത്യ വിമർശകന്റെ വർത്തമാനകാലമനസ്സ് ഭൂതകാല മനസ്സിന്റെ പരിണാമമാണെന്നു കാണാൻ കഴിയും. സാഹിത്യവിമർശകനു കിട്ടുന്ന വിവിധ സൗന്ദര്യ ശിക്ഷണങ്ങളുടെ കഥകൂടി കണക്കിലെടുത്തുകൊണ്ടു കുറെക്കൂടി വ്യക്തമായിപ്പറഞ്ഞാൽ വിമർശകന്റെ വർത്തമാനകാല മനസ്സ് കാവ്യാനുശീലനത്തിന്റെ തുടരുന്ന ശൃംഖലകളുടെ പരിണതഫലമാണ്. ഈ മാനസികവളർച്ചയുടെ നിത്യനൈരന്തര്യം കണക്കിലെടുക്കുന്നില്ലെങ്കിൽ, ഈ മാറ്റത്തിന്റെ സൂക്ഷ്മവശം മനസ്സിലാക്കുന്നില്ലെങ്കിൽ, വിമർശകന്റെ മനസ്സിനെ സ്ഥിരസത്തയായി തെറ്റിദ്ധരിച്ചുപോകും. സാഹിത്യവിമർശകന്റെ വീക്ഷണം പ്രതിദിനം പുതിയതാകുന്നു. എന്നാൽ പൂർണ്ണമായും മാറുന്നില്ല. സ്ഥിരമായ ഒരു തുടർച്ചയും അവസാനിക്കാത്ത പരിവർത്തനവും പ്രകടിപ്പിക്കുന്ന വീക്ഷണമാണ് സർഗ്ഗാത്മകമായതു്. 'അഗ്നിജ്വാലയ്ക്കു കാഴ്ചയിൽ പരിവർത്തനമില്ല എങ്കിലും ഓരോ ക്ഷണത്തിലും അതു മറെറാന്നാകുന്നുണ്ടു്' എന്നു ഭാരതീയ ദർശനങ്ങളിൽ പറയുന്നു. 'നദി പുതിയ ജലകണങ്ങളെക്കൊണ്ടു് അതിന്റെ പ്രവാഹത്തെ നിലനിറുത്തുന്നു' എന്നും അതു വിശദീകരിക്കുന്നു. ശാശ്വതമായ പ്രകൃതിഘടകങ്ങളിൽ കാണുന്ന ഈ സത്യംതന്നെയാണ് സാഹിത്യവിമർശകന്റെ വീക്ഷണത്തിലും കാണുന്നതു്. വിമർശകൻ മാറുന്നു. എന്നാൽ ചില മാനസിക സവിശേഷതകൾ കൈവെടിയുന്നില്ല. ഇതാണ് യഥാർത്ഥ വളർച്ചയുടെ പാത. സ്ഥിരതയുടേയും പരിവർത്തനത്തിന്റേയും ഈ സംഘർഷമുള്ളിടത്താണ് വീക്ഷണത്തിനു സർഗ്ഗാത്മക വികാസമുണ്ടാകുന്നതു്.



ഡോ. ബാലകൃഷ്ണ കരുണാകരൻനായർ

# പരീക്ഷാവിജയവും പള്ളിക്കൂടങ്ങളും

**ഇതേവരെ പരീക്ഷയിലെ റാങ്കുകൾ സമ്പന്ന ജീവിതം നയിക്കുന്നവരുടെ കുത്തക ആയിരുന്നു. ഇങ്ങനെ സംഭവിച്ചതു് ജീവിതത്തിന്റെ താഴേത്തട്ടിലുള്ള കുഞ്ഞുങ്ങളുടെ ബുദ്ധിവൈഭവം കണ്ടെത്തുവാനുള്ള ഒരു ശ്രമവും നടന്നിട്ടില്ലാ എന്നതുകൊണ്ടാണ്. അങ്ങനെ നടന്നിരുന്നുവെങ്കിൽ ജയശ്രീമാർ നേരത്തേതന്നെ ഉണ്ടാകുമായിരുന്നു. നമ്മുടെ പ്രസിദ്ധവിദ്യാഭ്യാസ ചിന്തകരിൽ ഒരാളായ ലേഖകൻ നടത്തുന്ന അന്വേഷണത്തിന്റെ മാനുഷികമായ ഒരു രേഖയാണ് ചുവടെ വരുന്നതു്.**

I

## സാമർത്ഥ്യവും സാഹചര്യവും

"എന്റെ അച്ഛനാണ് ഇതിന്റെ എല്ലാം കേമത്തം." പറഞ്ഞുതീരും മുമ്പ് അച്ഛനെ കെട്ടിപ്പിടിച്ച് തുരുതുരെ ഉമ്മ. അടുത്തുനിന്ന അമ്മയുടെ കണ്ണുകളിൽ ആനന്ദാശ്രുക്കൾ. അച്ഛനും അമ്മയും ഓമനമകളെ വാരിപ്പുണരുന്നു. ആത്മനിർവൃതിയുടെ ഏതാനും നിമിഷങ്ങൾ!

കഴിഞ്ഞ എസ്. എസ്. എൽ. സി. പരീക്ഷയിൽ കേരളത്തിൽ ഒന്നാം സ്ഥാനം നേടിയ മഞ്ജുവിന്റെ പ്രതികരണം പത്രങ്ങളിൽ വിവരിച്ചിരിക്കുന്നതു് ഏതാണ്ടിങ്ങനെയാണ്. വാർത്ത അറിഞ്ഞ് ഓടിയെത്തിയതായിരുന്നു അച്ഛൻ. കിഴങ്ങുവർഗ്ഗ ഗവേഷണകേന്ദ്രത്തിലെ ഒരു ശാസ്ത്രജ്ഞൻ. ഡോക്ടർ കെ. എസ്. പിള്ള. അമ്മ ഇന്ദിര, കരമന എൻ. എസ്. എസ്. വിമൻസ് കോളേജിൽ ഇംഗ്ലീഷ് ലക്ചറർ. അവരുടെ രണ്ടുമക്കളിൽ മൂത്തവളാണ് മഞ്ജു.

അച്ഛന്റെ സാമർത്ഥ്യവും, അച്ഛനിൽ നിന്നു ലഭിച്ച സഹായവും, അച്ഛനമ്മമാർ സൃഷ്ടിച്ച സാഹചര്യവും, അറിയാതെ വിലയിരുത്തുകയായിരുന്നു മകൾ.

തുടക്കം മുതലേ ഒന്നാം റാങ്കുകാരി ആയിരുന്ന മഞ്ജു, പഠിത്തത്തിൽ അത്യന്തം ശ്രദ്ധാലുവാണ്. പരീക്ഷയ്ക്കുള്ള പഠിത്തം കൃത്യനിഷ്ഠയോടെ നടത്തും. വൈകിട്ട് ആറര മുതൽ അഞ്ചു മണിക്കൂർ പഠിക്കും. പുലർച്ചെ അഞ്ചര മുതൽ ഏഴരവരെ വീണ്ടും. നല്ല അടുക്കും ചിട്ടയും. അർദ്ധവാർഷിക പരീക്ഷയ്ക്കു ശേഷം കണക്കിനും ഫിസിക്സിനും കെമിസ്ട്രിക്കും ട്യൂഷൻ ഉണ്ടായിരുന്നു. ശാസ്ത്രവിഷയങ്ങളിൽ അച്ഛനും, ഇംഗ്ലീഷിൽ അമ്മയും, പിൻതുണ നല്കിയിരുന്നു.

പഠിത്തത്തിൽ എന്നപോലെ സാഹിത്യത്തിലും മഞ്ജുവിനു് നല്ല അഭിരുചിയുണ്ട്. പഠന മാധ്യമം ആയ ഇംഗ്ലീഷിൽ കവിത എഴുതും, കഥ എഴുതും. വിദ്യാലയത്തിലും ദേശീയ തലത്തിലും നടന്ന പല മത്സരങ്ങളിലും കവിതയ്ക്കും കഥയ്ക്കും മഞ്ജു സമ്മാനങ്ങൾ നേടിയിട്ടുണ്ട്. പ്രസംഗമത്സരങ്ങളിലും വിജയിച്ചിട്ടുണ്ട്.

"ഞങ്ങളുടെ ഹെഡ്മിസ്ട്രസ് സിസ്റ്റർ റീത്ത മരിയ ആയിരുന്നു എന്റെ ഈ വിജയത്തിന്റെ ശില്പി." തിരുവനന്തപുരത്തു് മഞ്ജു പഠിച്ചിരുന്ന നിർമ്മല ഭവൻ എന്ന പ്രശസ്ത വിദ്യാലയത്തിലെ പ്രധാന അദ്ധ്യാപികയായിരുന്ന സിസ്റ്റർ റീത്ത മരിയ. ഇക്കൊല്ലം എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് നിർമ്മലഭവനിലെ മൂന്നു ക്ലാസ്സുകളിൽനിന്നു ചേർന്ന നൂറുകുട്ടികളിൽ നൂറുപേരും ജയിച്ചു. നൂറിൽ തൊണ്ണൂററിഏഴുപേർക്കും ഒന്നാം ക്ലാസ്സു കിട്ടി. കേരളത്തിലെ എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു് ഇരുന്ന അഞ്ചു ലക്ഷത്തോളം പേരിൽ ഒന്ന്, അഞ്ച്, പന്ത്രണ്ട്, പതിനാല് എന്നീ സ്ഥാനങ്ങൾ നേടി. സ്ഥലസൗകര്യങ്ങളും സേവന പാരമ്പര്യവും ഉള്ള ഈ ഇംഗ്ലീഷ് മീഡിയം ബാലികാ വിദ്യാലയത്തിലെ ദീർഘവീക്ഷണമുള്ള അധീശ ആയിരുന്ന സിസ്റ്റർ റീത്ത മരിയ. അവരെയാണ് മഞ്ജു തന്റെ വിജയത്തിന്റെ ശില്പിയായി വിശേഷിപ്പിച്ചതു്.

സാമർത്ഥ്യത്തിൽ ഉള്ള അഭിമാനം അല്ല, നാം മഞ്ജുവിൽ കാണുന്നതു്. അനുകൂല സാഹചര്യങ്ങൾ ഉണ്ടാക്കിക്കൊടുത്ത പിതാവിനോടും, ഗുരുനാഥയോടും, ഉള്ള കടപ്പാടാണു് മഞ്ജുവിന്റെ വാക്കുകളിൽ നിറഞ്ഞു നിൽക്കുന്നതു്.

സാമർത്ഥ്യവും സാഹചര്യവും മഞ്ജുവിന്റെ ജൈത്രയാത്രയിൽ സമഗ്രമായി സഹകരിക്കുന്നതു് നമുക്കു കാണാം. സന്തുഷ്ടമായ ചെറിയ കുടുംബം, പ്രഗല്ഭരായ മാതാപിതാക്കന്മാർ, പ്രശസ്തമായ വിദ്യാലയം, പര്യാപ്തമായ പാഠസഹായം, നിരന്തരമായ പ്രയത്നം, [illegible] കൂടി ഒത്തിണങ്ങി മഞ്ജുവിനെ വിജയശൃംഗത്തിൽ എത്തിച്ചു.

### ജയശ്രീയുടെ ജയം

മൂന്നാം റാങ്കുകാരി ആയ ജയശ്രീയുടെ കഥ ഇതിൽനിന്നു് തുലോം വ്യത്യസ്തമാണ്.

പാവപ്പെട്ട ഒരു കുടുംബം. പനമ്പോലമേഞ്ഞ, പകുതി പഴമ്പലകച്ചുമരുള്ള, ഒരു കൊച്ചു കുടില്. അതിൽ അഞ്ചു കുട്ടികളും അക്ഷരാഭ്യാസം ഇല്ലാത്ത അച്ഛനമ്മമാരും. മണ്ണെണ്ണ വിളക്കു കത്തിയിരുന്നു വേണം പഠിക്കാൻ. പാതിരാ കഴിയുമ്പോൾ അച്ഛൻ പറയും "ഇനി കിടക്കു മോളെ!" ആരോഗ്യം ഉണ്ടെങ്കിൽ എല്ലാം ഉണ്ട്.

വാടകയ്ക്കു് എടുത്ത ഒരു നാടൻ ചായക്കട, നഗരത്തിൽ നടത്തുന്ന അച്ഛൻ

കറവിലങ്ങാട്ട് സീഡ് ഫാമിൽ കർഷകത്തൊഴിലാളി ആയി അദ്ധ്വാനിക്കുന്ന അമ്മ. മലയാളം മീഡിയം സ്കൂളിൽ പഠിക്കുന്ന മൂത്ത മകൾ. പഠനസഹായം ഒന്നും ഇല്ലാ. ട്യൂഷൻ വേണ്ട എന്ന അഭിപ്രായക്കാരിയാണ് ജയശ്രീ. കൊറ്റി നില്ലാത്തവർ കൊച്ചു*മോഹിക്കുമോ?

ജയശ്രീയും ആദ്യം മുതലേ പഠനത്തിൽ വളരെ മിടുക്കി ആയിരുന്നു. ഒന്നാം ക്ലാസ്സുമുതൽ ഒന്നാം റാങ്കുകാരിയാണ്. നാലാംക്ലാസ്സുമുതൽ സ്കോളർഷിപ്പ് ഉണ്ട്. ഏഴു മുതൽ നാഷണൽ മെരിററ് സ്കോളർ ഷിപ്പ്. പ്രാദേശികതലത്തിൽ വേറെയും ചില സ്കോളർഷിപ്പുകൾ.

ക്ലാസ്സിൽ ജയശ്രീ ശ്രദ്ധിച്ചിരിക്കും. അന്നന്നു പഠിപ്പിക്കുന്ന വിഷയങ്ങൾ അന്നന്നു പഠിച്ചുതീർക്കും. രാവിലെ അഞ്ചു മണിക്ക് എണീക്കും. ഓരോ വിഷയത്തിനും ഓരോ മണിക്കൂർ എങ്കിലും ദിവസേന ചെലവിടും.

പ്രസംഗമത്സരം, ക്വിസ്സ്, തിരുവാതിരക്കളി, ഏകാംഗ നാടകം, കൈയെഴുത്തുമത്സരം, പെൻസിൽ ചിത്രണം. മുതലായവയിൽ ജയശ്രീ അനേകം സമ്മാനങ്ങൾ നേടിയിട്ടുണ്ട്.

ജയശ്രീ പഠിച്ചിരുന്ന കറവിലങ്ങാട് സെൻറ് മേരീസ് സ്കൂൾ സാമാന്യം നല്ല ഒരു സ്കൂൾ ആണ് എന്നു പറയാം. എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു ഇക്കൊല്ലം ഇരുന്ന 134 പേരിൽ 114 പേർ ജയിച്ചു. എൺപത്തിഅഞ്ചുശതമാനം. നാല്പതുപേർക്കേ ഒന്നാംക്ലാസ്സ് കിട്ടിയുള്ളൂ. കഷ്ടിച്ച് മുപ്പതുശതമാനം. മേന്മയിൽ നിർമ്മലഭവൻെറ അടുത്ത് എങ്ങും വരുന്ന ഒരു സ്കൂൾ അല്ലാ സെൻറ്മേരീസ് കറവിലങ്ങാട്.

പക്ഷേ, സ്കൂൾ അധികാരികൾ ജയശ്രീയിൽ വളരെ താല്പര്യം പ്രകടിപ്പിച്ചു. പ്രോത്സാഹനം നല്കി. സ്കൂൾ യൂണിഫോം സൗജന്യമായി കൊടുത്തു. ഒരു റേഡിയോ സമ്മാനിച്ചു. ഒരു വാച്ച് കൊടുത്തു. മേശകൊടുത്തു. പരീക്ഷയ്ക്കു രണ്ടാഴ്ചമുൻപ് ഹെഡ്മിസ്ട്രസ് സിസ്റ്റർ ഡെൽഫീന ജയശ്രീയെ ഹോസ്റ്റലിൽ താമസിപ്പിച്ച് പ്രത്യേകം കോച്ചിങ് നല്കിച്ചു.

പ്രതികൂലമായ അനേകം സാഹചര്യങ്ങളെ അതിജീവിച്ച്, സ്വപ്രയത്നവും സാമർത്ഥ്യവുംകൊണ്ട് പ്രശസ്തവിജയം കൈവരിക്കുന്നതിൻെറ ഒരു ഉജ്ജ്വല പ്രതീകമാണ് ജയശ്രീ.

പബ്ലിക് സ്കൂളിൽ ഇംഗ്ലീഷ് മാദ്ധ്യമത്തിൽ പഠിച്ചിട്ടില്ല, പ്രത്യേകം ട്യൂട്ടർ ഇല്ല, പഠിക്കാൻവേണ്ട പണം ഇല്ല, ഇരുന്നു പഠിക്കാൻവേണ്ട സൗകര്യം ഇല്ല. പശി അടക്കാൻ മൂന്നു നേരത്തെ ആഹാരത്തിനു വകയുള്ള കുടുംബവും അല്ല.

പിറവിയിലേ ഉള്ള കഴിവ് ആവുന്നിടത്തോളം പ്രയോജനപ്പെടുത്തുവാൻ ഉറച്ചു ശ്രമിച്ചു ഒരു മിടുക്കിക്കുട്ടി. സാമാന്യം നല്ലതു് എന്നുമാത്രം വിശേഷിപ്പിക്കാവുന്ന ഒരു സ്കൂളിൽ, മലയാള മാദ്ധ്യമത്തിൽ പഠിച്ചിട്ടും വിരലിൽ എണ്ണാവുന്ന ഒന്നാംകിടക്കാരിൽ ഒരു സ്ഥാനംനേടി. അദ്ധ്യാപികമാർ കാട്ടിയ അനുഭാവവും അവരുടെ പ്രോത്സാഹനവും ജയശ്രീയുടെ ജയത്തിൽ ശ്രീ ചാർത്തി.

## മഞ്ജുവും ജയശ്രീയും

ഒന്നാം സ്ഥാനത്ത് എത്തുന്നതിനുള്ള സാമർത്ഥ്യവും സാഹചര്യവും മഞ്ജുവിനു് ഉണ്ടായിരുന്നു. അതു് മഞ്ജു സഫലമായി ഉപയോഗപ്പെടുത്തി. ഒന്നാംക്ലാസ്സിൽ ഒന്നാമതായി മഞ്ജു ജയിച്ചു.

ജയശ്രീയുടെ സാഹചര്യങ്ങൾ പല വിധത്തിലും പ്രതികൂലമായിരുന്നു. എങ്കിലും അവയെ എതിരിടുന്നതിനും അതിജീവിക്കുന്നതിനും ഉള്ള സാമർത്ഥ്യവും സാഹസവും ജയശ്രീക്കു് ഉണ്ടായിരുന്നു. അതുകൊണ്ട് ജയശ്രീയും ഒന്നാം സ്ഥാനത്തിനു് അടുത്തെത്തി. ഒന്നാം ക്ലാസ്സിൽ മൂന്നാമതായി ജയശ്രീ ജയിച്ചു.

രണ്ടുപേരും ഒന്നുപോലെ അഭിനന്ദനം അർഹിക്കുന്നു.

അതോ അല്ലയോ?

എന്തു പാഠങ്ങൾ ആണ് അവരുടെ വിജയത്തിൽ നിന്നു് നാം പഠിക്കേണ്ടതു്?

## എസ്. എസ്. എൽ. സി. റാങ്കുകാർ

സാമർത്ഥ്യം കൊണ്ട് സാഹചര്യത്തെ അതിജീവിക്കുന്നതിൻെറ ഉദാഹരണങ്ങൾ വിരളമല്ല. എസ്. എസ്. എൽ. സി. പരീക്ഷയിൽ ഇക്കൊല്ലം പ്രശസ്ത വിജയം നേടിയ നമ്മുടെ വിദ്യാർത്ഥികൾ പഠിച്ചിരുന്ന സ്കൂളുകളിലെ വിജയ നിലവാരം പരിശോധിച്ചാൽ ചിലവ എങ്കിലും വെറും സാധാരണ സ്കൂളുകൾ മാത്രം ആയിരുന്നു എന്നു കാണാം.

കേരളത്തിലെ എസ്. എസ്. എൽ. സി. പരീക്ഷയിൽ ആദ്യത്തെ പതിനഞ്ചു റാങ്കുകൾ ഇക്കൊല്ലം വീതിച്ചെടുത്തതു് നാല്പത്തിയാറു വിദ്യാർത്ഥികൾ ആയിരുന്നു. ഇവർ 35 വിഭിന്ന വിദ്യാലയങ്ങളിൽ ആണ് പഠിച്ചിരുന്നതു്.

ഒന്നിൽ അധികം റാങ്കുകാരെ ഉത്പാദിപ്പിക്കുന്നതിനു് ഉള്ള ശ്രേയസ്സ് നാലു സ്കൂളുകൾക്കാണ് ഇത്തവണ കൈവന്നതു്. തിരുവനന്തപുരം നിർമ്മലഭവനിലെ പെൺകുട്ടികൾ 1, 5, 12, 14 എന്നീ നാലു ഉന്നത സ്ഥാനങ്ങൾ കരസ്ഥമാക്കി. തിരുവനന്തപുരത്തെ ക്രൈസ്റ്റ് നഗർ സ്കൂളിലെ ആൺകുട്ടികൾ 6, 10, 12, 14, 14,* എന്നീ റാങ്കുകൾ കൈയടക്കി. കൊല്ലത്തു് സെൻറ്ജോസഫ്സ് കോൺവെൻറിലെ പെൺകുട്ടികൾ 8, 9, 15, 15 എന്നീ സ്ഥാനങ്ങൾ നേടി. കോട്ടയം എം. ടി. സെമിനാരിയിലെ രണ്ട് ആൺകുട്ടികൾക്ക് എട്ടാം സ്ഥാനവും കൈവന്നു.

റാങ്കു കിട്ടിയ കുട്ടികളെ പരീക്ഷയ്ക്കു് അയച്ച സ്കൂളുകളുടെ ലിസ്റ്റ് പരിശോധിച്ചാൽ അവ ഏതാണ്ട് മൂന്നു തരങ്ങളിൽ പെടുത്താവുന്നതായി കാണാം.

## ഒന്നാംതരം സ്കൂളുകൾ

നൂറുശതമാനത്തോളം വിജയവും എൺപതുശതമാനത്തിൽ ഏറെ ഫസ്റ്റ്ക്ലാസ്സും കൈവരുത്തുന്ന സ്കൂളുകളെ ഒന്നാംതരം സ്കൂളുകൾ എന്നു നമുക്കു് പറയാം. ഒന്നോ രണ്ടോ കുട്ടികൾ ഏതെങ്കിലും കാരണവശാൽ വിജയിക്കാതെപോയതുകൊണ്ട് അവയുടെ മേന്മ കുറഞ്ഞുപോകുന്നതായി നാം കരുതരുതു്. നൂറിൽ ഒരു കുട്ടി കുറഞ്ഞുപോയാൽ പേരില്ലാപ്പാപം ആകും എന്ന പേടിയാണ് പലപ്പോഴും രമണീമേനോന്മാർക്കു് കൊലകളും ഒരുക്കുന്നതു്.

റാങ്കുനേടിയവർ പഠിച്ചിരുന്ന സ്കൂള



കളിൽ പന്ത്രണ്ടു് എണ്ണത്തിൽ നൂറുശതമാനം വിജയവും എൺപതുശതമാനത്തിൽ ഏറെ ഒന്നാംക്ലാസ്സും ഇക്കൊല്ലം ഉണ്ടായിരുന്നു. നല്ല വിദ്യാർത്ഥികളെ തിരഞ്ഞെടുത്തു് നല്ല വിദ്യാഭ്യാസം നല്കിയാൽ മാത്രമേ ഇത്ര നല്ല ഒരു പ്രദർശനം കാഴ്ചവയ്ക്കുവാൻ സാധിക്കുകയുള്ളു. ഇരുന്നൂറിൽ അധികം കുട്ടികൾ വീതം പരീക്ഷയ്ക്കിരുന്നവ ആണു്. ഇതിൽ രണ്ടു സ്കൂളുകൾ.

നൂറിൽ അധികം കുട്ടികൾ പ്രശസ്ത വിജയം നേടിയ ഏഴു സ്കൂളുകൾ ഈ ലിസ്റ്റിൽ ഉണ്ടു്. നൂറോളം കുട്ടികൾ ജയിച്ച മൂന്നു പ്രശസ്ത സ്കൂളുകളും ഉണ്ടു്. അൻപതോ അറുപതോ കുട്ടികളെ മാത്രം പരീക്ഷയ്ക്കിരുത്തി പേരെടുത്ത രണ്ടു സ്കൂളുകൾ മാത്രമേ നമ്മുടെ ഒന്നാംതരം സ്കൂളുകളിൽ ഉൾപ്പെടുന്നുള്ളു.

ഈ പന്ത്രണ്ടു പ്രശസ്ത വിദ്യാലയങ്ങളിൽ, തൊണ്ണൂറുശതമാനത്തിൽ അധികം കുട്ടികൾക്കു് ഫസ്റ്റ്ക്ലാസ് കിട്ടിയ എട്ടെണ്ണം ഉണ്ടു് എന്നതും ശ്രദ്ധേയം ആണു്. നാലു ബാലികമാർക്കു് ഉന്നത സ്ഥാനങ്ങൾ നേടിക്കൊടുത്ത നിർമ്മല ഭവനും അഞ്ചു ബാലന്മാരെ റാങ്കുകാരുടെ കൂട്ടത്തിൽ എത്തിച്ച ക്രൈസ്റ്റ്നഗറും തൊണ്ണൂറ്റിഏഴോ തൊണ്ണൂറ്റി എട്ടോ ശതമാനം കുട്ടികൾക്കു് ഒന്നാംക്ലാസ്സിനു് ഒത്താശചെയ്ത സ്കൂളുകൾ ആണു്.

സാമർത്ഥ്യം ഉള്ള കുട്ടികൾക്കു് അനുയോജ്യം ആയ സാഹചര്യം സൃഷ്ടിക്കുന്നതിൽ ഈ സ്കൂളുകളുടെ സംഭാവന നിരാകരിക്കുക എളുപ്പം അല്ല.

ഈ പന്ത്രണ്ടു വിദ്യാലയങ്ങളിൽ മുക്കാലും സർക്കാർ സഹായം കൂടാതെ നടത്തപ്പെടുന്നവ ആണു് എന്നു തോന്നുന്നു. എറണാകുളത്തെ സെൻറ് തെരെസാസും, തൃശ്ശൂരിലെ സേക്രട്ട്ഹാർട്ട് കോൺവെൻറും കോഴിക്കോട്ടു മീൻചന്ത എൻ. എസ്. എസ്. സ്കൂളും മാത്രമേ ഇക്കൂട്ടത്തിൽ സർക്കാരിൻെറ അനുദാനത്തിനും നിർദ്ദേശങ്ങൾക്കും വിധേയം ആയി പ്രവർത്തിക്കുന്നുള്ളു.

സെൻറ് തെരെസാസിൽ വളരെക്കാലം പ്രാധ്യാപിക ആയിരുന്ന ഒരു അഭിവന്ദ്യമഹതിയുടെ അഭിപ്രായത്തിൽ അനാവശ്യമോ അനാശാസ്യമോ ആയ യാതൊരു ഇടപെടലും സ്കൂൾനടത്തിപ്പിനെ പ്രതികൂലം ആയി ബാധിച്ചിട്ടില്ല.

ഈ ഒന്നാംകിട പള്ളിക്കൂടങ്ങളിൽ മിക്കവയ്ക്കും പള്ളിയും ആയി ഉള്ള ഉററ ബന്ധം പറഞ്ഞറിയിക്കേണ്ട ആവശ്യം ഇല്ല തന്നെ.

## മേത്തരം സ്കൂളുകൾ

എൺപതു ശതമാനം കുട്ടികൾ എങ്കിലും ജയിക്കുകയും ഇരുപത്തഞ്ചുശതമാനം പേർക്കു് എങ്കിലും ഒന്നാംക്ലാസ് കിട്ടുകയും ചെയ്ത സ്കൂളുകളെ ആണു് മേത്തരം സ്കൂളുകൾ എന്നു് ഇവിടെ വിളിച്ചിരിക്കുന്നതു്. ഒന്നാംതരം എന്നു് നാം വേർതിരിച്ച പന്ത്രണ്ടു സ്കൂളുകൾ കൂടാതെ റാങ്കുനേടിയവർ പഠിച്ച പതിനൊന്നു സ്കൂളുകൾ കൂടി ഈ വിഭാഗത്തിൽ ഉൾപ്പെടുന്നുണ്ടു്.



| | ഹൈസ്കൂളിൻെറ പേര് | റാങ്ക് | പരീക്ഷാഫലം | | |
|---|---|---|---|---|---|
| | | | ഇരുന്നു | % ജയം | % I ക്ലാസ് |
| 1. | നിർമ്മലഭവൻ ഗേൾസ് തിരുവനന്തപുരം | 1,5, 12,14 | 100 | 100 | 97 |
| 2. | സെൻറ് തെരെസാസ് ഗേൾസ് എറണാകുളം | 4 | 274 | 100 | 84 |
| 3. | സേക്രഡ് ഹാർട്ട് കോൺവെൻറ് ഗേൾസ് തൃശ്ശൂർ | 6 | 214 | 100 | 81 |
| 4. | ക്രൈസ്റ്റ് നഗർ ഇംഗ്ലീഷ്മീഡിയം തിരുവനന്തപുരം | 6,10,12 14,14 | 173 | 100 | 99 |
| 5. | സെൻറ് ജോസഫ്സ് ഇംഗ്ലീഷ് മീഡിയം തൃക്കാക്കര (ആലുവ) | 6 | 137 | 99 | 81 |
| 6. | സെൻറ് ജോസഫസ് മോഡൽ കര്യാച്ചിറ (തൃശ്ശൂർ) | 7 | 52 | 100 | 98 |
| 7. | ഡെ പോൾ ഇംഗ്ലീഷ് മീഡിയം തൊടുപുഴ | 8 | 94 | 100 | 99 |
| 8. | എൻ. എസ്. എസ്. മീൻചന്ത (കോഴിക്കോട്) | 10 | 67 | 100 | 94 |
| 9. | സെൻറ് ജൂഡ് മുഖത്തല (കൊല്ലം) | 11 | 136 | 100 | 96 |
| 10. | മന്നം മെമ്മോറിയൽ റെസിഡൻഷ്യൽ തിരുവനന്തപുരം | 12 | 98 | 100 | 90 |
| 11. | രാജഗിരി, കളമശ്ശേരി (ആലുവ) | 14 | 144 | 100 | 93 |
| 12. | സേക്രഡ് ഹാർട്ട് ഇംഗ്ലീഷ് മീഡിയം ബോയ്സ് ചങ്ങനാശ്ശേരി | 14 | 107 | 100 | 99 |

ഇരുന്നൂറിലധികം കുട്ടികൾ പരീക്ഷയ്ക്കിരുന്ന അഞ്ചു സ്കൂളുകൾ ഈ വിഭാഗത്തിൽ ഉണ്ടു്. ഏററവും അധികം കുട്ടികളെ (774) എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു് ഇരുത്തി, എൺപത്തഞ്ചു് ശതമാനം കുട്ടികളെ വിജയിപ്പിക്കുകയും മൂന്നിലൊന്നു കുട്ടികൾക്കു് ഒന്നാം ക്ലാസ് നേടിക്കൊടുക്കുകയും ഒരു റാങ്കുകാരിയെ എങ്കിലും ഉരുത്തിരിക്കുകയും ചെയ്ത ഈ സർക്കാർ ബാലികാ വിദ്യാലയത്തെ പ്രശംസിക്കാതെ നിവൃത്തിയില്ല. അധികം കുട്ടികളെ പരീക്ഷയ്ക്കിരുത്തി കൂടുതൽ റാങ്കു വാങ്ങുന്നതിനുള്ള ശ്രേയസ്സ് കൊല്ലത്തെ സെൻറ് ജോസഫ്സ് കോൺവെൻറ് ഗേൾസ് ഹൈസ്കൂളിനാണു്. ആകെ ഇരുന്ന 328 വിദ്യാർത്ഥിനികളിൽ 99 ശതമാനം ജയിക്കുകയും അറുപതു ശതമാനത്തോളംപേർ ഫസ്റ്റ് ക്ലാസ് നേടുകയും നാലുപേർ റാങ്കുലിസ്റ്റിൽ സ്ഥലം പിടിക്കുകയുംചെയ്തു ഈ പ്രശസ്ത വിദ്യാലയത്തിൽനിന്നു്.

ആദ്യത്തെ രണ്ടു വിഭാഗങ്ങളിലെ 23 വിദ്യാലയങ്ങളിൽ ഒരെണ്ണം മാത്രമേ സർക്കാർ നേരിട്ടു നടത്തുന്നതായിട്ടുള്ളു. കോട്ടൺഹിൽ സ്കൂൾമാത്രം.

രണ്ടാം വിഭാഗത്തിൽ അധികവും സർക്കാർ അനുദാനം സ്വീകരിക്കുന്നവ ആണു്. അല്ലാത്ത മൂന്നെണ്ണം, കൊല്ലത്തെ സെൻറ് ജോസഫ്സ് കോൺവെൻറ് ഹൈസ്കൂളും ഏലൂരെ എഫ്. എ. സി. ടി. ടൗൺഷിപ്പ് ഹൈസ്കൂളും, കറവിലങ്ങാട്ടെ സെ. പോൾ ഇംഗ്ലീഷ് മീഡിയം ഹൈസ്കൂളും ആണു്.

## ഇടത്തരം സ്കൂളുകൾ

റാങ്കുകാർ പഠിച്ചിരുന്ന മററു പന്ത്രണ്ടു സ്കൂളുകളെ ആണു് ഇടത്തരം സ്കൂളുകൾ എന്നു് പറഞ്ഞിരിക്കുന്നതു്. കോട്ടയത്തെ എം. ടി. സെമിനാരി ഹൈസ്കൂളിൽനിന്നു മാത്രമേ ഇക്കൂട്ടത്തിൽ ഒന്നിലധികം റാങ്കുകാർ ഉണ്ടായിരുന്നുള്ളു.

ഈ പന്ത്രണ്ടു സ്കൂളുകളിൽ 50 ശതമാനത്തിൽ അധികം കുട്ടികൾ ജയിച്ചതു് നാലിടത്തേ ഉണ്ടായിരുന്നുള്ളു. അഞ്ചു സ്കൂളുകളിൽ നാല്പതു ശതമാനത്തിലും കുറവു് ആയിരുന്നു ജയം. കേരളത്തിലെ ശരാശരിയിൽനിന്നും വളരെ താണു്, ഇരുപത്തിയഞ്ചുശതമാനം കുട്ടികൾമാത്രം ജയിച്ച സ്കൂളുകളിൽനിന്നുപോലും റാങ്കുകാർ പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്.

ഒന്നാംക്ലാസ്സിൻെറ കാര്യത്തിലും ഈ

| | ഹൈസ്കൂളിൻെറ പേർ | പരീക്ഷാഫലം | | | |
|---|---|---|---|---|---|
| | | റാങ്ക് | ഇരുന്നു | % ജയം | % I ക്ലാസ് |
| 1. | ഹോളിഫാമിലി കോൺവെൻറ് ഗേൾസ് ചെമ്പുകാവ് (തൃശ്ശൂർ) | 2 | 124 | 98 | 55 |
| 2. | സെൻറ് മേരീസ് ഗേൾസ് കുറവിലങ്ങാട് (പാല) | 3 | 134 | 85 | 30 |
| 3. | ലിററിൽ ഫ്ളവർ കോൺവെൻറ് ഇരിങ്ങാലക്കുട | 4 | 274 | 97 | 43 |
| 4. | സെൻറ് മേരീസ് ഗേൾസ് പാല | 4 | 265 | 91 | 36 |
| 5. | സെൻറ് ജോസഫ്സ് കോൺ വെൻറ് ഗേൾസ് കൊല്ലം | 8,9 15,15 | 328 | 99 | 58 |
| 6. | സെൻറ് ആൻറണീസ് ഗേൾസ് ആലപ്പുഴ | 10 | 102 | 99 | 49 |
| 7. | ഹോളി ഫാമിലി ഇഞ്ചിയാണി (കാഞ്ഞിരപ്പള്ളി) | 12 | 28 | 100 | 68 |
| 8. | ഗവൺമെൻറ് മോഡൽ ഗേൾസ് കോട്ടൺ ഹിൽ (തിരുവനന്തപുരം) | 12 | 774 | 86 | 34 |
| 9. | സെൻറ് തോമസ് ആനിക്കാട് (കോട്ടയം) | 12 | 98 | 88 | 29 |
| 10. | എഫ്. എ. സി. ടി. ടൗൺഷിപ്പ് ഏലൂർ (ആലുവ) | 13 | 253 | 94 | 45 |
| 11. | സെ. പോൾസ് ഇംഗ്ലീഷ് മീഡിയം കുറവിലങ്ങാട് (പാല) | 15 | 72 | 96 | 90 |

12 സ്കൂളുകളുടെ നില വളരെ മെച്ചം ആയിരുന്നില്ല. പതിനഞ്ചു ശതമാനത്തിൽ കൂടുതൽ ഒന്നാം ക്ലാസ്സുകാർ ഈ വിഭാഗത്തിലെ മൂന്നു സ്കൂളുകളിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. റാങ്കുകാർ ആവിർഭവിച്ച രണ്ടു സ്കൂളുകളിൽ ഒന്നാംക്ലാസ്സുകാർ അഞ്ചു ശതമാനത്തിൽ കുറവായിരുന്നു.

സമർത്ഥരായ കുട്ടികളുടെ കഴിവുകളെ പരമാവധി വളർത്തിയെടുക്കുന്നതിന് പര്യാപ്തമായ സാഹചര്യം മൂന്നാംവിഭാഗത്തിൽപ്പെട്ട സ്കൂളുകളിൽ ലഭ്യമാണോ എന്ന കാര്യത്തെപ്പററി വലിയ വിവാദത്തിനു വകയില്ലതന്നെ.

ഈ പന്ത്രണ്ടു സ്കൂളുകളിൽ മൂന്നെണ്ണം സർക്കാർ വകയാണ്. അവ ഇടത്തരം എന്നു നാം വ്യവഹരിക്കുന്ന സ്കൂളുകളിൽ ഇടത്തരമാണ്. അവയെക്കാൾ മെച്ചമായവയും മോശമായവയും ഇക്കൂട്ടത്തിലുണ്ട്. സർക്കാർ സ്കൂളുകൾ ഒഴിച്ച് ബാക്കി ഒൻപതും സർക്കാർ സഹായം സ്വീകരിക്കുന്നവയാണ്.

## സാഹചര്യം

ഗുരുക്കന്മാരിൽനിന്നു പഠിക്കുന്നിടത്തോളം തന്നെ സഹപാഠികളിൽനിന്നും ഗ്രഹിക്കുന്നു എന്നാണ് പഴയ മതം. പഠനത്തിലും പുരോഗമനത്തിലും ശ്രദ്ധാലുക്കൾ ആയ സഹപാഠികൾ പ്രതിഭയുടെ വികാസത്തിൽ ഗണ്യമായ സംഭാവന ചെയ്യുന്നുണ്ട്.

നല്ല അദ്ധ്യാപകരും നല്ല അദ്ധ്യേതാക്കളും നല്ല അന്തരീക്ഷവും ഉള്ള വിദ്യാലയങ്ങൾ ആണ് സാമർത്ഥ്യത്തിൻെറ സാഫല്യത്തിനുള്ള സാഹചര്യം സൃഷ്ടിക്കുന്നതിൽ അത്യന്തം ശ്രദ്ധേയം ആയവ. പ്രതികൂല പരിതഃസ്ഥിതികളെ മറികടന്ന് ചില പ്രതിഭാശാലികൾ സ്വപ്രയത്നംകൊണ്ടോ, അനുഭാവമുള്ള ചിലരുടെ പ്രോത്സാഹനംകൊണ്ടോ മുന്നേറുന്നുണ്ട്.

തേച്ചു മിനുക്കിയാൽ കാന്തിയും മൂല്യവും വാച്ചിടും രത്നങ്ങൾ എത്ര എത്ര നമ്മുടെ വിദ്യാർത്ഥികളുടെ ഇടയിൽ ഉണ്ട്. പക്ഷെ അന്തസ്സത്ത പൂർണ്ണരൂപത്തിൽ പ്രകടമാക്കുന്നതിനുള്ള സാഹചര്യം എത്രപേർക്ക് ആണ് ലഭിക്കുന്നത്? മണപ്പിച്ച് ചുംബിച്ച്, നക്കി, കടിച്ചിട്ട്, ഇണങ്ങാതെ എറിയുവാൻ മാത്രം അല്ലേ നമ്മളിൽ മിക്കവർക്കും കഴിയുന്നുള്ളു. രത്നാകരൻെറ യത്നചാതുരി വേണ്ടിടത്ത് വ്യർത്ഥതയുടെ വ്യഗ്രത അല്ലേ നാം പലപ്പോഴും കാട്ടുന്നത്?

സാമർത്ഥ്യം ഉള്ള എത്ര എത്ര കുട്ടികൾ വേണ്ട സാഹചര്യങ്ങൾ കിട്ടാതെ പതറിപ്പോകുന്നു. എന്താണ് പ്രതിവിധി.

(തുടരും)

---

* കോച്ച്—പ്രത്യേകം പറഞ്ഞുകൊടുക്കുന്ന ആൾ.

* ഒന്നിൽ അധികം കുട്ടികൾക്ക് ഒരേ മാർക്കും ഒരേ റാങ്കും കിട്ടിയതുകൊണ്ടാണ് സ്ഥാനത്തിൻെറ നമ്പർ ആവർത്തിച്ചിരിക്കുന്നത്.

| | ഹൈസ്കൂളിൻെറ പേർ | റാങ്ക് | പരീക്ഷാഫലം | | |
|---|---|---|---|---|---|
| | | | ഇരുന്നു | % ജയം | % I ക്ലാസ് |
| 1. | സെൻറ് ജോൺസ് മറ്റം (മാവേലിക്കര) | 3 | 436 | 38 | 14 |
| 2. | ഗവൺമെൻറ് മോഡൽ ഗേൾസ് തൊടുപുഴ | 3 | 139 | 52 | 11 |
| 3. | എം. ടി. സെമിനാരി കോട്ടയം | 8,8 | 249 | 62 | 23 |
| 4. | ആർ. ആർ. വി. ബോയ്സ് കിളിമാനൂർ | 9 | 240 | 24 | 5 |
| 5. | ശ്രീകൃഷ്ണപുരം ശ്രീകൃഷ്ണപുരം (ഒററപ്പാലം) | 9 | 234 | 38 | 14 |
| 6. | ബി. ഐ. ഗേൾസ് പള്ളം (കോട്ടയം) | 10 | 144 | 64 | 19 |
| 7. | എൻ. എസ്. എസ്. ബോയ്സ് കരുവാററ (ആലപ്പുഴ) | 10 | 189 | 50 | 8 |
| 8. | ഗവൺമെൻറ് ഗേൾസ് കൊടുങ്ങല്ലൂർ (തൃശ്ശൂർ) | 13 | 373 | 40 | 16 |
| 9. | എസ്. വി. എം. മോഡൽ വെണ്ടാർ (കൊട്ടാരക്കര) | 14 | 455 | 36 | 11 |
| 10. | കേരളശ്ശേരി കേരളശ്ശേരി (പാലക്കാട്) | 14 | 181 | 25 | 3 |
| 11. | ഗവൺമെൻറ് പനമററം (കാഞ്ഞിരപ്പള്ളി) | 14 | 55 | 49 | 15 |
| 12. | ശ്രീവാണീവിജയ കൊടലമഗരു (കാസർഗോഡ്) | 15 | 99 | 45 | 13 |



## എസ്. രാജശേഖരൻ

# വേനൽ

**വാ**ലിൽ തീകൊളുത്തിയ
നാല്ക്കാലികൾ ഓടിയെത്തുന്നു.
നാവിൽ നിന്ന് അഗ്നിജ്വാലകൾ
മുന്നിലെ മൈതാനവും അപ്പുറത്തെ കുന്നും കടന്ന്
താഴ്‌വാരത്തെ തൊണ്ണൂറ്റിയ പാടത്ത്
പരക്കം പായുന്നു.

സഞ്ജയാ, നീയല്ലേ പറഞ്ഞത്
ഇവിടെ എല്ലാം ശാന്തമാണെന്ന്?
ആകാശത്തെപ്പോലെ ഭൂമിയും
എന്റെ കീർത്തനങ്ങളാലപിക്കുന്നുവെന്ന്?
പൂക്കലവിരിച്ചു കണിയൊരുക്കിക്കൊണ്ട്
എന്നും പകലുകൾ കടന്നുവരുന്നുവെന്ന്?
നിറഞ്ഞ മനസ്സിന്റെ മുഖത്തു വിരിഞ്ഞ
അരുണിമയുമായി
ദിവസങ്ങൾ തലചായ്ക്കുന്നുവെന്ന്?

നക്ഷത്രങ്ങൾ നീർത്തിയ കുളിർസ്വപ്നങ്ങൾക്ക് കീഴിൽ
രാത്രികൾ ഇവിടെ നിദ്രകൊള്ളുന്നുവെന്ന്?...
അമ്മേ എന്നു വിളിക്കാൻ
നാവുപൊന്താത്ത പശുക്കിടാങ്ങൾ.

ചുട്ടുപൊള്ളുന്ന മണ്ണിൽ
സ്വപ്നത്തിന്റെ വേരുകൾകരിഞ്ഞ സസ്യക്കിടാങ്ങൾ
അമ്മയുടെ വററിയ മുലകൾ ചപ്പി
കരയാൻ കഴിയാതായ മനുഷ്യക്കിടാങ്ങൾ...
സഞ്ജയാ,
എന്റെ ഉണ്ണികളെന്തുചെയ്യുന്നു?

മരുഭൂമിയിലോ മലർവാടിയിലോ
അവർ പോരടിക്കുന്നത്?
എവിടെയും അവർക്ക് ഒരുപോലെയെന്നോ?
പുലരിയും അന്തിയും
അഗ്നികുണ്ഡങ്ങളായതു നീ കണ്ടില്ലേ?
പാതിരാവിൽ
കറുത്ത തീജ്വാലകൾ മുറിയാം മുറിതോറും
നാവു നീട്ടിയെത്തുന്നതു നീയറിഞ്ഞില്ലേ?

വെളിച്ചമററ്,
പകലിന്റെ പന്തം തീക്കുണ്ഡായിത്തീർന്നതും
നീയറിഞ്ഞില്ലേ?
എല്ലാം ശാന്തമെന്ന
നിന്റെ പതിവുവചനം പതിരായിരിക്കുന്നു.
ഒന്ന് പത്ത് നൂറ് ആയിരംപതിനായിരങ്ങളായി
തീയമ്പുകൾ എന്റെ മാറിലൂടെ പായുന്നു.

സഞ്ജയാ,
അമ്പേല്ക്കാത്ത ഒരുണ്ണിയെ നീയെനിക്കു കാട്ടിത്തരൂ.

ഋഷിപിതാവോതിത്തന്ന കഥയിലെ
വൃക്ഷസേചന വിനോദിനികളായ
ആശ്രമ കന്യകളുടെ ഓർമ്മ
മനസ്സിനെ ഒട്ടും കുളിർപ്പിക്കുന്നില്ല.
കരയുന്ന കുഞ്ഞിന്റെ തൊണ്ണനനയ്ക്കാൻ
ഒരിററു വെള്ളത്തിനുവേണ്ടി
കുന്നും മലയും താഴ്‌വാരവും കടന്ന്
വിയർപ്പൊഴുക്കിയുഴലുന്ന നാടൻപെണ്ണുങ്ങളിൽ
നഷ്ടപ്പെട്ടുപോയ ഘടസ്തനങ്ങളെക്കുറിച്ചു പാടാൻ
ഒരു കവിയും ഇനിയുമുണർന്നില്ല.
എന്റെ മനസ്സിനു ജാലകവിരിയിടാൻ കഴിയാതെ
പഴങ്കഥകൾ പിഞ്ഞിപ്പോയിരിക്കുന്നു.

വെളിച്ചം കുത്തിപ്പൊട്ടിച്ച എന്റെ കണ്ണുകൾക്കു
നീ മറയ്ക്കാൻ വെമ്പുന്ന കഥകൾ [മുള്ളിൽ
തെരുതെരെ കുത്തിമറിയുന്നു.
ഇടിമുഴക്കം എന്നു നീ പറഞ്ഞത്
ഉടപ്പിറന്നവന്റെ മാറിടംലാക്കാക്കി അമ്പയ
ഞാണൊലിയാണെന്നും [ച്ചതിന്റെ
കാലവർഷക്കാററെന്നു പറഞ്ഞത്
ഉടുപുടവയഴിക്കപ്പെട്ട പെണ്ണുങ്ങളുടെ
ഉടലാണെന്നും
അനുഭവങ്ങൾകൊണ്ട് എന്റെ മിഴികൾ പറയുന്നു.
മനസ്സിന്റെ കുളിർമ്മവീണുവററി
ജ്വാലകളുയരുന്ന ഈ പടനിലത്ത്,
സഞ്ജയാ,
സൗമനസ്യത്തിന്റെ ഒരു ചാററൽമഴപോലും
കടന്നുവരില്ല.

എല്ലാ വേനലുകൾക്കു പിന്നിലും
ഒരണുബോംബു പതിയിരിക്കുന്നു.
വെളിച്ചത്തിന്റെ വെള്ളപ്പിറാവുകൾ
രക്തമൊലിക്കുന്ന ദംഷ്ട്രകളെ
വർണ്ണഭംഗിയുള്ള ചുണ്ടുകൾകൊണ്ടു മറയ്ക്കുന്നു.
ജാതികളായി മതങ്ങളായി രാഷ്ട്രങ്ങളായി
വേനൽകത്തിപ്പടരുന്നു.
തീപിടിച്ച ഉടുതുണി പറിച്ചെറിഞ്ഞ്
കിടാങ്ങൾ ജീവനുവേണ്ടി കേഴുന്നു.
വേനലും മഞ്ഞും മഴയും മത്സരിച്ച്
ന്യൂട്രോൺ ബോംബു പൊട്ടിക്കുന്നു.
ആശ്വാസത്തിന്റെ നാമ്പുകൾ
ചാമ്പൽപോലും തരാതെ മറഞ്ഞുപോവുന്നു.
സഞ്ജയാ,
ദുശ്ശളയുടെ ഈ ഓമനക്കിടാവിനെ
ഞാനെവിടെയാണ് ഒളിപ്പിക്കേണ്ടത്?





**കാട്ടുമാടം നാരായണൻ**

# എനിക്ക് പേടിയാവുന്നു!

ഉണ്ണീ,

ഇന്ദിരാഗാന്ധി കൊല്ലപ്പെട്ട വാർത്ത വന്ന ഉടൻ തുടങ്ങിയതാണ് ഈ എഴുത്തെഴുതാനുള്ള ശ്രമം. ഏകച്ഛത്രാധിപതികൾ മാത്രം വിധിക്കപ്പെട്ടവിധം ഒരു തിരഞ്ഞെടുക്കപ്പെട്ട ജനനേതാവ് വധിക്കപ്പെട്ടപ്പോൾ വല്ലാത്ത അസ്വാസ്ഥ്യം തോന്നുക പതിവാണ്. നമ്മെ സംബന്ധിച്ചിടത്തോളം കേട്ടുകേൾവിയാണെങ്കിലും എബ്രഹാം ലിങ്കൻെറ മരണകഥ കേട്ട ഉടൻ വേദന തോന്നിയിട്ടുണ്ടെനിക്ക്. അതേ വേദന ഡിഗ്രി വ്യത്യാസത്തോടെ ഇന്ദിരാവധവും എന്നിലുണ്ടാക്കി. ഈ ഡിഗ്രി വ്യത്യാസത്തെപ്പററി എഴുതാനാണ് ഞാനന്ന് ശ്രമിച്ചതു്. ജനകോടികൾ ഭൂരിപക്ഷം വോട്ടു ചെയ്തിട്ടാണ് ഇന്ദിരാകോൺഗ്രസ് അധികാരം പൂകിയിട്ടുള്ളതു്. പൂകുന്നതും. പക്ഷേ, ഒരു രാഷ്ട്രീയപ്പാർട്ടിയെന്ന നിലയിൽ ഇന്ദിരാകോൺഗ്രസ് ഇന്ദിരയുടെ പേർ മാത്രമായിരുന്നുവല്ലോ. ഞാൻ ഒരു പാർട്ടിയുണ്ടാക്കുക. എൻെറ പേരിൻെറ ആദ്യക്ഷരമായ 'നാ' എന്ന പാർട്ടിയുടെ പേരിൻെറ മുന്നിലും ഇടുക. എനിക്കറിവുള്ള കുറേപ്പേരെ അതിലെ അംഗങ്ങളാക്കുക. അവരോട് അവരുടെ നേതാവിനെ തിരഞ്ഞെടുക്കാൻ പറയുക. ആ 'നാ' പാർട്ടി എൻെറ മാത്രമാവുക വെറും സ്വാഭാവികമല്ലേ? അതായിരുന്നു, ആണ് ഇന്ദിരാകോൺഗ്രസ്. 'എബ്രഹാം ലിങ്കൻ അമേരിക്കൻ പ്രസിഡൻറായ കാലത്തു് അദ്ദേഹത്തിൻെറ പാർട്ടിയുടെ പേരിൻെറ മുമ്പിലും പിമ്പിലും 'എ' എന്ന് ചേർത്തതായി കണ്ടിട്ടില്ല. അതാണ് ഡിഗ്രിവ്യത്യാസം എന്നു ഞാൻ പറഞ്ഞതു്. ജനങ്ങൾ വോട്ടു ചെയ്ത് തിരഞ്ഞെടുത്ത പാർട്ടിയുടെ നേതാവ് പ്രായോഗികാർത്ഥത്തിൽ ഏകച്ഛത്രാധിപതിയാവുക. ആ വൈചിത്ര്യമാണല്ലോ ഇന്ത്യൻ നാഷണൽ കോൺഗ്രസ് രണ്ടായിപ്പിരിഞ്ഞതുമുതലുള്ള ഇന്ത്യൻ രാഷ്ട്രീയത്തിൻെറ അടിസ്ഥാനം.

എഴുതെഴുതിത്തീരും മുമ്പ് പുതിയ പ്രധാനമന്ത്രി രാജീവ്ഗാന്ധി ലോക്സഭ പിരിച്ചുവിട്ട് തിരഞ്ഞെടുപ്പു പ്രഖ്യാപിച്ചു. വിഷയത്തിൻെറ പരിധി വർദ്ധിച്ചു. ഇന്ദിരാഗാന്ധിമാത്രമാണ് ഇന്ദിരാകോൺഗ്രസ്...അവർ രംഗത്തുനിന്നു മാറുന്നതോടെ കോൺഗ്രസ്സും നാമാവശേഷമാവും എന്ന മട്ടിലായിരുന്നുവല്ലോ നമ്മുടെ പ്രതിപക്ഷനേതാക്കളുടെ വാക്കും പ്രവൃത്തിയും. ഇവിടെ ഇന്ദിരാഗാന്ധി ഇല്ലാതായിരിക്കുന്നു. കോൺഗ്രസ്സിനിനി അവരുടെ 'ശവം' മാത്രമേ ഉപയോഗിക്കാനുള്ളു. പ്രതിപക്ഷം കോരിത്തരിച്ചു. അതിൻെറ നേതാക്കൾ മന്ത്രിക്കുപ്പായങ്ങൾ തുന്നാൻ കൊടുത്തു. പക്ഷേ 'ശവ'ത്തിൻെറ വിലയറിയാവുന്ന രാഷ്ട്രീയപ്പാർട്ടികൾക്ക് ഉൾഭയമുണ്ടായിരുന്നു. അവർ തരംഗമെന്ന മാറാപ്പേരിൽ അതിനെ ഭയപ്പെടുകതന്നെ ചെയ്തു. കോൺഗ്രസ് (ആർ) ബഹുഭൂരിപക്ഷത്തോടെ വീണ്ടും തിരഞ്ഞെടുക്കപ്പെട്ടപ്പോൾ ''ഞാനപ്പഴും പറഞ്ഞില്ലേ ശവത്തിന് വിലയുണ്ടെന്ന്'' എന്ന് പ്രതിപക്ഷ നേതാക്കൾ 'ആശ്വസി'ക്കുകയും ചെയ്തു.

സത്യം പറയട്ടെ ഉണ്ണീ, തിരഞ്ഞെടുപ്പു കഴിഞ്ഞപ്പോൾ ബുദ്ധി ഉദിച്ച ചിലരെങ്കിലും പ്രതിപക്ഷത്തുണ്ട്. രാംജത്ത്മലാനിയുടെ പേർ ആദ്യം മനസ്സിൽവരുന്നു. (അദ്ദേഹത്തെയും ജനം തോല്പിച്ചുകളഞ്ഞു) തിരഞ്ഞെടുപ്പുഫലം അറിഞ്ഞ ഉടൻ അദ്ദേഹം പറഞ്ഞു: പ്രതിപക്ഷത്തിന് അവരെ തിരഞ്ഞെടുക്കാൻ ആർ എന്തുചെയ്യുമെന്ന് പറയാൻ പററിയില്ല. കോൺഗ്രസ്സിനാകട്ടെ ഇന്ദിരാവധത്തെത്തുടർന്നുണ്ടായ പുതിയ വീറും മുൻനിന്നു നയിച്ച യുവത്വവും ആരുടെയും എതിർപ്പില്ലാത്തൊരു നേതാവുമുണ്ടായിരുന്നു. അതുകൊണ്ടവർ ജയിച്ചു.

ഇപ്പറഞ്ഞതു് സത്യംതന്നെ. പക്ഷേ, ഉണ്ണീ, അതിനപ്പുറത്തുമുണ്ട് സത്യം. ശരാശരി ഇന്ത്യൻ വോട്ടർക്ക് രാഷ്ട്രീയബോധമുണ്ടായി വരുന്നു എന്ന പരമസത്യം. എന്തിനും ജനത്തിൻെറ പേരിലാണയിടുന്ന ഒരു രാഷ്ട്രീയക്കാരനും ഇഷ്ടപ്പെടാത്തതാണ് ആ സത്യമെന്ന കഥ ഓർക്കാൻ രസമുണ്ട്. പൊളിററിക്കൽ എഡ്യൂക്കേഷൻ ഒരു പാർട്ടിനയമായ രാഷ്ട്രീയപ്പാർട്ടികൾ ഇന്ത്യയിലില്ലെന്നു ഞാൻ പറയുന്നില്ല. പക്ഷേ, അവർ പൊളിററിക്കൽ എഡ്യൂക്കേഷനല്ല കൊടുക്കുക. പാർട്ടി എഡ്യൂക്കേഷനാണ്. മറെറല്ലാ പാർട്ടികളും തെററുമാത്രം ചെയ്യുമ്പോൾ തൻെറ പാർട്ടിമാത്രം ശരിമാത്രം ചെയ്യുന്നു എന്നു ബോദ്ധ്യപ്പെടുത്താനുള്ള വിദ്യാഭ്യാസം. അതുകൊടുത്താൽ മാത്രമേ കൊള്ളക്കാരനെയും കൈക്കൂലിക്കാരനെയും അധോലോകരാജാക്കന്മാരെയും തിരഞ്ഞെടുപ്പിനു നിറുത്തി വോട്ടുനേടാൻ പററുകയുള്ളു. മറിച്ച്, രാഷ്ട്രീയ വിദ്യാഭ്യാസമുണ്ടായാൽ, എന്നിൽ നിക്ഷിപ്തമായ സമ്മതിദാനാവകാശത്തിൻെറ ശക്തിയും പ്രയോജനവും എന്നെ മനസ്സിലാക്കിയാൽ, പാർട്ടി നിറുത്തുന്ന 'കററിച്ചൂലിനു' ഞാൻ വോട്ടുചെയ്തില്ലെന്നു വരും.

ഇപ്പോഴിതാ പതിനൊന്നു സംസ്ഥാനങ്ങളിൽ അസംബ്ലി തിരഞ്ഞെടുപ്പുകൂടി കഴിഞ്ഞിരിക്കുന്നു. ഇന്ത്യ ഭരിക്കാൻ ആർ വേണം, സംസ്ഥാനം ഭരിക്കാൻ ആർ വേണം എന്ന ചോദ്യത്തിനു വളരെ വ്യക്തമായ രീതിയിൽ വോട്ടർമാർ ഒരിക്കൽക്കൂടി മറുപടി പറഞ്ഞിരിക്കുന്നു. നാട്ടിലെ രാഷ്ട്രീയപ്പാർട്ടികളുടെ മുഴുവൻ ഇഷ്ടത്തിനെതിരായിട്ടെന്നുതന്നെ പറയട്ടെ, വോട്ടർമാർ കൂടുതൽ കൂടുതൽ രാഷ്ട്രീയബോധം തെളിയിച്ചു വരുന്നു എന്നുതന്നെയല്ലേ, ഈ നിയമസഭാതിരഞ്ഞെടുപ്പുകളും വ്യക്തമാക്കുന്നതു്.

ഈ അവസരത്തിൽ നമ്മുടെ രാഷ്ട്രീയചിന്ത കുറച്ചു പിന്നിലേക്ക് കൊണ്ടുപോയാലെന്തെന്നു തോന്നുന്നു. നാമൊക്കെ പ്രവചനം നടത്താറുണ്ട്. അതു ശരിയായിക്കാണാൻ എപ്പോഴുമാഗ്രഹിക്കയും ചെയ്യുന്നു. തെററിപ്പോയാൽ അതു സമ്മതിച്ചുകൊടുക്കാനുള്ള മടി പറയാനുമില്ല. അമ്പതുകളിലാണല്ലോ ഇന്ത്യൻ രാഷ്ട്രീയത്തിൽ കോൺഗ്രസ്സിൻെറ കുത്തക ചോദ്യം ചെയ്യപ്പെടാൻ തുടങ്ങിയതു്. നാട്ടിനു സ്വാതന്ത്ര്യം കിട്ടിയിട്ട് കൃത്യം ഒരു പതിററാണ്ടു കഴിഞ്ഞപ്പോൾ എന്നും എപ്പോഴും തെററായാലും ശരിയായാലും തങ്ങളുടെ വ്യക്തിത്വം കാണിച്ചുപോന്ന കേരളത്തിലെ വോട്ടർമാർ കമ്മ്യൂണിസ്റ്റ് പാർട്ടിയെ അധികാരത്തിലെത്തിച്ചു, സംശുദ്ധമായ ഉദ്ദേശ്യത്തോടെ. അഴിമതിയുടെ കറ പുരളാത്തൊരു ഭരണം വാഗ്ദാനം ചെയ്തപ്പോൾ, പത്തുകൊല്ലം നാടു ഭരിച്ച കോൺഗ്രസ്സിനൊരു വിശ്രമം കൊടുക്കാനെന്നപോലെ കമ്മ്യൂണിസ്റ്റ് പാർട്ടിയെ വോട്ടുചെയ്തു ജയിപ്പിച്ചു. തുടക്കം നന്നായിരുന്നു. എഴുപതുകളിൽ ഇന്ദിരാഗാന്ധി കൊണ്ടുവന്ന അടിയന്തരാവസ്ഥപോലെ. സ്കൂളുകളും കോളേജുകളും മുറയ്ക്കു നടന്നു. ബസ്സും വണ്ടിയും സമയത്തോടി. ഉദ്യോഗസ്ഥന്മാർ ജോലിചെയ്തു. പഴയപോലെ ഇന്ദിരാഗാന്ധിയെ 'തന്തയ്ക്കു' വിളിക്കാൻ സ്വാതന്ത്ര്യമില്ലെങ്കിലെന്തു് എന്നു ചോദിക്കാൻകൂടി ചിലർ തയ്യാറായി. പക്ഷേ. അതൊരു വെറും തുടക്കം മാത്രമായിരുന്നു. വീഞ്ഞു മാററിയിരുന്നില്ലെന്നു മാത്രമല്ല, കുപ്പികൂടി പഴയതായിരുന്നു എന്നു തെളിയാൻ ദിവസങ്ങളേ വേണ്ടിവന്നുള്ളു. കുട്ടിസഖാക്കൾ ഭരണം കൈയിലെടുത്തു. പാർട്ടിയുടെ ജില്ലാ സെക്രട്ടറി ജില്ലാകളക്ടറെ ഭരിക്കാൻ തുടങ്ങി. അന്നേവരെ ജീവിതസൗകര്യങ്ങൾ എന്തെന്നറിഞ്ഞിട്ടില്ലാ

ത്ത, എന്തെന്നറിയാൻ ശ്രമിക്കാത്ത ത്യാഗപൂർണ്ണമായ ജീവിതം നയിച്ച പാർട്ടിനേതാക്കൾക്ക് സ്റ്റേററുകാറും അകമ്പടിയും പഞ്ചനക്ഷത്ര സൗകര്യവും അവർ ചോദിക്കാതെ ലഭിക്കാൻ തുടങ്ങിയപ്പോൾ അലസതയുടെയും, വിട്ടുവീഴ്ചയുടെയും യുഗം പിറക്കുകയായിരുന്നു. ഉള്ള അധികാരം പിടിച്ചുനിർത്താൻ, പുതിയതു് കൈയടക്കാൻ എന്തും ചെയ്യാമെന്നതുവരെ അവരുടെ രാഷ്ട്രീയ സദാചാരം എത്തിച്ചു. അമ്പതുകളിൽ തങ്ങളെ എതിർക്കാൻ പട നയിക്കുകയും പടയിൽ പങ്കെടുക്കുകയും ചെയ്തവരെ തങ്ങൾക്കൊപ്പം പിടിച്ചു നിറുത്താനുള്ള മരണപ്പാച്ചിലാണാദ്യം തുടങ്ങിയതു്. ആദ്യം കോർപ്പറേഷൻ ചെയർമാൻ സ്ഥാനവും രാജ്യസഭാംഗത്വവും വ്യക്തികൾക്കു് ദാനം ചെയ്തുകൊണ്ടാരംഭിച്ച ആ പ്രസ്ഥാനം മതവും ജാതിയും തിരിച്ചു വിദ്യാഭ്യാസ സ്ഥാപനങ്ങളും മുതൽ ജില്ലകൾവരെ ദക്ഷിണകൊടുക്കലിൽ ചെന്നെത്തി.

ഇങ്ങനെ എഴുതുമ്പോൾ ആവേശം കൊണ്ടു കാടുകയറിപ്പോകുന്നു. അമ്പത്തിയേഴിലെ കമ്മ്യൂണിസ്ററുഭരണത്തിനെന്തു കുററവും കുറവുമുണ്ടായിരുന്നെങ്കിലും അതിൻെറ അടിത്തറ രാഷ്ട്രീയമായിരുന്നു. ജാതിമത പരിഗണനകൾക്കതീതമായിരുന്നു. വിമോചന സമരത്തെത്തുടന്നു നടത്തിയ തിരഞ്ഞെടുപ്പിൽ പാർട്ടിക്കേററ തോൽവിയിൽ ഒരു രാഷ്ട്രീയവിദ്യാർത്ഥിയും സങ്കടപ്പെട്ടില്ല. കാരണം മന്നവും ശങ്കറും പാലാ ബിഷപ്പും ബാഫഖിത്തങ്ങളും പനമ്പള്ളിയും പട്ടവും (മുൻ അമേരിക്കൻ അമ്പാസിഡറുടെ പക്ഷത്തിൽ, അമേരിക്കൻ ഡോളറും) കേന്ദ്ര ഗവൺമെൻറിൻെറ സഹകരണത്തോടെ ഒന്നിച്ചെതിർത്തപ്പോൾ മറുപക്ഷത്തുവീണ വോട്ടിലായിരുന്നു ഇന്ത്യൻ ജനാധിപത്യത്തിൻെറ ഭാവി ദർശിച്ചതു്. ആ വോട്ടുകളുടെ എണ്ണം കൂടുന്നതോടുകൂടി മാത്രമേ ഈ രാജ്യത്തു് ജനാധിപത്യത്തിൻെറ അടിത്തറ ശക്തിപ്രാപിക്കയുള്ളൂ എന്നു വിശ്വസിച്ചവരാണല്ലോ നമ്മളൊക്കെ.

എന്നിട്ടു്, ഉണ്ണീ, ഒരാറേഴുകൊല്ലം കൂടി പെരിയാറിലും പേരാറിലും വെള്ളമൊഴുകിയപ്പോൾ സി. എച്ചു്. മുഹമ്മദുകോയയ്ക്കു് ജനാധിപത്യവാദിയുടെയും കെ. എം. മാണിക്കു് ഇടതുപക്ഷ പുരോഗമനത്തിൻെറയും കുപ്പായം തുന്നിച്ചു് ഇ. എം. എസ്. ധരിപ്പിക്കുന്നതു കാണാനാണു് നമുക്കു യോഗമുണ്ടായതു്. അദ്ദേഹം പറഞ്ഞു ഏതു ചെകുത്താനെ കൂട്ടുപിടിച്ചും കോൺഗ്രസ്സിനെ തോല്പിക്കുമെന്നു്. കോൺഗ്രസ്സിനും പല്ലവി അതു തന്നെ. ലക്ഷ്യം കമ്മ്യൂണിസ്റ്റിനെ തോല്പിക്കലാണെന്നു മാത്രം. കേൾക്കുമ്പോൾ ആവേശം തോന്നുന്ന മുദ്രാവാക്യമാണിതു്. കോൺഗ്രസ്സിനെതിരായ, കോൺഗ്രസ് രാഷ്ട്രീയത്തിനെതിരായ എല്ലാവരേയും അണിനിരത്തി ഒരുതരം ആശയ ധ്രുവീകരണം ആണല്ലോ അതിലെ തന്ത്രം. പക്ഷേ, ഇവിടെ ആശയാദർശങ്ങൾ മന്ത്രിക്കസേരയുമായി സന്ധി പറയുകയായിരുന്നു. തനിക്കു് മന്ത്രിയാവുക. തൻെറ നേതൃത്വത്തിൽ ഭരിക്കുക. ഇതു മാത്രമായി ഫലത്തിലതിൻെറ ലക്ഷ്യം. ആന്ധ്ര അരി കുംഭകോണത്തിൽ കെ. സി. ജോർജിനു പങ്കുണ്ടായിരിക്കയില്ലെന്നു ആത്മാർത്ഥമായി വിശ്വസിച്ചിരുന്ന കോൺഗ്രസ്സുകാരെ എനിക്കറിയാം. എന്നാൽ വെല്ലിങ്ടനെ അഴിമതിയാരോപണത്തിൽ നിന്നു രക്ഷിക്കാൻ പുറപ്പെട്ട ഇ. എം. എസ്സിൻെറ കൈയിൽപ്പോലും അഴിമതിയുടെ മണമുണ്ടോ എന്നു സംശയിച്ച കമ്മ്യൂണിസ്റ്റുകാരും കുറവല്ലായിരുന്നു. ഈ വ്യത്യാസം രാഷ്ട്രീയവിദ്യാർത്ഥികൾക്കൊരു സാധനപാഠമായി തീരേണ്ടതാണു്. അഴിമതിവീരനെന്നു് ലോകംമുഴുവനും 'കുപ്രസിദ്ധി'നേടിയ ഒരാളെ ഒഴിവാക്കിയാൽ മന്ത്രിസഭ വീഴുമെന്നു വരുന്നിടത്തു് സാക്ഷാൽ ഹരിശ്ചന്ദ്രൻപോലും ആ കൃത്യത്തിനു മടിക്കുന്നു. ഇതു സ്വന്തമായ യാതൊരടിസ്ഥാനാദർശങ്ങളും തത്വശാസ്ത്രവുമില്ലാത്ത കോൺഗ്രസ്സുകളോ ലീഗുകളോ ചെയ്താൽ നാം അത്ഭുതപ്പെടുകയില്ല. മാർക്സിനെയും ലെനിനിനെയും പിടിച്ചാണയിടുന്ന കമ്മ്യൂണിസ്ററുകാരൻതന്നെയാവുമ്പോൾ!

ഈ കേരള രാഷ്ട്രീയത്തിൻെറ വികസിതരൂപം തന്നെയാണു് ഇന്ത്യൻ രാഷ്ട്രീയവും. പത്തുകൊല്ലംകൊണ്ടു തിരുവനന്തപുരത്തു് സാധിച്ചതു് ഡെൽഹിയിൽ സാധിക്കാൻ പത്തൊമ്പതുകൊല്ലം വേണ്ടിവന്നുവെന്നുമാത്രം. തന്നെയുമല്ല, സ്വാതന്ത്ര്യപൂർവ്വഭാരത രാഷ്ട്രീയത്തിനു് ഇന്ദിരാഗാന്ധിയുടെ കാർമ്മികത്വത്തിൽ ഒരു സഞ്ജയഗാന്ധി ഉദകക്രിയ ചെയ്യേണ്ടിയും വന്നു.

എന്നിട്ടു്? ജനതാ തരംഗത്തെയും ജനതയുടെ തിരഞ്ഞെടുപ്പു വിജയത്തെയുമാണു് ഞാനിവിടെ വിരൽ ചൂണ്ടുന്നതു്. സകലവിധ ചെകുത്താന്മാരെയും കൂട്ടുപിടിച്ചാണു് ജനത അധികാരത്തിൽ വന്നതു്. വിമോചന സമരം കഴിഞ്ഞ ശേഷം വന്ന പട്ടംതാണുപിള്ളയുടെ മന്ത്രിസഭയോളം മാത്രമേ അതിനു ഞാൻ മാന്യത കാണുന്നുള്ളു. കാരണം ജഗ്ജീവൻറാമിനും, വാജ്പേയിക്കും, ചരൺസിംഗിനും, മൊറാർജിക്കും, ചന്ദ്രശേഖരനും, ഫെർണാണ്ടസ്സിനും, ജത്മലാനിക്കും, എച്ച്. എം. പട്ടേലിനും യോജിക്കാവുന്ന മേഖല, കേവലം ഇന്ദിരാഗാന്ധിയെ തോല്പിക്കലിൽ മാത്രം ഒതുങ്ങിക്കിടക്കയായിരുന്നു. ഇന്ദിരാ വിരോധമൊഴിച്ചു് അവരെ ഒന്നിച്ചുനിർത്താൻ പോന്ന യാതൊരു തത്വശാസ്ത്രവും കർമ്മപദ്ധതിയും അവർക്കില്ലായിരുന്നു. എന്നിട്ടും ജനം അവർക്കു് വോട്ടുകൊടുത്തതു് പത്തൊമ്പതു കൊല്ലം നീണ്ടുനിന്ന കോൺഗ്രസ് ഭരണം ചെയ്യാത്ത എന്തെങ്കിലും ചെയ്യുമെന്നു വച്ചായിരുന്നുവെന്നു ഞാൻ വിശ്വസിക്കുന്നില്ല. നമ്മുടെ രാഷ്ട്രീയനിരീക്ഷകർ പറയാറുള്ള 'സ്വാതന്ത്ര്യവാഞ്ഛ' യാണെന്നും ഞാൻ കരുതുന്നില്ല. പിന്നെ? ഒരു മാററം. നിങ്ങളിത്രയുംകാലമിരുന്നില്ലേ, ഇനി ഇവരൊന്നിരുന്നു നോക്കട്ടെ, എന്ന മട്ടിലുള്ള കേവലമായൊരു സോദ്ദേശസാഹിത്യം. (സോദ്ദേശസാഹിത്യം എന്ന പ്രയോഗത്തിനു പകർപ്പവകാശം വി. കെ. എന്നു്.)

ഇതു പറയുമ്പോൾ എൻെറ നേരെ ചന്ദ്രഹാസമെടുക്കാൻ വളരെയേറെ രാഷ്ട്രീയനിരീക്ഷകരുണ്ടാവുമെന്നെനിക്കറിയാം. അടിയന്തരാവസ്ഥയെ തുടർന്നു നടന്ന തിരഞ്ഞെടുപ്പിൽ, താരതമ്യേന വിദ്യാസമ്പന്നരും ഉയർന്ന ജീവിതസൗകര്യവുമുള്ള കേരളീയരെക്കാൾ അനക്ഷരരും അർദ്ധപ്പട്ടിണിക്കാരുമായ ഔത്തരാഹർ കൂടുതൽ ഉയർന്ന ജനാധിപത്യബോധം പ്രദർശിപ്പിച്ചു എന്ന വാദം മുമ്പൊരു കത്തിൽ ഖണ്ഡിച്ചതാണു്. എനിക്കന്നേ തോന്നിയിട്ടുണ്ടു് അതു രാഷ്ട്രീയബോധമായിരുന്നില്ലെന്നു്. ബംഗ്ലാദേശ് വിമോചനത്തോടെ ഇന്ത്യയായിത്തീന്ന ഇന്ദിരാഗാന്ധിയുടെ കോൺഗ്രസ് അവരുടെ ഇളയ മകൻെറ നേതൃത്വത്തിൽ ഭീകരമാംവിധം വളർന്നപ്പോൾ നാട്ടിൽ നടമാടിയ സംഹാരതാണ്ഡവത്തിൻെറ വിലയാണു് ജനതയുമായേറുമുട്ടിയപ്പോൾ കൊടുത്തതു്. ഒരു തുർക്കുമാൻഗേററ് സംഭവം മതിയായിരുന്നുവല്ലോ ഡെൽഹിയിൽനിന്നു കോൺഗ്രസ്സിനെ കെട്ടുകെട്ടിക്കാൻ. യു. പി., ബീഹാർ, രാജസ്ഥാൻ, മദ്ധ്യപ്രദേശ്, ഹരിയാന എന്നിവയുൾക്കൊണ്ട ആർഷഭാരതത്തിൽ എത്ര തുർക്കുമാൻ ഗേററുകളുണ്ടായെന്നോ! അവിടെയൊക്കെ അതിനു് അവരനുഭവിക്കയും ചെയ്തു. മറിച്ചു് ഇങ്ങു് കേരളത്തിൽ 'കറിയാച്ച'നതുയധികം ക്രൂരകൃത്യങ്ങൾ ചെയ്യാൻ സാധിച്ചില്ല. (ഒരു രാജൻ കേസ് ഈ പ്രസ്താവനയ്ക്കപവാദമെങ്കിലും അതുതന്നെയും അടിയന്തരാവസ്ഥയിൽ നിന്നടർത്തിയെടുത്തു് നഗരൂർ, കോങ്ങാട്ടു്, കോണിച്ചിറ സംഭവത്തിൻെറ പശ്ചാത്തലത്തിൽ ഒരു വെറും ലാ ആൻഡ് ഓർഡർ പ്രശ്നമായി വ്യാഖ്യാനിക്കാൻ പററിയെന്നു വരും.) പ്രിൻസ് ഓഫ് വെയിൽസിൻെറ പാദപാംസുക്കളണിയാൻ കേരളക്കാർക്കു് ഭാഗ്യവുമുണ്ടായില്ല. കൂട്ടത്തിലൊരു കാര്യംകൂടിയുണ്ടെന്നു തോന്നുന്നു. കേരളീയരിൽ ബഹുഭൂരിപക്ഷത്തിനും നഷ്ടപ്പെടാൻ എന്തെങ്കിലുമുണ്ടായിത്തുടങ്ങിയിരുന്നു. അതുകൊണ്ടു് അവർ, സ്കൂൾപഠിപ്പു നടക്കുന്നതും വണ്ടിയും ബസ്സും ഓടുന്നതുമായ ഒരവസ്ഥ കൂടുതൽ ഇഷ്ടപ്പെടുകയും ചെയ്തിരുന്നിരിക്കണം.

രണ്ടരക്കൊല്ലം രാജ്യംഭരിച്ച ജനതാ പാർട്ടിയെ തൂത്തെറിഞ്ഞ ഇന്ത്യൻ വോട്ടറാണു്, അതിനുമുമ്പു് അതേ പാർട്ടിയെ അധികാരത്തിലേററിയവരെക്കാൾ ഉയർന്ന രാഷ്ട്രീയബോധം കാണിച്ചതു് എന്നാണെനിക്കു് തോന്നുന്നതു്. ഇവിടെ ഒരു പഴയ ജന്മിയുടെയും കാര്യസ്ഥൻെറയും കഥ ഓർമ്മവരുന്നു. മാസം മുപ്പതു ദിവസവും തേങ്ങ ഇടുവിച്ചാൽ തീരാത്തത്ര വലിയ തോട്ടമുടമയാണു് ജന്മി. ദിവസേന കാര്യസ്ഥൻ വൈകുന്നേരം മുഖം കാണിക്കും. അപ്പോൾ ജന്മി ചോദിക്കും: ''ഇന്നെത്ര തേങ്ങയിട്ടു, രാമാ'' നാലായിരത്തഞ്ഞൂറ്.

ഓഹോ, ഇതൊട്ടാകെ ഇട്ടതാണോ? എൻെറ കണക്കിൽ ചേർത്താണോ?

രാമൻ ഒന്നും മിണ്ടില്ല. ജന്മി കമ്പ കലുക്കിച്ചിരിക്കും. രാമൻ പിറേറന്നും തേങ്ങ ഇടുവിക്കാൻപോകും. വൈകുന്നേരം ജന്മി ചോദ്യം ആവർത്തിക്കും.

ഇതൊക്കെ കോംക്കാറുള്ള ഒരു സുഹൃത്തു് ജന്മിയോടു ചോദിച്ചു: ഇത്ര അധികം തേങ്ങ കക്കുന്നുണ്ടു് എന്നറിഞ്ഞിട്ടു് ഈ രാമനെത്തന്നെ വയ്ക്കണമെന്നുണ്ടോ കാര്യ ഥമായി.

വേണം. ജന്മിയുടെ മറുപടി. രാമൻ കുറേക്കാലമായി ഈ ജോലി നോക്കുന്നു. ഒരു ചിട്ടയൊക്കെ വന്നിട്ടുണ്ടാവും. ഇത്ര തേങ്ങയുണ്ടായാൽ ഇത്ര കക്കുക...എന്നിങ്ങനെ. ഇപ്പോഠം പുതിയൊരാളെ വച്ചാൽ അയാളെത്രയാ കക്കു്ാന്നു് വല്ല നിശ്ചയോണ്ടോ?

ആ ജന്മിയാണു് ഇന്ത്യയിലെ വോട്ടർ. പത്തൊമ്പതു കൊല്ലം ഭരിച്ച കോൺഗ്രസ് കക്കലിനും, പിടിച്ചുപറിക്കും അതുപോലെ ഭരണസംബന്ധമായ മറെറല്ലാ കാര്യങ്ങാംക്കും ഒരു ചിട്ട വരുത്തിയിട്ടുണ്ടാവും. ഒരു സുപ്രഭാതത്തിൽ, ഇത്രയും കാലം ഇതൊക്കെ പുറത്തുനിന്നു കണ്ടിരുന്നവരെ പിടിച്ചു ഭരണമേല്പിച്ചപ്പോാം കണ്ടതൊക്കെ കക്കാനും പിടിച്ചുപറിക്കാനും തുടങ്ങി. വോട്ടർക്കു് മടുത്തു. പഴയ കോൺഗ്രസ് തന്നെ ഭേദം എന്നു തീരുമാനിക്കുകയും ചെയ്തു.

ശരാശരി ഇന്ത്യൻ വോട്ടർ അനക്ഷരനും അർദ്ധപ്പട്ടിണിക്കാരനും അന്ധവിശ്വാസിയുമായിരിക്കും. അവനെ ജാതിയുടെയും മതത്തിൻെറയും, ദേശത്തിൻെറയും ഭാഷയുടെയും പേരിൽ പ്രകോപിപ്പിക്കാൻ പററും. ആ പ്രകോപനത്തിൻെറ വരുംവരാഴികകളെപ്പററി ചിന്തിക്കാനുള്ള കഴിവവനില്ല. ഉണ്ടാക്കാൻ അവരുടെ നായകന്മാരൊരുക്കവുമില്ല. എന്നിട്ടും അവൻ അത്യാവശ്യഘട്ടങ്ങളിൽ പ്രദർശിപ്പിച്ചുപോന്ന പൗരബോധം, ബുദ്ധിജീവികളെന്നഭിമാനിക്കുന്ന നമ്മെ അമ്പരപ്പിക്കേണ്ടതാണു്. കർണ്ണാടകത്തിൽ രാമകൃഷ്ണഹെഗ്ഡേയുടെ തിരഞ്ഞെടുപ്പു വിജയത്തെ ആ നിലയിലാണു് ഞാൻ കാണുന്നതു്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഹെഗ്ഡേയുടെ ജനതാപ്പാർട്ടി സംസ്ഥാനം ഭരിച്ചെങ്കിലും അദ്ദേഹത്തിനു ഭൂരിപക്ഷമുണ്ടായിരുന്നില്ല. അപകടകരമായ രാഷ്ട്രീയ ഞാണിന്മേൽക്കളി കളിക്കുന്ന ബി.ജെ.പി.യുടെ സഹായംകൊണ്ടാണതു നിലനിന്നതു്. രാജീവ്ഗാന്ധി നടത്തിയ പാർലമെൻറു് തിരഞ്ഞെടുപ്പിൽ കോൺഗ്രസ് കർണ്ണാടകത്തെ തൂത്തുവാരിയപ്പോാം കേവലമായ രാഷ്ട്രീയ സന്മാർഗ്ഗത്തിൻെറ പേരിൽ ഹെഗ്ഡേ രാജിവച്ചു. പണ്ടു് ജനതാ ഗവൺമെൻറും പിന്നീടു് ഇന്ദിരാഗാന്ധിയും ചെയ്തതുപോലെ പാർലമെൻറു് തിരഞ്ഞെടുപ്പിൽ കോൺഗ്രസ് നേടിയ വൻവിജയത്തിൻെറ വെളിച്ചത്തിൽ കർണ്ണാടക നിയമസഭ പിരിച്ചുവിട്ടു പൊതുതിരഞ്ഞെടുപ്പു നടത്തുമായിരുന്നു രാജീവ് ഗാന്ധിയുടെ കോൺഗ്രസ് നേതൃത്വം എന്നവാദം നമുക്കു് തല്ക്കാലം അവഗണിക്കുക. ജവഹർലാൽനെഹ്റുവിൻെറ കാലത്തുപോലും പതിവില്ലാതിരുന്ന ഒരു പുതിയ രാഷ്ട്രീയസദാചാരം ഉൽഘാടനംചെയ്തുകൊണ്ടു് രാജിവച്ചു പ്രതിപക്ഷകക്ഷിയെ ഇടക്കാലഭരണം ഏല്പിച്ചു രാജീവ്ഗാന്ധി എന്നതു് എടുത്തുപറയേണ്ടൊരു കാര്യമാണു്. സത്യത്തിൽ തിരഞ്ഞെടുപ്പുഫലം കോൺഗ്രസ്സിനനുകൂലമാക്കി മാററാനുള്ളൊരു തന്ത്രംകൂടി അതിലുണ്ടായിരുന്നെങ്കിലും.

എന്നിട്ടും ഹെഗ്ഡേ ജയിച്ചു. സ്വന്തം പാർട്ടിക്കു് ഒററയ്ക്കു ഭരിക്കാനാവശ്യമായ ഭൂരിപക്ഷത്തോടെ. പാർലമെൻറു് തിരഞ്ഞെടുപ്പിൽ വിജയിച്ച കോൺഗ്രസ്സ്ഥാനാർത്ഥിക്കു് കിട്ടിയ വോട്ടുകളുടെ കണക്കു നോക്കിയാൽ അസംബ്ലി തിരഞ്ഞെടുപ്പിനു നാമനിർദ്ദേശപത്രിക കൊടുത്ത നിമിഷംതന്നെ ബഹുഭൂരിപക്ഷം കോൺഗ്രസ്സുകാരും ജയിച്ചതായി കണക്കാക്കാമായിരുന്നു. പക്ഷെ, അവരാരും ജയിച്ചില്ല. ഇന്നത്തെനിലയ്ക്കു് നയവും നാഥനുമില്ലാത്ത പ്രതിപക്ഷത്തിനു ഇന്ത്യാ രാജ്യത്തിൻെറ ഭരണം നിലവിട്ടുകൊടുക്കുന്നതു് ആത്മഹത്യാപരമായിരിക്കുമെന്നു് വ്യക്തമായറിഞ്ഞ സമ്മതിദായകൻ പാർലമെൻറിലേക്കു് കോൺഗ്രസ്സിനെ തിരഞ്ഞെടുത്തയച്ചപ്പോാം, ഗുണ്ടുറാവു പട്ടീൽ—മൊയിലി, ബങ്കാരപ്പ ഗുണ്ടാവിളയാട്ടത്തിനു വിട്ടുകൊടുത്തുകൂടാ സ്വന്തം സംസ്ഥാനം എന്നു നിശ്ചയിക്കുകയാണു് ചെയ്തതു്. മാത്രമല്ല മുപ്പത്തഞ്ചുകൊല്ലത്തെ വിവിധ അക്ഷരങ്ങാം ബ്രാക്കററിലിട്ട കോൺഗ്രസ്സുകളുടെ ഭരണചരിത്രത്തിൽ ഹെഗ്ഡേയുടെ രണ്ടുകൊല്ലത്തെ 'ട്രാക്കു് റിക്കാർഡു്' കർണ്ണാടക രാഷ്ട്രീയത്തിലെ രജതരേഖയായി അയാാം കാണുകയുംചെയ്തു.

ആരും പഠിപ്പിക്കാത്ത എന്നാൽ സ്വന്തം അനുഭവത്തിൽനിന്നു് പഠിച്ച ഒരൊന്നാന്തരം രാഷ്ട്രീയ വിദ്യാഭ്യാസമായിരുന്നു ഇതിനു കാരണം. തങ്ങളെ സ്വന്തംകാലിൽ നില്ക്കാറാക്കിയ വിദ്യാഭ്യാസമന്ത്രി മുണ്ടശ്ശേരിമാസ്റ്ററേ 'തോല്പിച്ചു' നന്ദി കാട്ടിയ കേരളത്തിലെ അദ്ധ്യാപകരെപ്പോലെ അഭ്യസ്തവിദ്യരല്ലായിരുന്നു കർണ്ണാടകത്തിലെ വോട്ടർമാർ. അതുകൊണ്ടവർ ഹെഗ്ഡേയെത്തന്നെ ജയിപ്പിച്ചു.

ഇത്തരമൊരു രാഷ്ട്രീയവിദ്യാഭ്യാസം മററു് വോട്ടർമാർക്കുമുണ്ടാവാൻ വല്ല മാർഗ്ഗവുമുണ്ടോ, ഉണ്ണീ? ഓരോ സംസ്ഥാനത്തും രണ്ടോ മൂന്നോ കൊല്ലം ഓരോ രാമകൃഷ്ണ ഹെഗ്ഡേമാർ ഭരിച്ചു കാണിക്കേണ്ടിവരുമെന്ന അവസ്ഥയാണിവിടെ. ഹെഗ്ഡേമാർ വേറെയുമുണ്ടായേക്കും. അവസരമുണ്ടായാൽ അതിനൊത്തു അവർ ഉയർന്നെന്നും വരും. അതിനെവിടെ സാദ്ധ്യത? ആന്ധ്രലയും, ഗുണ്ടുറാവുവും, ജഗന്നാഥ്മിശ്രയും, പട്നായിക്കും, കരുണാകരനും അല്ലെങ്കിൽ അവരുടെ ബദലുകളും തന്നെയാണല്ലോ ഇന്നും കേന്ദ്രത്തിനു പ്രിയങ്കരന്മാർ. അവരില്ലെങ്കിൽ അവരുടെ പ്രോക്സികൾ മാത്രമേ ഇന്ത്യൻ രാഷ്ട്രീയത്തിൻെറ നേതൃത്വം അർപ്പിക്കാവൂ എന്ന മട്ടിലാണല്ലോ കാര്യങ്ങളുടെ കിടപ്പു്.

കൂട്ടത്തിലാലോചിക്കയാണു്: കുറച്ചു രാഷ്ട്രീയബോധവും, അല്പം രാജ്യസ്നേഹവും നേരിയ ഒരു ലക്ഷ്യബോധവുമുള്ളൊരു നേതൃത്വസൃഷ്ടിക്കാവശ്യമായ അസംസ്കൃതവിഭവം നാട്ടിൽ വേരററുപോയോ? അഥവാ വല്ല മുക്കിലോ മൂലയിലോ ഉള്ളതു തഴച്ചുവളരാനാവശ്യമായ വെള്ളവും വെളിച്ചവും ഇവിടെ ലഭ്യമല്ലാതായോ? ഹിന്ദുമുന്നണിക്കും, മുസ്ലിംലീഗിനും, അകാലിക്കും, തെലുങ്കുദേശത്തിനും, ഡി. എം. കെ. യ്ക്കും കേരള കോൺഗ്രസ്സിനുമപ്പുറമുള്ളൊരു 'ദേശീയ' പാർട്ടിക്കു് ഈ നാട്ടിൽ പ്രസക്തിയില്ലാതായിത്തീരുകയാണോ? ഹിന്ദുവും മുസ്ലിമും, സിക്കും, ജാട്ടും, ക്ഷത്രിയനും, ലിംഗായത്തും, ചെട്ടിയും, കമ്മാളനും, നായരും, ഈഴവനും, ക്രിസ്ത്യനുമെന്നമട്ടിലല്ലാതെ, 'മനുഷ്യൻ' 'മനുഷ്യൻ' എന്ന സാധനം നാമാവശേഷമായിവരികയാണോ?

ഉണ്ണീ, എനിക്കു് ഭയമാകുന്നു. ഈ പോക്കു് നമ്മെ എവിടെയെത്തിക്കും?

സ്വന്തം.





# ഇതാ നിങ്ങളുടെ ട്രക്കിനെപോലെ ശക്തിമയമായ ബാററി



ദിനംപ്രതി 300 കി. മീ. ഓട്ടം നിങ്ങളുടെ ട്രക്കിന് കഠിനമായേക്കാം. പ്രത്യേകിച്ചും, ചരക്കുകളും കയററിയുള്ള ബഹുദൂരയാത്ര. വർഷം മുഴുവനും രാപകലില്ലാതെ തുടർച്ചയായ ഓട്ടം അതിനും പുറമേ വേനൽക്കാലത്ത് അസഹ്യമായ ചൂടിലും മഴക്കാലത്ത് ചെളിനിറഞ്ഞ റോഡിൽ കൂടിയും. നിങ്ങളുടെ ട്രക്ക് ഇവയെല്ലാം നേരിടാൻ പര്യാപ്തമാംവിധം നിർമ്മിച്ചിട്ടുള്ളതാവാം. എന്നാൽ നിങ്ങളുടെ ബാററിയോ? അത് ട്രക്കിനെപ്പോലെ പ്രവർത്തന ശേഷിയുള്ളതാണോ?

അവിടെയാണ് 'ആംകോ ട്രക്ക് ബാററി' കടന്നു വരുന്നത്.

ആംകോ ബാററി ട്രക്കുകളുടെ പരമാവധി പ്രവർത്തനം ഉറപ്പുതരുന്നു. മാത്രമല്ല, അസാധാരണമായ പ്രതികൂല സാഹചര്യത്തിൽ പോലും പ്രവർത്തനശേഷി പരീക്ഷണങ്ങളിലൂടെ തെളിയിച്ചു കഴിഞ്ഞു.

ഇത്രയുംകൊണ്ട് പൂർണ്ണമായില്ല. നിങ്ങളുടെ ബാററിയുടെ പ്രവർത്തനശേഷി പരമാവധി മെച്ചമെന്നുറപ്പുവരുത്തുന്നത്—ആംകോ സർവ്വീസ് പ്ലസ്സാണ്.

ആംകോയുടെ ഏതെങ്കിലുമൊരു സർവ്വീസ് സ്റ്റേഷനിലേക്ക് നിങ്ങളുടെ ട്രക്കുമായി എത്തുക. ഞങ്ങൾ പറയുന്നതു എത്രത്തോളം ശരിയെന്ന് അപ്പോൾ മനസ്സിലാകും. (നിങ്ങളുടെ ആംകോ ബാററിയല്ലെങ്കിൽ പോലും സർവ്വീസ് പ്ലസ്സ് നിങ്ങളെ സ്വാഗതം ചെയ്യും).




Batteries

**ആംകോ ബാററീസ് ലിമിറഡ്**
**ജപ്പാനിലെ യുവാസായുമായി സഹകരണത്തിൽ**

ABL-1778



# മിന്നുന്ന മുഖകാന്തി



"...
സത്രൂപ് ലേപ്
ഞാൻ ഉപയോഗിച്ചു നോക്കി
എന്റെ മുഖക്കുരു മാറി,
മുഖത്തെ കറുത്ത
പാടുകളും മാഞ്ഞു."

മുഖത്തിന്
നിത്യനൂതന സൗന്ദര്യം
നല്കുന്ന

## സത്രൂപ് ലേപ്

സുന്ദരികളുടെ മിത്രം
മുഖക്കുരുവിന്റെ ശത്രു



അമൃത് ഫാർമസ്യൂട്ടിക്കൽസ്,
ബ്രാഞ്ച് : XXXV/1383, ഇല്ലം റോഡ്
കൊച്ചി-682 016, ഫോൺ 36407

എല്ലാ മരുന്നു/സ്റ്റേഷനറി കടകളിലും ലഭിക്കുന്നു.

ARIES



# KELTRON

KELTRON BLACK AND WHITE TV

KELTRON COLOUR TV

**Today's TV**
**Tomorrow's legend**

*The Best Entertainer*
*Costs You less......*
*Buy*
*Your KELTRON TV. here.*

*Main Dealers :-*

**General Electronic Services**
MAIN ROAD
QUILON–691 001
Phone : **2308**



## ഒ. വി. ഉഷ

# അധീരം ഹൃദയം

വഴുതിപ്പോകും വാക്കുകളോടെ
മിടിക്കും നെഞ്ചോടെ,
അന്തരാത്മാവിന്റെ തിരിയുന്നു ഞാ —
നറിയ ഭയത്തോടെ!
കാല്ലൊരുമാറും കേൾക്കാനാളി—
ല്ലാരും കാണില്ല...
പഴിപറയില്ലാ കണ്ടാ, ലാരും
പിഴയെന്നോതില്ല...
ദൂരത്തല്ലാ; ദുർഗ്ഗമമല്ലാ
തീരെ വളഞ്ഞല്ലാ
വഴി; യെന്നാലും തിരിയുന്നു ഞാ—
നറിയ ഭയത്തോടെ...
വേലികളില്ല വളപ്പില്ലില്ലാ
വേറെ വിലക്കില്ല...
കാവലരില്ലാ കന്മതിലില്ലാ
വേറെയുടക്കില്ല...

തിരിയുന്നു ഞാനെങ്കിലുമിങ്ങനെ—
യറിയ ഭയത്തോടെ!

ആരാ നില്പാണാവാതില്ക്കൽ
കാണാം കാണാതെ...
ചിരിതൻ കാരുണ്യത്തിൽത്തെളിയുമെ—
നിക്കെന്നുള്ളെല്ലാം.
ആ നോട്ടത്തിന്നലിവിൽത്തീരും
ഞാനാമീ ദുഃഖം...
ഇളവിരലിന്നമൃതസ്പർശത്തിൽ
മായും മറ്റെല്ലാം....
തിരിയുന്നു ഞാനെങ്കിലുമെന്തോ—
ന്നറിയ ഭയത്തോടെ...
വഴുതിപ്പോകും വാക്കുകളോടെ
മിടിക്കും നെഞ്ചോടെ!



## കരിപ്പുഴ ശ്രീകുമാർ

# സ്കൂട്ടർ

സ്കൂട്ടർ പറന്നുപോകുന്നു
ഗോപുരാഗ്രത്തിനും കൊട്ടമുടികൾക്കും മേഘ—
വാഹനങ്ങൾക്കും പാരതർക്കമപ്പുറം
നീലവാനം വിഷം തീണ്ടിക്കിടക്കുന്ന,
താരങ്ങൾ മേയുന്ന മേഖലയ്ക്കപ്പുറം
ക്ഷിദ്രഗ്രഹങ്ങളിൽ സൂര്യരക്തത്തിനാൽ
മുദ്രകുത്തുന്ന പുലർച്ചകൾക്കപ്പുറം
കാലം കടിച്ച കടങ്കഥപ്പക്ഷികൾ
കൂടുകൂട്ടും വ്യോമവൃക്ഷത്തിനപ്പുറം
സ്കൂട്ടർ പറന്നുപോകുന്നു.

മാന്ത്രികർ കാഞ്ഞിരക്കോലത്തിലാണിയും
വാളും തറയ്ക്കുന്ന ക്ഷുദ്രയാമങ്ങളിൽ
സ്വപ്നങ്ങളെ കൊന്നുതിന്നുവാൻ നില്ക്കുന്ന
യക്ഷിയെ പ്രാപിച്ചുണർന്ന യുവതവും
സത്യങ്ങളും തമ്മിലേറ്റുമുട്ടീടുന്ന
യുദ്ധമുഹൂർത്തം ചുവക്കുന്ന രാത്രിയിൽ
ഏതോ പുരാതനജീവി കാലത്തിന്റെ
പാലം കടക്കെ പുഴയിലുപേക്ഷിച്ചൊ—
രസ്ഥിക്കൂടംപോലെ, നെറ്റിയിൽ കത്തുന്നൊ—
രൊറ്റ നേത്രത്തോടെ യുഗ്രവേഗത്തിലീ
സ്കൂട്ടർപറന്നുപോകുന്നു.

കാറ്റലറുന്നു
കടൽ പിടയ്ക്കുന്നു
കാവൽ മരത്തിൻ കഴുത്തൊടിയുന്നു.

പാട്ടുമറന്നൊരിരുൾക്കിളി നെഞ്ചിലെ
കാട്ടിലൂടേതോ മൃതിച്ചില്ലയിൽച്ചെന്നു
ളുവൽ മിന്നക്കിയെരിഞ്ഞു വീഴുന്നു.

ഞാൻ കണ്ടുനില്ക്കെ നിലാവസ്തമിക്കുന്നു
ജ്ഞാനോദയത്തിൻ പുകക്കണ്ണിൽ നിന്നൊരു
സ്കൂട്ടർ പറന്നുപോകുന്നു.

റോഡപകടത്തിൽ മരിച്ചൊരാളൊറ്റയ്ക്കു
സ്കൂട്ടറിൽ ഭൂമിയെ ചുറ്റുന്നു, യന്ത്രങ്ങൾ
പറകൊട്ടിയലറുന്ന നഗരത്തിൽ നിന്നുമി—
ന്നൊരു കിനാവിന്റെ ദുർമരണം വമിക്കുന്നു.

ചുടുചോരയിന്ധനം
ഭ്രമണതാളത്തിന്റെ ലഹരിയിൽ പെയ്യും
വിപത്തിന്റെ പാട്ടുമായ്
സ്കൂട്ടർ പറന്നുപോകുന്നു.

പ്രേതകഥ വായിച്ചുറങ്ങിയോർ കമുകിന്റെ
പാളയിൽ പിറേന്നുണർന്നെഴുന്നേല്ക്കവേ
തെരുവിലാൾക്കൂട്ടം മുഖംമറച്ചോടവേ
കതിനകൾ ചിന്തയിൽ പൊട്ടിച്ചിതറവേ
തീകത്തിവീഴും കിളിക്കൂടുപോൽ
ഉരഞ്ഞാളി വീഴാറുള്ളൊരാകാശക്കല്ലുപോൽ
സ്കൂട്ടർ തകർന്നുവീഴുന്നു.

സഞ്ചാരി പാടിയ മരണഗീതംകേട്ടു
സ്കൂട്ടർ തകർന്നുവീഴുന്നു.





## മേലത്ത് ചന്ദ്രശേഖരൻ

# ഡയറിക്കുറിപ്പുകൾ

### പ്രതീക്ഷ

അന്ധകാരത്തിലാടിത്തളർന്ന ഭ്രാന്തൻ
വെളിച്ചത്തിന്റെ കൈകളിൽ വിശ്രമിക്കുകയാണ്.
ചുവടുപിഴച്ചിട്ടില്ലെന്ന് വിധിയെഴുതിയ നർത്തകനും
തെരുവിന്റെ മൂലയിലേക്ക് മാറിയിരിക്കുന്നു.
ആരോ വിഷം കുത്തിവച്ച് ബോധം കെടുത്തിയ ഭൂമി
പൂർവ്വജന്മസ്മൃതികളിൽ കൺതുറക്കുന്നു.
ഇനിയും മരിക്കാത്ത ആകാശത്തിന്റെ ഹൃദയം
സ്പന്ദിച്ചുകൊണ്ടിരിക്കുന്നു.
ഞാൻ ജീവിതത്തെപ്പറ്റി നല്ല നല്ല സ്വപ്നങ്ങൾ
കാണാൻ തുടങ്ങുന്നു!

### മാതൃഭൂമി

നിക്കോളാസ് ഗീയെൻ,
അവിടത്തെ മഹത്തായ മൃഗശാലയിലെ
ഡയറക്ടർ അറിയിക്കുന്നു:
മാതൃഭൂമി അല്ലെങ്കിൽ മരണം!
ക്യൂബൻ കാറ്റും ക്യൂബൻ വെളിച്ചവും കുടിച്ച്
കവിയായിത്തീർന്ന ഒരിന്ത്യാക്കാരൻ
അനാഥമായമനുഷ്യാലയത്തിൽ നിന്നറിയിക്കുന്നു:
മരണം അല്ലെങ്കിൽ മാതൃഭൂമി.

### അവർ

അവൻ ഒരു പീലിക്കണ്ണ് കണ്ണീരിൽ കഴുകി
ചുവന്നഹൃദയത്തിൽ സൂക്ഷിക്കുന്നു.
അവൻ നെഞ്ചത്തൊരുപന്തം കുത്തിയുറയുന്നു.
അവനൊരു നാവുമരം നടുന്നു.
അവൻ ഒരു നദിയും നഗരവും പരസ്പരം വിഴുങ്ങിയ
സ്മാരകം പണി[illegible]

അവനൊരു കിളിയെവളർത്തുന്നു.
അവൻ ഒരുത്തിയുടെ ശവം മറക്കുന്നു.
അവൻ വരുംവരും എന്ന് പ്രതീക്ഷിക്കുന്നു.
അവനൊരു ബലിക്കാക്കയായികൊത്തുന്നു.
അവൻ കിനാവിന്റെ ശവംപേറി ഇരുളിൽ നിൽക്കു[illegible].
അവൻ വൃഥവച്ചുണ്ണാൻ ചിറകുതളിയെടുക്കുന്നു.
അവരാരും കവിതയെഴുതുന്നില്ല.

### ദീദൃക്ഷ

കണ്ണു കിളച്ച് ഞാനൊരാകാശം കണ്ടെത്തി.
കരള് കിളച്ച് ഞാനൊരു പ്രപഗോള[illegible] കണ്ടെത്തി.
മനസ്സു കിളച്ച് ഞാനൊരു സമു[illegible] കണ്ടെത്തി.
പ്രാണൻ കിളച്ച് ഞാനൊര[illegible] [illegible]വ്വതം [illegible]
ആത്മാവു കിളച്ച് ഞാനൊരു [illegible]ട്ടക[illegible]
ഞാൻ
ഒരു നക്ഷത്രകിരണമായ്
പച്ചത്തളിരായ്,
ഉപ്പുകണമായ്,
തീപ്പൊരിയായ്,
കരിയിലയായി.

### യുദ്ധം

കണ്ണുകൾ ക[illegible]രൊ[illegible] ചിത[illegible]
കാതുകൾ നാദത്തെ[illegible] [illegible]
നാവുകൾ രസംവാർ[illegible]
നാസികയൊരു തീക്ഷ്ണ[illegible]
രോമരന്ധ്രങ്ങൾ താപസ്പർ[illegible]
ഒരു സംഗരഭൂമിയായ് മനം [illegible]
[illegible]ടർത്തിപ്പുളക്കുന്നു!



മുരളി

# മലയാളം മറന്ന മന്ദഹാസങ്ങൾ

**ത**ലശ്ശേരിയിലെ തിരുവങ്ങാട്. ഒരിക്കൽ ഇവിടെ മലയാളത്തിന്റെ മന്ദഹാസം തങ്ങിനിന്നിരുന്നു. തിരുവങ്ങാട്ടെ ഒയ്യാരത്തുവീട്ടിലിരുന്നാണ് റാവുബഹദൂർ ഒ. ചന്തുമേനോൻ കുലുങ്ങിച്ചിരിച്ചത്. ഈ തിരുവങ്ങാട്ടെ 'ഒതയോത്തു' വീട്ടിൽ നിന്നാണ് സഞ്ജയൻ ഇറങ്ങിവന്നത്. ഈ തിരുവങ്ങാട്ടു തന്നെയാണ് കപ്പന തറവാടും. ഇവിടെ ശ്രീരാമനമ്പലനടയിലിരുന്ന് ഓർക്കാൻ ഒരുപാട് കഥകളുണ്ട്. നിങ്ങളും ഈ അമ്പലനടയിൽ വന്നിട്ടുണ്ടോ? ശ്വേതമുനിയുടെ കാല്പാടുകൾ വീണ ഈ മണ്ണിൽ ഇപ്പോഴും കുളിരുള്ള തെന്നലുണ്ട്.

ഞാൻ ഓർക്കുന്നത് അമ്പലത്തിന്റെ കഥയല്ല. ഒരിക്കൽ ഈ തിരുവങ്ങാട്ടെ തെരുവുകളിൽ ഊറിക്കൂടിയ മലയാളത്തിന്റെ ചിരിയെക്കുറിച്ചാണ്. ചന്തുമേനോനെയും സഞ്ജയനെയും ഞാൻ ഓർക്കുന്നു. രാവിലെ ഞാൻ ഒയ്യാരത്തും ഒതയോത്തും കപ്പനയിലും പോയിരുന്നു. വഴിക്കുവെച്ച് വി. കെ. കൃഷ്ണമേനോന്റെ പഴയവീടും പഴയ സ്കൂളും കണ്ടു. കൃഷ്ണമേനോന്റെ വീട് പുതുക്കിയിരിക്കുന്നു. പഴയ സ്കൂൾ എന്ന് പൂട്ടുമെന്നു പറയാൻ കഴിയാത്ത അവസ്ഥയിലും. പത്രക്കാരാരെങ്കിലും എഴുതേണ്ട ഒരു കഥയാണിത്. കൃഷ്ണമേനോന്റെ വീടിനു തൊട്ടയലത്താണ് ഒയ്യാരത്തുവീട്. റാവു ബഹദൂർ ഒ. ചന്തുമേനോൻ ഇവിടെ ജീവിച്ചിരുന്നുവെന്ന് ഓർമ്മിപ്പിക്കാൻ ഇവിടെ ഇപ്പോൾ ഒന്നുമില്ലാതായിരിക്കുന്നു. പഴയ തലമുറക്കാരാരെങ്കിലും പറഞ്ഞുവേണം ഇത് ഒയ്യാരത്ത് വീടായിരുന്നുവെന്ന് അറിയാൻ. പ്രസിദ്ധ ചിത്രകാരനും ഫോട്ടോഗ്രാഫറുമൊക്കെയായ കൃഷ്ണകുമാർ മാരാരുമൊത്താണ് ഞാൻ ഒയ്യാരത്തു വീട്ടിലേക്കു ചെന്നത്. തിരുവങ്ങാടിന്റെയും തലശ്ശേരിയുടെയും കഥകളൊക്കെ മാരാർ മനസ്സിൽ അടുക്കിവച്ചിരിക്കുന്നു. മാരാർ താമസിക്കുന്ന കുക്കൽ ഭവനത്തിനുതന്നെ പഴയ കഥകൾ അനവധി ഓർക്കാനുണ്ട്. കുക്കൽ കുഞ്ഞിരാമൻ നായരുടെ ആ പഴയ വീട്ടിന്റെ കഥയും ഞാൻ മാറ്റിവയ്ക്കുന്നു. പറഞ്ഞുവന്നത് ഒയ്യാരത്തിന്റെ കാര്യമാണല്ലോ. ഇവിടെ ഇപ്പോൾ 'ഒയ്യാരത്തില്ല'. പഴയ ഒയ്യാരത്തുവീട് 'ഗുരുനിലയ'മായി മാറി. ഗംഭീരമായ ഒരു മാളിക. മുറ്റത്തു നില്ക്കുമ്പോൾ മനസ്സിൽ അലോസരം. വീടിന് യോജിക്കാത്ത ചായങ്ങൾ. കടും പച്ചയും കാവിയുമൊക്കെയുണ്ട്. ഇരുനിലമാളികയുടെ മുറ്റത്തുനിന്ന് ഞാൻ ഉള്ളിലേക്കു നോക്കി, ഉള്ളിലെങ്ങാനും ഗംഭീരാകാരനായ ആ മനുഷ്യനുണ്ടോയെന്ന്, കോളർ തുറന്നിട്ടു തടിച്ച കോട്ടും വലിയ തലപ്പാവുംധരിച്ച റാവു ബഹദൂർ. ഞാൻ കാതോർത്തുപോയി, ഉള്ളിൽനിന്ന് ഒരു ചിരി. ഇല്ല. കഥകളിപ്പദവും വായ്പാട്ടും ചെണ്ടയും ഫിഡിലുമൊന്നും ഇവിടെ ഇപ്പോൾ മുഴങ്ങാറില്ല. ഒരിക്കൽ ഒരുപാട് കുലുങ്ങിച്ചിരിച്ചതുകൊണ്ടാകാം ഈ വീട് ഇപ്പോൾ നിശ്ശബ്ദമായിരിക്കുന്നു. പഞ്ചുമേനോനും സൂരിനമ്പൂതിരിയും കയറിയിറങ്ങിയ പൂമുഖത്തുനിന്ന് ഞങ്ങൾ ശബ്ദിച്ചു. ഉള്ളിൽനിന്ന് കുടവയറുമായി എൺപതോടടുത്ത ഒരു മനുഷ്യൻ. നെറ്റിയിൽ ചന്ദനക്കുറിയുണ്ട്. ചന്തുമേനോന്റെ വീട് കാണാനെത്തിയെന്നു പറഞ്ഞപ്പോൾ ചോദ്യങ്ങളില്ലാത്ത ഒരു ചിരി. തമിഴും കന്നഡയും കൈകലർന്ന മലയാളത്തിൽ അദ്ദേഹം സംസാരിച്ചു. പൂമുഖം മാറ്റിയിട്ടില്ലായെന്ന് തോന്നുന്നു. ഉള്ളിൽ ചെറിയ അഴിച്ചുപണികൾ. ഇവിടെ ചന്തുമേനോൻ എന്ന വലിയൊരാൾ പാർത്തിരുന്നുവെന്നതിൽ കോയമ്പത്തൂരുകാരനായ ഈ ശ്രീനിവാസനായിഡുവിന് ആഹ്ലാദമുണ്ട്. ശ്രീനിവാസനായിഡു ഇന്ദുലേഖയെപ്പറ്റിയും കേട്ടിരിക്കുന്നു. 1971-ൽ തലശ്ശേരിയിൽ ഉറഞ്ഞാടിയ കലാപമുണ്ടല്ലോ. ആ കലാപത്തിൽ ചന്തുമേനോന്റെ ഈ ഒയ്യാരത്തുവീടിനു നേരെയും അക്രമം ഉണ്ടായി. അക്കാലത്ത് ഈ വീട്ടിന്റെ പേര് ആയിഷാ വില്ല എന്നായിരുന്നു. മമ്മൂട്ടി ഹാജി എന്നൊരാളായിരുന്നു അന്നിവിടെ പാർത്തിരുന്നത്. കലാപത്തിൽ ആക്രമിക്കപ്പെട്ടപ്പോൾ മമ്മൂട്ടിഹാജിക്ക് പിന്നീട് ഇവിടെ താമസിക്കണമെന്ന് തോന്നി

ഒയ്യാരത്തുവീട്



യില്ല. അപ്പോഴാണ് കോയമ്പത്തൂർ കാരനായ ശ്രീനിവാസനായിഡു ആയിഷ വില്ല വിലയ്ക്കു വാങ്ങി, ഗൃഹനിലയമാക്കി മാററിയതു്. ശ്രീനിവാസനായിഡു ഒരു മലഞ്ചരക്കു വ്യാപാരിയാണ്. തലശ്ശേരിയിലെ ശ്രീനിവാസനായിഡു ആൻഡ് കമ്പനിയുടെ ഉടമസ്ഥനാണ്. പ്രായം എൺപതിൽ എത്തിയിരിക്കുന്നു. മകനാണ് ഇപ്പോൾ കമ്പനി നടത്തുന്നതു്. നായിഡു ഞങ്ങളെ പടികളും അറകളും കാട്ടി. ഇടനാഴികളിൽ പൊടി അടിഞ്ഞിരിക്കുന്നു. ചായംപൂശി മിനുക്കിയ അകത്തളങ്ങൾ. ശിവകാശി ദേവന്മാരും ദേവികളും നിറഞ്ഞിരിക്കുന്ന പൂജാമുറി. നായിഡു പൂജാമുറിയിൽനിന്നു് രണ്ടു് പഴമെടുത്തു് ഞങ്ങൾക്കു തന്നു. അടുക്കളയിൽ നിന്നു് ഗ്രൈൻഡറിന്റെ ശബ്ദം. അടുക്കള വാതിലോളമെത്തി അമ്മിയാരെക്കണ്ടു് ഞങ്ങൾ വീണ്ടും നടുത്തളത്തിൽ വന്നു. ഇവിടെനിന്നു് എന്തൊക്കെയോ ഒക്കെ പൊഴിഞ്ഞുപോയിരിക്കുന്നു. അല്ലെങ്കിൽ കാലം എത്ര കടന്നുപോയി. നാലു വർഷം കഴിയുമ്പോൾ ഇന്ദുലേഖയ്ക്കു് നൂറുവയസ്സാകും. തെററിദ്ധരിക്കരുതേ, ഈ ഒയ്യാരത്തു് വീട്ടിലിരുന്നല്ല ചന്തുമേനോൻ ഇന്ദുലേഖ എഴുതിയതു്. പറപ്പനങ്ങാടിയിൽ മുനിസിഫ് ഉദ്യോഗം നോക്കവേയാണ് ഇന്ദുലേഖ എഴുതിയതു്. അച്ഛൻ എടപ്പാടി ചന്തുനായർ കോട്ടയം താലൂക്കിൽ തഹസീൽദാരായിരിക്കവെയാണ് തിരുവങ്ങാട്ടെ ഒയ്യാരത്തുവീടു് പണിയുന്നതു്. ചന്തുമേനോന്റെ മൂത്തസഹോദരൻ ശങ്കരമേനോൻ അകാലത്തിൽ മരണപ്പെട്ടതോടെയാണ് കുടുംബം മുഴുവൻ കുളങ്ങര കണ്ടിയിൽ നിന്നും 'ഒയ്യാരത്തു്' ഭവനത്തിലേക്കു് താമസം മാറുന്നതു്. ചന്തുമേനോന്റെ ജീവിതത്തിലെ മനോഹരമായ കാലങ്ങളൊക്കെ ഒയ്യാരത്തുമായി ബന്ധപ്പെട്ടിരിക്കുന്നു. മൂർക്കോത്തു കുമാരന്റെ ആ പഴയ പുസ്തകം—റാവുബഹദൂർ ഒയ്യാരത്തു ചന്തുമേനോൻ നിങ്ങൾ ഒന്നു് മറിച്ചുനോക്കൂ. എത്രയെത്ര കഥകൾ. നേരംപോക്കും രസികത്വങ്ങളും നിറഞ്ഞുനിന്ന ഒയ്യാരത്തു് ഭവനത്തിലെ കഥകൾ. മലയാളത്തെ ഓർക്കുന്നവർക്കേ ആ കഥകൾ ഓർക്കാൻ കഴിയൂ. ഇന്ദുലേഖയെ നാം മറന്നിരിക്കുന്നു, ശാരദയേയും. നമുക്കു് പഴയതൊന്നും ഓർക്കാൻ കഴിയുന്നില്ല. അതുകൊണ്ടു് മലയാളത്തിന്റെ ഒയ്യാരത്തുവീടിനെ നാം കോയമ്പത്തൂരുകാരൻ ശ്രീനിവാസനായിഡു എന്ന മലഞ്ചരക്കു വ്യാപാരിക്കു് വിററുകാശാക്കി.

ഒയ്യാരത്തുനിന്നു് ഞങ്ങൾ കപ്പനയിലെത്തുന്നു. തെക്കൻ കേരളത്തിനു് കപ്പന കണ്ണൻ മേനോൻ അത്ര പരിചിതനായിരിക്കില്ല. കഴിഞ്ഞ നൂററാണ്ടിന്റെ അവസാനത്തിൽ നിന്നും കടന്നുവന്ന കപ്പന കണ്ണൻ മേനോൻ ഇരുപതാം നൂററാണ്ടിലെ കേരളത്തിനു് ഒരു പുതിയ മുഖം നൽകാൻ പാടുപെട്ട മനുഷ്യനായിരുന്നു. കപ്പനയുടെ സ്വാധീനങ്ങൾ വടക്കൻ കേരളത്തിലെ സാമൂഹ്യ—വിദ്യാഭ്യാസ സാംസ്കാരിക രംഗങ്ങളിലാകെ ചിതറിക്കിടക്കുന്നു. നിരീശ്വരവാദി അല്ലാതിരുന്ന ആ അദ്ധ്യാപകൻ കേരളീയ ജീവിതത്തിൽ നിലനിന്നിരുന്ന അനാചാരങ്ങൾക്കും അസമത്വങ്ങൾക്കുമെതിരെ ജീവനും വീര്യവുമുള്ള കുറെ ആശയങ്ങൾ എറിഞ്ഞു കൊടുത്തു. മന്നത്തു പത്മനാഭനോടും കേളപ്പനോടുമൊക്കെ ഒപ്പം നിന്നു് മലബാറിൽ നായർ സർവ്വീസ് സൊസൈററിക്കുവേണ്ടി പണിയെടുത്ത കപ്പനയുടെ ജീവിത ചിത്രങ്ങൾ എന്തോ ഇന്നും ഏറെയൊന്നും അനാവരണം ചെയ്തിട്ടില്ല. മലയാള സാഹിത്യത്തിൽ കപ്പനയുടെ 'സ്നേഹലത'യും 'സതീധർമ്മ'വും ചർച്ചചെയ്യപ്പെട്ടിട്ടുണ്ടാവില്ല. 'പേട്രിയോട്ട്', 'ലിങ്ക്' പത്രങ്ങളുടെ



പാർവതിഅമ്മ

പത്രാധിപരായിരുന്ന പ്രസിദ്ധ പത്രപ്രവർത്തകൻ എടത്തട്ട നാരായണൻ ഈ കപ്പന കണ്ണൻ മേനോന്റെ മകനായിരുന്നുവെന്നതും അധികമാരും അറിയുന്ന കാര്യമല്ല. ജീവിതാന്ത്യത്തിൽ ഏതാണ്ടു് വിരക്തമായ ഒരു ജീവിതം നയിച്ചു് 1968-ൽ തൊണ്ണൂറാം വയസ്സിൽ നമ്മുടെ കാലത്തിൽ നിന്നും കടന്നുപോയ കപ്പനയെ തിരുവങ്ങാട്ടുകാർ അറിയുമോ ആവോ. പുതിയ കുട്ടികളൊന്നും കപ്പനയെന്നു് കേട്ടിട്ടുംതന്നെയില്ല. പക്ഷേ കപ്പന തറവാട്ടിൽ ഇപ്പോൾ വികലാംഗ സംരക്ഷണകേന്ദ്രം. കപ്പനയുടെ പേരില്ലെങ്കിലും ഒരു കണക്കിൽ ഇതു് കപ്പനയ്ക്കു് പററിയ സ്മാരകമാകേണ്ടതായിരുന്നു. ദുഃഖത്തോടെ പറയട്ടെ, ഇവിടെ വന്നാൽ കണ്ണൻ മേനോന്റെ ആത്മാവു് വിങ്ങിപ്പോവും.

ഒതയോത്തു് വീട്ടിലെത്തുമ്പോൾ മദ്ധ്യാഹ്നമെത്തിയിരുന്നു. ഞാനീ പൂമുഖത്തു് നില്ക്കുന്നു. ഈ ഒതയോത്തു് വീട്ടിൽ, മാണിക്കോത്തു് രാമുണ്ണിനായർ എന്ന സഞ്ജയൻ ജീവിച്ചിരുന്നുവെന്നു് എന്നെ വിശ്വസിപ്പിക്കാനായി ഞാനിവിടെ നിൽക്കുന്നു. 'ഒതയോത്തു്' എന്ന മനോഹരമായ അക്ഷരങ്ങളിൽ നോക്കി ഞാനിവിടെ നിൽക്കുന്നു. പൂമുഖത്തിപ്പോഴും ചായത്തിന്റെ ഗന്ധമുണ്ടു്. ചുവരുകൾ ഉണങ്ങിയിട്ടേയുള്ളു. ജാലകപ്പടിയിൽ ഒരു ചന്ദനക്കുറി. നിലത്തു് ഒരു നിഴൽ നിന്നു് തുള്ളുന്നു. മുററത്തു് ഇനിയും കുമ്മായത്തുള്ളികളുണ്ടു്. ഇതു് പുതിയ ഒതയോത്താണ്. ഓർക്കുക, ഇവിടെ ആയിരുന്നു പഴയ ഒതയോത്തും. മാണിക്കോത്തു് രാമുണ്ണി നായരുടെ പഴയ ഒതയോത്തിനെ ഓർമ്മിപ്പിക്കാൻ മുററത്തു് ഒരു പഴയ കിണർ മാത്രം. കല്ലുപാകിയ പഴയ കിണർ. മുററത്തിനപ്പുറം നിരത്താണ്. മദ്ധ്യാഹ്നം ഉരുകിയൊലിക്കുന്ന നിരത്തിലേക്കു കണ്ണുനട്ടു് നില്ക്കവെ പെട്ടെന്നാണ് അമ്മ കടന്നുവന്നതു്. കണ്ണടവച്ചു് വെളുത്തുമെലിഞ്ഞ അമ്മ. അമ്മ എന്നെ അകത്തേക്കു വിളിച്ചു. നടുത്തളത്തിൽ നിലവിളക്കു്. ഉൾമുറിയിൽനിന്നു് മകനും വന്നു. അമ്മയുടെ മൂത്തമകൻ ദാമോദരൻ നായർ. എറണാകുളത്തെ പ്രീ എക്സാമിനേഷൻ ട്രെയിനിങ്സെൻററിൽ ലക്ചററായിരുന്നു. റിട്ടയറായിട്ടു് മാസങ്ങളേ ആയുള്ളു,

അമ്മയെ ഞാൻ പരിചയപ്പെടുത്തിയില്ലല്ലോ. ഒതയോത്തു് വീട്ടിലെ എഴുപത്തിയേഴുവയസ്സായ പാർവ്വതിഅമ്മ. സഞ്ജയന്റെ ഏക സഹോദരി. ഈ സഹോദരിയെക്കുറിച്ചു് സഞ്ജയൻ എവിടെയൊക്കെയോ എഴുതിയിട്ടുണ്ടു്. നേർത്ത ഒരു പുഞ്ചിരിയുമായി അമ്മ എന്റെ മുന്നിലിരുന്നു. കാസർകോട്ടുള്ള മകൻ രാധാകൃഷ്ണനോടൊപ്പമായിരുന്നു അമ്മ. ഇന്നലെ എത്തിയതേയുള്ളു!

ഇന്നലെ ആയിരുന്നു പുതിയ ഒതയോത്തിലെ ഗൃഹപ്രവേശനം. കാസർക്കോട്ടും ബാംഗ്ളൂരും കണ്ണൂരും ഒക്കെയായി കഴിയുന്ന ആറു മക്കൾക്കായി അമ്മ തന്റെ ദിവസങ്ങൾ പകുത്തുനൽകുന്നു? കൊച്ചു കൊച്ചു വീട്ടുകാര്യങ്ങളിൽ നിന്നാണ് അമ്മ സഞ്ജയനിലെത്തിയതു്. അമ്മയുടെ ഓർമ്മകൾക്കു് അപ്പോൾ നിലാവിന്റെ നിറമുണ്ടായിരുന്നു. ഏട്ടന്റെ മുറിയിലേക്കു് അദ്ഭുതാദരങ്ങളോടെ കടന്നുചെല്ലുന്ന അനുജത്തി. ഏട്ടനെഴുതിയിരുന്നതു് വായിക്കാൻ എത്ര കൊതിയായിരുന്നു. തലശ്ശേരിക്കടലിൽ കുളിച്ചു് കൂട്ടുകാരോടൊത്തു് ബഹളംവച്ചു് കടന്നുവരുന്ന ഏട്ടൻ. പഴയ കുസൃതികൾ എന്തൊക്കെയോ അമ്മയുടെ മനസ്സിൽ തെളിഞ്ഞു. ഏട്ടനും അനുജത്തിയും തമ്മിലെഴുതിയ കവിതക്കത്തുകൾ. ഒരുകുന്നിന്റെ കഥ കേൾക്കൂ: ''ഏട്ടൻ മദ്രാസിൽതാമസിക്കുന്നകാലം. ഞാൻ എഴുതിയ ഒന്നുരണ്ടു് കത്തുകൾക്കു് മറുപടി കണ്ടില്ല. എനിക്കു് സങ്കടവും ദേഷ്യവും വന്നു. അരിശം തീർക്കാൻ അരയണയുടെ സ്റ്റാമ്പു് ഒട്ടിച്ച കവർ

സഹിതം ഏട്ടനെഴുതി. ഏട്ടന്റെ മറുപടിക്കവിത ഞാനിപ്പോഴും ഓർക്കുന്നു:

> അരയണയുടെ മുദ്രക്കിന്നെനി-
> ക്കുള്ള പണം ശരിയല്ല ശരി
> യായി സോദരീ ഗ്രാഹ്യമാ നീ
> കരുണയൊടു തുറക്കിന്നയച്ചു
> ള്ള കത്തിൽ തിരുകിയതു നി
> നച്ചിട്ടെന്മനം തോഷമാർന്നു.''

അമ്മ ഓർമ്മകളിൽ ലയിച്ചിരുന്നു. ''പണ്ട് മാതൃഭൂമിയിൽ ഞാൻ കഥകളെഴുതുമായിരുന്നു. ഏട്ടൻ തിരുത്തിയാണ് കഥകളയയ്ക്കാറ്...'' പിന്നെ അമ്മ ആ കാലം മറന്നുപോയി. മറന്നുപോയ ആ കാലം ഓർമ്മിച്ചെടുക്കുവാൻ അമ്മ നിശ്ശബ്ദയായി എന്തോ, അമ്മ വീണ്ടും എഴുതിയില്ല. ''ഏട്ടൻ മരിച്ചപ്പോഴും പിന്നെ എഴുതാൻ ധൈര്യം പോരാതായി...'' സഞ്ജയന് ഈ അനുജത്തി പ്രിയപ്പെട്ടവളായിരുന്നു. മററുള്ളവരുടെ പരിഹാസത്തെ തെല്ലും മയക്കാതിരുന്ന സഞ്ജയൻ തന്റെ സഹോദരിയുടെ സ്നേഹാർദ്രമായ പരിഹാസത്തിന്റെ മൂർച്ചയെപ്പററി എവിടെയോ സൂചിപ്പിച്ചിട്ടുണ്ട്. ഏട്ടന്റെ കവിതകളൊക്കെ അമ്മയ്ക്കു മനപ്പാഠമാണ്. ഇനിയും പ്രസിദ്ധീകരിക്കാത്ത സഞ്ജയന്റെ ചില കവിതകൾ ഈ അമ്മയുടെ മനസ്സിലുണ്ട്. എന്റെ നോട്ടുബുക്കിൽ അമ്മ രണ്ടു കവിതകൾ കുറിച്ചുതന്നു, അല്പം ഓർത്തിട്ട് പറഞ്ഞു. ''വേണ്ട, പ്രസിദ്ധീകരിക്കേണ്ട.'' സഞ്ജയന് അവ പ്രസിദ്ധീകരിക്കുന്നതിൽ താല്പര്യമേ ഉണ്ടായിരുന്നില്ലത്രേ, പഴയതൊക്കെ ഓർത്തിരിക്കെ പെട്ടെന്നാണ് മനസ്സിൽ മഴനിഴൽ വീണതു്. നാല്പത്തിമൂന്നു വർഷങ്ങൾക്കപ്പുറത്തുനിന്ന് അമ്മ തന്റെ രാമുണ്ണിയേട്ടനെ കാണുന്നു. ശങ്കര ഭഗവൽപാദരുടെ ഉപനിഷദ് ഭാഷ്യങ്ങൾ വായിച്ച് മരണത്തിനു കാതോർത്തുകിടന്ന രാമുണ്ണിയേട്ടന്റെ ചിത്രം. സഞ്ജയന്റെ ചിരിയിൽ കണ്ണീരിന്റെ രുണ്ടായിരുന്നുവെന്നതു് നിങ്ങൾ ഓർക്കുന്നില്ലേ. എന്റെ തലമുറയ്ക്കറിയാത്ത ആ ചിരി പഴയ തലമുറ ഓർക്കുന്നുണ്ടാവും. ഒടുങ്ങാത്ത ദുരന്തങ്ങളുമായിനിന്ന് ചിരിച്ച സഞ്ജയൻ. മരിക്കുന്നതിന്റെ തലേദിവസം കാറുമൂടിയ സന്ധ്യയെ നോക്കിക്കിടക്കവെ ഏട്ടൻ പറഞ്ഞു, ''മഴയെ കാണുമ്പോൾ കവിത വരുന്നു, എഴുന്നേല്ക്കാൻ കഴിയുന്നില്ലല്ലോ, ചരിഞ്ഞു കിടക്കാൻ പോലും കഴിയുന്നില്ലല്ലോ...'' ഞാൻ കരഞ്ഞുപോയി. പിന്നീട് എന്നോടു പറഞ്ഞു, ''ഇന്ന് നിന്റെ ഏട്ടൻ ശ്രീമാൻ എം. ആർ. നായർ, നാളെ പരേതനായ ശ്രീമാൻ എം. ആർ. നായർ....'' എനിക്ക് അടക്കാൻ കഴിയാത്ത വേദന തോന്നി, ''എന്താ, കരയുകയാണോ, നാളെ കരയാതിരിക്കാനാണ് ഞാനിന്നേ പറഞ്ഞതു്.'' വീട്ടിലുള്ള എല്ലാവരോടും സഞ്ജയൻ ഇങ്ങനെ പറഞ്ഞിരുന്നു. സ്വന്തം അമ്മയെ വിളിച്ച് അരികിലിരുത്തി സഞ്ജയൻ പറഞ്ഞു: ''ലോകത്തെ മുഴവൻ പരിഹസിച്ച് നന്നാക്കാൻ ശ്രമിച്ചവനാണ് ഞാൻ. മരണത്തേയും ഞാൻ പരിഹസിച്ചിട്ടേയുള്ളൂ. അങ്ങനെയുള്ള ഞാൻ മരിക്കുമ്പോൾ എന്റെ അമ്മ കരയരുതു്...''

അമ്മ കരഞ്ഞില്ല. മരണം അന്വേഷിച്ചെത്തിയവർ കരഞ്ഞപ്പോഴും അമ്മ കരഞ്ഞില്ല. വീട്ടിലാരും കരയാതിരിക്കാൻ ശ്രദ്ധിക്കുകയും ചെയ്തു. ''പത്തു ദിവസം ആഹാരം കഴിക്കാതെ എന്റെ അമ്മ നിശ്ശബ്ദയായിരുന്നു.'' അമ്മ രാമുണ്ണിയേട്ടന്റെ വേദനകളിലൂടെ സഞ്ചരിക്കുകയായിരുന്നു. ഇരുപത്തിരണ്ടാം വയസ്സിൽ മദനപ്പള്ളി ക്ഷയരോഗാശുപത്രിയിൽ ജീവനുവേണ്ടി നടത്തിയ പോരാട്ടം. ആ പോരാട്ടത്തിനിടയിലാണ് സഞ്ജയൻ ജ്യോതിഷവും ഗീതയും പഠിച്ചതു്. മദനപ്പള്ളിയിൽനിന്ന് മടങ്ങിവന്ന ഏട്ടൻ തളർന്നിരുന്നില്ല. പഴയ കുസൃതികളുമായി കാലം നീങ്ങി. അപ്പോഴായിരുന്നു ഭാര്യയും മകനും സഞ്ജയനോട് വിടപറഞ്ഞതു്. കേവലം ഒരു ചെറിയ കാലത്തിൽ ഒതുങ്ങിയ ദാമ്പത്യം. ഒരു ചെറിയ സ്വപ്നം പോലെ കഴിഞ്ഞുപോയ കാലം. ഭാര്യയും മകനും ക്ഷയരോഗമായിരുന്നു. മകൻ ബാബുവിന്റെ അന്ത്യമായിരുന്നു ഏറെ വേദനിപ്പിച്ചതു്. മിടുക്കനായിരുന്ന ബാബു പെട്ടെന്നാണ് കൂനനായതു്. 12-ാം വയസ്സിൽ ചെറിയ ശരീരവും സുന്ദരമായ മുഖവുമായി രോഗശയ്യയിൽ എഴുന്നേല്ക്കാൻ കഴിയാതെ കിടന്ന ആ ബാലൻ മരിച്ചപ്പോഴും, ലോകത്തെയാകെ ചിരിപ്പിച്ച സഞ്ജയൻ ഹൃദയം നൊന്തു തേങ്ങി:

> ''അടിയനിതുടിയഴിച്ച വയ്ക്കു-
> വാനനുവാദം കനിഞ്ഞരുളണേ
> വിഭോ...
> ചിരിച്ചിടാത്തൊരു വിദൂ
> ഷകനുണ്ടോ ചിരിപ്പി
> ച്ചീടുവാനെളുതായിടുന്നു.''

അടുക്കുകളില്ലാത്ത ഓർമ്മകൾ. ആ ഓർമ്മകളൊക്കെ പകർത്തിവയ്ക്കാൻ എനിക്കു കഴിയുന്നില്ല. രാമുണ്ണിയേട്ടന്റെ ചിത്രങ്ങൾ നിറഞ്ഞ കണ്ണുകളുമായി അമ്മ മൂകയായി. ഏറെ കഴിഞ്ഞാണ്. അമ്മ വീണ്ടും ഒതയോത്തിലേക്കു മടങ്ങിവന്നതു്. അമ്മയുടെ കാലം കഴിഞ്ഞാൽ സഞ്ജയന്റെ ഓർമ്മകൾ ഓർത്തു പറയാൻ രണ്ടുപേരെ ഉണ്ടാകൂ, ഒതയോത്തു് വീട്ടിൽ. രാമുണ്ണിനായരുടെ ഇളയ സഹോദരനായ കുഞ്ഞിശങ്കരൻ നായരും ബാലകൃഷ്ണൻ നായരും. സ്വത്താകെ ഓഹരി വച്ചു. ഓഹരി വയ്പിനിടയിൽ സൂക്ഷിച്ചുവച്ചിരുന്നതൊക്കെയോ നഷ്ടപ്പെട്ടുപോയി. 'സഞ്ജയന്റെ' പഴയലക്കങ്ങളാകട്ടെ, പഴയ കത്തുകളും നോട്ടുബുക്കുകളുമാകട്ടെ, ഒക്കെ നഷ്ടമായി. ഒരു കണക്കിൽ ഞാൻ പറഞ്ഞുവരുന്നതു് ശരിയല്ല. ആററിഎഴുപതു വർഷങ്ങളുടെ പഴക്കമുണ്ടായിരുന്ന ഒതയോത്തുവീടിനെ സഞ്ജയന്റെ ഓർമ്മയ്ക്കായി നിലനിറുത്തുക. ഇതു കേട്ടാൽ എം. ആർ. നായരെ അടുത്തു അറിഞ്ഞവർ ചിരിക്കും. സഞ്ജയനുവേണ്ടി സ്മാരകമോ? സഞ്ജയൻ ശുണ്ഠിയെടുക്കില്ലേ? എങ്കിലും ഞാൻ ഒന്ന് ഓർത്തുപോവുന്നു. മുൻപെന്നോ ആരോ പറഞ്ഞതാണ്, തലശ്ശേരി മുനിസിപ്പൽ കൗൺസിലിൽ ഒരിക്കൽ ഈ വിഷയം ചർച്ചയ്ക്കുവന്നത്രേ. കീഴന്തിമുക്കിലെ ഒതയോത്തു് വീടിനു മുന്നിലുള്ള നിരത്തിന് തന്റെ പേരിടണമെന്ന ഒരു ആഗ്രഹം. പ്രായം ചെന്ന ഒരു കൗൺസിലർ ഉന്നയിച്ചു. ആരോ ചോദിച്ചു, ഒതയോത്തു് വീട്ടിലല്ലേ സഞ്ജയൻ ജീവിച്ചിരുന്നതു്, ആ റോഡിന് സഞ്ജയന്റെ പേരിടുന്നതല്ലേ നന്ന്. വിവാദമായി. അവസാനം റോഡിന് ആരുടേയും പേരിടണ്ടായെന്ന് തീരുമാനമായി. അങ്ങനെ സഞ്ജയൻ രക്ഷപ്പെട്ടു.



സച്ചിദാനന്ദൻ

# സത്യാന്വേഷികളുടെ സാഹോദര്യം

### ഒ. വി. വിജയൻെറ ചർച്ചാലേഖനത്തിനു് ഒരു പ്രതികരണം

തത്വചിന്തകൾ നരബലികൊണ്ടു് ഉറപ്പിക്കേണ്ട കല്ലുണകളല്ല. വിജയനെപ്പോലെ ഭരണകൂട പക്ഷപാതം ആരോപിക്കാനാകാത്ത, പ്രത്യക്ഷമായെങ്കിലും വ്യവസ്ഥാവിരുദ്ധരായ ചിന്തകരെ കരുതിയാക്കി മാർച്ചു ചെയ്യാനുഴറുന്ന ഒരു മാർക്സിസത്തെ സൂക്ഷിക്കണം. വിജയനെ സ്വീകരിക്കാനായി 'മാർക്സിസ്ററു ഫണ്ടമെൻറലിസ്ററ്'കളൊരുക്കിവച്ചിരിക്കുന്ന 'ചരിത്ര'ത്തിൻെറ ആ പ്രസിദ്ധമായ 'ചവററുകുട്ട'യുണ്ടല്ലോ, അതിൽനിന്നു വിജയനെ സ്വീകരിക്കാൻ നീളുന്ന പല കൈകളും പരസ്പരം അങ്ങോട്ടു വലിച്ചെറിഞ്ഞ കമ്മ്യൂണിസ്ററുകാരുടേതായിരിക്കുമെന്നു മറന്നുകൂടാ. ഈ ചവററുകുട്ടയിലേക്കാണ് സ്റ്റാലിൻ ട്രോട്സ്കിയെ വലിച്ചെറിഞ്ഞതു്; ക്രൂഷ്ചേവ് സ്റ്റാലിനെയും മാവോ ക്രൂഷ്ചേവിനെയും ഡെങ് മാവോവിനെയും വലിച്ചെറിഞ്ഞതും ഈ മഹാഭാജനത്തിലേക്കുതന്നെ. ഇതേ ചവററുകുട്ടയ്ക്കടിയിൽ, ലോകമെമ്പാടും തടവറകളും ഭരണകൂടങ്ങളുമില്ലാത്ത ഒരു സ്വതന്ത്രമനുഷ്യവ്യവസ്ഥ സ്വപ്നം കണ്ട ലക്ഷക്കണക്കിനു രക്തസാക്ഷികളുടെ ഹതാശമായ ചോരയും അവരുടെ പ്രിയജനങ്ങളുടെ വ്യർത്ഥമായ മിഴിനീരും ഉണങ്ങിപ്പിടിച്ചിരിപ്പുണ്ടു്.

മാർക്സിസം അതിൻെറ ബാബമാരെയും ദാർവീഷുകളെയും സൃഷ്ടിച്ചിട്ടുണ്ടു്. ജ്യോതിഷവും ഹസ്തരേഖാശാസ്ത്രവുംപോലെ ''തെററുപററാത്ത'' നിഗമനങ്ങളുടെയും പ്രവചനങ്ങളുടെയും ആചാരസംഹിതകളുടെയും വിലക്കുകളുടെയും ഒരു ക്രോഡീകരണമാണ് അവർക്കു് മാർക്സിസം. വിജയനുമായി വഴക്കിടുന്ന മാർക്സിസ്റ്റ് യുക്തിവാദികളെ ശ്രദ്ധിക്കുക: വിജയൻ പറയുന്നു മാർക്സിസം ഡോഗ്മയാണെന്നു്; നമ്മുടെ യുക്തിവാദി സുഹൃത്തുക്കൾ തങ്ങളുടെ പാഠപുസ്തകങ്ങളിൽ നിന്നെണ്ണീറെറത്തി അതു തെളിയിച്ചുകൊടുക്കുന്നു. അവർ പറയുന്നതു പരസ്പരവിരുദ്ധമെന്നു തോന്നാം. എന്നാൽ പരസ്പരപൂരകമാണ് അവരുടെ വാദങ്ങൾ. വിജയൻ മാർക്സിസത്തിൽ കണ്ടെത്തി നിഷേധിക്കാൻ ശ്രമിക്കുന്നതെന്തോ, അതു തന്നെയാണ് നമ്മുടെ യുക്തിവാദികൾ മാർക്സിസത്തിൽ കണ്ടെത്തി അംഗീകരിക്കുന്നതും. ഇതാണ് പാരായണരീതികളുടെ ഐക്യം; മാർക്സിസം 'ശാസ്ത്ര'മാണെന്നു ചിലർ പറയാതിരിക്കുന്നില്ല: 'ശാസ്ത്രവാദി'കൾക്കു് ശാസ്ത്രം ആത്യന്തികജ്ഞാനത്തിൻെറ ജഡഖനിയാണെന്നുമാത്രം. പത്തൊമ്പതാം നൂററാണ്ടിൽ ലഭ്യമായിരുന്ന ഉപാധികൾവച്ചു് മാർക്സ് എത്തിച്ചേർന്ന നിഗമനങ്ങൾ ഇന്നു ശരിയാകണമെന്നില്ല. എന്നാൽ മാർക്സുപയോഗിച്ച രീതി ശാസ്ത്രത്തിൻേറതാണ്. ലഭ്യജ്ഞാനത്തിലും അനുഭവങ്ങളിലും ഉൾക്കാഴ്ചകളിലും നിന്നു പുറപ്പെട്ടു് കൂടുതലുയർന്ന ജ്ഞാനത്തിലെത്തിച്ചേരുന്ന 'പാരമാർത്ഥിക'വുമായി സന്ധിചെയ്യാത്ത നിരന്തരസത്യാന്വേഷണത്തിൻെറ സമൂഹക്ഷേമോന്മുഖമായ മാർഗ്ഗമാണതു്. ആ വഴിയിൽ ഇരുട്ടു കയറുന്നുവെങ്കിൽ ജ്ഞാനമാർഗ്ഗം അടഞ്ഞെന്നാണർത്ഥം. പിന്നെയുള്ളതു് ഭക്തിമാർഗ്ഗം: മുസ്സോലിനി, ഹിററ്ലർ, ഇരുപത്തൊന്നാം നൂററാണ്ടു്, കേവലപ്രകൃതി: എന്തുമാകാം ഭക്തിവിഷയം.

മാർക്സിനും ഇരുപതാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിലെ മനുഷ്യനുമിടയിലുള്ളതു് ചരിത്ര രഹിതമായ ഒരവസ്ഥാശൂന്യതയാണെന്നു് ആരും കരുതാതിരിക്കട്ടെ. പ്രപഞ്ചത്തെയും ജീവതത്വത്തെയും മനസ്സിനെയും കുറിച്ച് ക്വാണ്ടം ബലതന്ത്രം മുതൽ മോളിക്യുലാർ ബയോളജിവരെയുള്ള ശാസ്ത്രരേഖകൾ നമുക്കു നേടിത്തന്ന പുതിയ അറിവുകളുണ്ടു്. വിജ്ഞാനവിതരണത്തിലും സംവേദന മാദ്ധ്യമങ്ങളിലും സംഭവിച്ചിരിക്കുന്ന അദ്ഭുതപൂർവ്വമായ വിസ്ഫോടനമുണ്ടു്. പുതിയ സാമ്പത്തിക–രാഷ്ട്രീയധ്രുവീകരണങ്ങളുണ്ടു്. സാമ്രാജ്യത്വത്തിൻെറയും സമഗ്രാധിപത്യത്തിൻെറയും ഫാസിസത്തിൻെറയും നിരവധി നവരൂപങ്ങളുണ്ടു്. രണ്ടു മഹായുദ്ധങ്ങളും രണ്ടു വൻവിപ്ലവങ്ങളും നല്കുന്ന, നാമിനിയും പഠിച്ചു തീർന്നിട്ടില്ലാത്ത, പാഠങ്ങളുണ്ടു്. വളരുന്ന ഭരണകൂടവും ഉദ്യോഗസ്ഥദുഷ്പ്രഭുത്വവും സാങ്കേതികവിദഗ്ദ്ധപ്രഭുത്വവും വൻശക്തി രാഷ്ട്രീയവും സർഗ്ഗസ്വാതന്ത്ര്യനിഷേധവുംപോലെ വിപ്ലവാനന്തരസമൂഹങ്ങൾ സൃഷ്ടിച്ചിട്ടുള്ള പ്രശ്നങ്ങളുണ്ടു്. ഇവയിൽ നിന്നെല്ലാം ശക്തിനേടിവളരുന്ന തീവ്രവലതുപക്ഷങ്ങളും ഇടതുപക്ഷ ഭീകരവാദങ്ങളും, ഇസ്ലാം–ഹിന്ദു–ക്രിസ്ത്യൻ–വൈററ്ഫണ്ടമെൻറലിസങ്ങളുമുണ്ടു്. വ്യവസായ വിപ്ലവം സൃഷ്ടിച്ചപരിസ്ഥിതി പ്രശ്നങ്ങളുണ്ടു്, വിപ്ലവങ്ങളെയും അതിജീവിച്ച വർണ്ണ–വംശ–ലിംഗ അസമത്വങ്ങളുണ്ടു്. അൽത്യൂസ്സെർ തന്നെക്കുറിച്ചെഴുതിയ കൃതികൾ മാർക്സിനു് മനസ്സിലാകാനിടയില്ലെന്നു് വിമർശകർ പറയാറുണ്ടു്: സ്വാഭാവികം; സൊസ്സ്യൂറിനുശേഷമുള്ള ഭാഷാശാസ്ത്രവും ലെവിസ്ട്രോസ്സിനുശേഷമുള്ള നരവംശശാസ്ത്രവും ഫ്രോയിഡ് മുതൽ ലകൻ വരെയുള്ള മനഃശാസ്ത്രവുമാണ് അൽത്യൂസ്സെറിനെ സാദ്ധ്യമാക്കിയതു്. അതെ, നാമിന്നു മാർക്സിൻെറ കൃതികൾ വായിച്ചെടുക്കുന്നതുപോലും പോസ്റ്റ്മാർക്സിയൻ വിജ്ഞാനാനുഭവങ്ങളുടെ വെളിച്ചത്തിലാണ്. ഏകശിലാരൂപമായ ഒരു മാർക്സിസത്തെക്കുറിച്ച് ഇന്നു സംസാരിക്കുന്ന ഏതൊരാളും ഒരുതരം 'ഫണ്ടമെൻറലിസ്റ്റാ'ണ്. അയാളാണ് 'മാർക്സിസ'ത്തെ ഡോഗ്മയാക്കുന്നതു്, അഡോർണോ മുതൽ അൽത്യൂസ്സെർ വരെയുള്ളവർക്കു 'ഹട്ടടി'വിധിക്കുന്നതു്, യുദ്ധത്തിൻെറയും ഇക്കോളജിയുടെയും ഫെമിനിസത്തിൻെറയും ഈസ്റ്റെററിക്സിൻെറയും 'നിലനില്ക്കുന്ന സോഷ്യലിസ'ത്തിൻെറയും പ്രശ്നങ്ങൾ ആരെക്കാളുമാഴത്തിൽ ചർച്ചചെയ്യുന്ന പുതിയ ഇടതുപക്ഷത്തിനു വിലക്കു കല്പിക്കുന്നതു്, ഒരു വർഗ്ഗത്തിനു് ഒരു പാർട്ടിയേ ആകാവൂ എന്നു വാദിക്കുന്നതു്, ജനങ്ങൾ കൂടെയുണ്ടെന്നു കരുതി ഒററയ്ക്കു് 'ശരിയായ ലൈനി'ൽ മാർച്ചു ചെയ്യുന്നതു്, സ്വന്തം ഗവേഷണഫലങ്ങളെ ഭയപ്പെടുന്നതു്,

മാർക്സിനെ, മാർക്സിനും മുമ്പു നിലനിന്നിരുന്ന ഹെഗെലിന്റെയോ ഫ്യൂയർബാഹിന്റെയോ രീതികളിൽ വായിച്ചെടുക്കുന്നവരുണ്ട്, ഇരുപതാം നൂറ്റാണ്ടിലെ വിജ്ഞാനവികാസത്തിലൂടെ വായിച്ചെടുത്തു വികസിപ്പിക്കുന്നവരുമുണ്ട്. ഇവരിൽത്തന്നെ വിവിധപാരായണങ്ങൾ നിലനില്ക്കുന്നു. ഇതിൽ ഏതെങ്കിലുമൊരു പാരായണമാണ് ആത്യന്തികമെന്ന്—അതാണ 'സാക്ഷാൽ മാർക്സ്' എന്ന്—വാദിക്കുന്നയാൾ, അയാളൊരു 'ഹ്യൂമനിസ്റ്റ്' ആയാലും, സമഗ്രാധിപത്യവാദിയാണ്, ജനാധിപത്യവാദിയല്ല. വായനയുടെ ജനാധിപത്യമാവശ്യപ്പെടുന്നത് വിവിധപാരായണങ്ങളുടെ നിലനില്പും നിരന്തരമായ സംഘർഷവും പ്രതിപ്രവർത്തനവുമാണ്, ഒരു പാർട്ടി നേതാവോ ഭരണകൂടമോ അടിച്ചേല്പിക്കുന്ന ഒരൊററ വ്യാഖ്യാനമല്ല.

മാർക്സിസത്തെ 'ഡോഗ്മ'യായിക്കാണുമ്പോൾ 'ഫണ്ടമെന്റലിസ'ത്തെ പരോക്ഷമായി അംഗീകരിക്കുകയാണോ വിജയൻ എന്നു ഞാൻ സംശയിക്കുന്നു. ആധുനികശാസ്ത്രവാദം ഉത്പാദിപ്പിച്ച, അതിന്റെതന്നെ മറുവശമായ, അധിഭൗതികമായ ഒരു പ്രകൃതിവാദത്തിലല്ലേ അദ്ദേഹം എത്തിപ്പെട്ടിരിക്കുന്നതെന്നു ഞാൻ ഭയപ്പെടുന്നു. വിജയന്റെ താത്വികവും രാഷ്ട്രീയവുമായ രചനകൾക്ക് സവിശേഷമായ ശക്തിയും അനുസ്യൂതിയും നല്കുന്നത്, ഒരുപക്ഷേ അദ്ദേഹംതന്നെ തിരിച്ചറിഞ്ഞിട്ടില്ലാത്ത ഈ പ്രത്യയശാസ്ത്രമാണ്. സാങ്കേതിക പ്രക്രിയ സമൂഹത്തെ വ്യവസായവത്കരിക്കുന്നുവെന്നും, ഈ വ്യവസായവത്കരണം സാമൂഹ്യവർഗ്ഗം, സ്വത്തുടമ തുടങ്ങിയ സങ്കല്പങ്ങളെ അപ്രസക്തമാക്കുന്നുവെന്നും, സാമൂഹ്യമേൽക്കോയ്മ മൂലധനത്തിന്റെ ഉടമകളിൽനിന്ന് അതിന്റെ നടത്തിപ്പുകാരായ ഉദ്യോഗസ്ഥവൃന്ദത്തിലേക്കു മാറിയിരിക്കുന്നുവെന്നും അങ്ങനെ മുതലാളിത്ത സമൂഹങ്ങളും 'സോഷ്യലിസ്റ്റ്' സമൂഹങ്ങളും ഒരേപോലെ വ്യവസായാനന്തര വികസിത സമൂഹങ്ങളെന്ന ഒരൊററ ശീർഷകത്തിനു കീഴിലായിരിക്കുന്നുവെന്നും ഈ പ്രത്യയശാസ്ത്രം വിശ്വസിക്കുന്നു. വ്യവസായ വിപ്ലവത്തെ അതു ശാപം മാത്രമായിക്കാണുന്നു, സയൻസിനെ സാങ്കേതികവിദ്യ മാത്രമായി ചുരുക്കിക്കണ്ട് തള്ളിപ്പറയുന്നു; വ്യക്തിയെ കേന്ദ്രത്തിൽ പ്രതിഷ്ഠിക്കുകയും വ്യക്തിസ്വരൂപീകരണത്തിൽ ഘടനകളുടെ സ്വാധീനം അവഗണിക്കുകയും 'സ്വാതന്ത്ര്യ'ത്തെ വ്യക്തിക്കു ചുററുമുള്ള സ്വകാര്യസ്ഥലമായി മനസ്സിലാക്കുകയും ചെയ്യുന്നു. മനസ്സിനെയും ശരീരത്തെയും രണ്ടായി വെട്ടിമുറിക്കുന്ന ദെക്കാർത്തിന്റെ ദ്വൈതദർശനത്തെ പിന്തുടരുന്നതുകൊണ്ട് അതു ഇനിയും മുഴുവനായി വിശദീകരിക്കപ്പെട്ടിട്ടില്ലാത്ത മനുഷ്യസിദ്ധികളെ മുഴുവൻ 'അതീന്ദ്രിയ'വും 'അധിഭൗതിക'വുമായി വിശദീകരിക്കുന്നു. ചില 'സനാതനമൂല്യ'ങ്ങളിലൂടെ ഒരാദർശസമൂഹം സൃഷ്ടിക്കാമെന്ന് അതു വിശ്വസിക്കുന്നു; 'പ്രകൃതിയിലേക്കു മടങ്ങുക'യെന്ന അസാദ്ധ്യമായ ഒരു സങ്കല്പത്തെ അതു പിന്തുടരുന്നു. വിജയൻ മാത്രമല്ല, ആധുനികമനുഷ്യാവസ്ഥയെക്കുറിച്ച് ആത്മാർത്ഥമായി ഉത്കണ്ഠപ്പെടുന്ന ഒട്ടേറെ ബുദ്ധിജീവികളും സാംസ്കാരികപ്രവർത്തകരും പങ്കിടുന്ന ഒരു പൊതുപ്രത്യയശാസ്ത്രമാണിത്. മാക്സ് വെബെറിൽനിന്നേ ആരംഭിക്കുന്ന ഒരു നിർണ്ണയവാദം ഇതിനിടയിലുണ്ട്. ബോധപൂർവ്വകമല്ലാത്ത ഒരു ഡോഗ്മാററിസം തന്നെയാണിത്. ഇങ്ങനെ അടഞ്ഞ ഒരു പ്രത്യയശാസ്ത്രത്തിനകത്തുനിന്നു നോക്കുക കൊണ്ടാണ് മാർക്സിസം ഒരു സത്യവേദപുസ്തകമായി വിജയനു തോന്നുന്നത്. അദ്ദേഹത്തിന്റെ പ്രത്യയ ശാസ്ത്രപരമായ നോട്ടം (ideological gaze) തന്നെയാണ് മാർക്സത്തിന്റെ ചലനാത്മകത നശിപ്പിച്ച് അതിനെ ശിഥിലീകരിക്കുന്നതെന്നർത്ഥം.

മാർക്സിസംതന്നെ വികസിപ്പിക്കണമെന്ന് ആരെങ്കിലും നിർബ്ബന്ധം പിടിക്കുന്നതുകൊണ്ടല്ല അതു ഇന്നു വിവിധവും സമ്പന്നവുമായിരിക്കുന്നത്. അതു ഒരു പ്രത്യയശാസ്ത്രമല്ലാത്തതുകൊണ്ടാണ്, മാർക്സിയൻ രീതി പുതിയ വിജ്ഞാന വികാസങ്ങളെയും ചരിത്രസന്ധികളെയും ഉൾക്കൊള്ളാനാവും വിധം തുറന്നതാവുക കൊണ്ടാണ്, അതു ഒരു 'സനാതനസത്ത'യും വച്ചുപുലർത്താത്തതുകൊണ്ടാണ്, പാഠപുസ്തകങ്ങൾക്ക് അതിനെ നിർജ്ജീവമാക്കാൻ കഴിയാത്തതുകൊണ്ടാണ്. അതുകൊണ്ടാണ് വിജയൻ തന്നെ ആവർത്തിച്ചു ചൂണ്ടിക്കാട്ടാറുള്ള 'മാർക്സിസ്റ്റ്' രാഷ്ട്രീയ പ്രയോഗങ്ങളുടെ അപചയങ്ങളെ ഏററവും സമഗ്രമായി മനസ്സിലാക്കാനും തീക്ഷ്ണമായി വിമർശിക്കാനും ഇന്നു മാർക്സിസ്ററുകൾ തന്നെ വേണ്ടിവരുന്നത്. ഒരിക്കൽ ബൂർഷ്വാസിക്ക് അവർ സ്വയമറിയാതിരുന്ന അവരുടെ വിപ്ലവാത്മകത ചൂണ്ടിക്കാണിച്ചുകൊടുക്കാൻ ഒരു മാർക്സിനു കഴിഞ്ഞെങ്കിൽ, ഇന്നു സോഷ്യലിസ്ററുകൾക്ക് അവരുടെതന്നെ അപചയങ്ങളും ദൗർബ്ബല്യങ്ങളും തോൽവികളും ധർമ്മവ്യഥകളും ചൂണ്ടിക്കാണിച്ചുകൊടുക്കാൻ മാർക്സിയൻ രീതിക്കു കഴിയുന്നു. 'ഞാനൊരു മാർക്സിസ്റ്റല്ലെന്നു' പറഞ്ഞ മാർക്സ് എതിർത്തതു് എല്ലാത്തരം 'ഫണ്ടമെന്റലിസ'ങ്ങളെയുമായിരുന്നു. (സമഗ്രമായ ഒരു മാനുഷിക പരിപാടിയുടെ ഭാഗമായി താനാവിഷ്കരിച്ച ചില മൂല്യങ്ങളെ തത്വങ്ങളായി അടർത്തി കൈയിൽപ്പിടിച്ച് മദ്യഷാപ്പുകളും കാബറേ ഹാളുകളും പിക്കററു ചെയ്യുന്ന സായാഹ്ന ഗാന്ധിമാരെ നോക്കി ഗാന്ധി താനൊരു 'ഗാന്ധിയ'നാകാതിരുന്നതെത്ര നന്നായി എന്നും കരുതുന്നുണ്ടാകണം!) ''അവനെ നിഷേധിക്കാനുള്ള സ്വാതന്ത്ര്യം എനിക്കു നൽകുന്നതുകൊണ്ടാണ് എനിക്കെന്റെ ദൈവത്തെ സ്നേഹിക്കാനാവുന്ന''തെന്ന് രബീന്ദ്രനാഥടാഗൂർ ഒരിക്കൽ കുറിച്ചിട്ടുണ്ട്. മാർക്സിനപ്പുറം പോകാനും മാർക്സിന്റെ തന്നെ നിഗമനങ്ങളെ നിഷേധിച്ചും സത്യത്തിലെത്താനും ആ സത്യത്തെ ഭയപ്പെടാതിരിക്കാനുമുള്ള ഒരു രീതിശാസ്ത്രത്തിലൂടെ ചരിത്രമെന്ന ഭൂഖണ്ഡത്തെ ശാസ്ത്രത്തിനു വിധേയമാക്കിയതുകൊണ്ടാണ്, തന്റെ നിഗമനങ്ങളെ പൂജാവിഗ്രഹങ്ങളാക്കാതിരുന്നതുകൊണ്ടാണ്, തങ്ങളുടെ സത്യങ്ങൾ ഈശ്വരനിൽ നിന്നു വരുന്നതായിക്കരുതിയ മതപ്രവാചകരിൽ നിന്നും വ്യത്യസ്തമായൊരു സ്ഥാനം ചിന്തയുടെ ചരിത്രത്തിൽ മാർക്സ് നേടിയത്. മാർക്സിനപ്പുറം പോകാൻ ഞാനും വിജയനും അറച്ചുനിൽക്കേണ്ടതില്ല. എന്നാൽ സത്യാന്വേഷികളായിരിക്കുന്നിടത്തോളം കാലം നമുക്ക് മാർക്സിന്റെ ദർശനരീതിയെ നിഷേധിക്കാനാവില്ല. ചുററുമുള്ള വിമാനുഷീകരണത്തിനെതിരായ ഓരോ കുതറലും നമ്മെ ഒരദൃശ്യ സാഹോദര്യത്തിലൂടെ സഖാക്കളാക്കി മാററുന്നുവെന്ന് ഞാൻ വിജയനോടു പറയേണ്ടിവരുന്ന അവസ്ഥ, സംവേദനങ്ങളുടെ പരിമിതിയെക്കുറിച്ച് എന്നെയോർമ്മിപ്പിക്കുന്നു; ഭയപ്പെടുത്തുന്നു.

അടുത്ത ലക്കത്തിൽ
എം. വി. ദേവൻ





**പവനൻ**

## സർക്കാരും സംസ്കാരവും — 3

**കലാകാരന്മാർക്കു സ്വന്തം സംഘടനകളുണ്ടാക്കുവാനും ഇഷ്ടമുള്ള സംഘടനകളിൽ ചേരുവാനും സ്വാതന്ത്ര്യമുണ്ടായിരിക്കണം. സാഹിത്യ-സാംസ്കാരിക രംഗങ്ങളിൽ ഗവൺമെൻറ് കൈക്കൊള്ളുന്ന നയപരിപാടികൾ രൂപീകരിക്കുന്നതു് കലാകാരന്മാരോടും അവരുടെ സംഘടനകളോടും ആലോചിച്ചുകൊണ്ടായിരിക്കണമെന്നു് നിർദ്ദേശിച്ചുകൊണ്ടു് പവനൻ ലേഖനം അവസാനിപ്പിക്കുന്നു.**

# ഒരു ഏട്ടിലെ പശു

**1981** നവംബർ 6-ാം തീയതി ഏററവും അടിയന്തരം എന്നെഴുതി അടിവര ഇട്ടുകൊണ്ടു് ഹയർ എഡ്യൂക്കേഷൻ (ഇ) വകുപ്പിൽനിന്നു 43415/ഇ2/എച്ച്. ഇ. സി. എൻ. എന്ന നമ്പറിൽ കേരളത്തിലെ എല്ലാ അക്കാദമികളുടെയും സെക്രട്ടറിമാർക്കും വിദ്യാഭ്യാസവകുപ്പ് ഡയറക്ടർക്കും ഒരു കത്തയച്ചിരുന്നു. കത്തോടൊപ്പം അയച്ച രേഖകളെപ്പററി അക്കാദമികളുടേയും ഡയറക്ടരുടേയും അഭിപ്രായങ്ങൾ ഉടൻതന്നെ എഴുതി അയയ്ക്കണമെന്നു് കത്തിൽ ആവശ്യപ്പെടുകയുണ്ടായി.

അന്നു് വിദ്യാഭ്യാസവകുപ്പ് കമ്മീഷണറും സ്പെഷൽ സെക്രട്ടറിയുമായിരുന്ന ശ്രീ. പി. കെ. ഉമാശങ്കറിന് അന്നു ഇന്ത്യാഗവണ്മെൻറിൻെറ വിദ്യാഭ്യാസ സാംസ്കാരിക വകുപ്പിൽ ഡെപ്യൂട്ടി ഉപദേഷ്ടാവായിരുന്ന ഡി. എൻ. സാക്സേന അയച്ച കത്തായിരുന്നു കൂടെ അയച്ച രേഖകളിൽ ആദ്യത്തേതു്. കത്തിൻെറ ഉള്ളടക്കം ഏതാണ്ടു് അതേപടിതന്നെ പരിഭാഷപ്പെടുത്തി ചുവടെ കൊടുക്കുന്നു:

''യുനെസ്കോ അതിൻെറ 21-ാമതു് (1981-ൽ) ചേർന്ന പൊതുസമ്മേളനത്തിൽവച്ച് കലാകാരന്മാരുടെ സ്ഥാനത്തെ സംബന്ധിച്ച് അംഗീകരിച്ച ശുപാർശയുടെ ഒരു പകർപ്പ് ഞാൻ ഇതോടൊപ്പം വയ്ക്കുന്നു. സാംസ്കാരിക വികാസത്തെ ലക്ഷ്യമാക്കി കലാകാരന്മാർ കൈക്കൊള്ളുന്ന നടപടികളെ എല്ലാംതന്നെ പ്രോത്സാഹിപ്പിക്കുവാൻ അംഗരാഷ്ട്രങ്ങളോടു് അതു ആവശ്യപ്പെട്ടിരിക്കുന്നു; കലാകാരന്മാർക്കു് ട്രേഡ്യൂണിയനുകളും പ്രൊഫഷണൽ സംഘടനകളും സ്ഥാപിക്കുവാനുള്ള അവകാശത്തിനു ഉറപ്പുവരുത്തുവാൻ അതു നിർദ്ദേശിക്കുന്നു. ദേശീയമായ ആസൂത്രണത്തിലൂടെ, കലാകാരന്മാർക്കു് ധനസഹായം നല്കുവാനും, അവർക്കു് ഭൗതികവും ധാർമ്മികവുമായ പിൻബലമുണ്ടാക്കുവാനും അതു ആവശ്യപ്പെട്ടിട്ടുണ്ടു്. സാമൂഹികജീവിതത്തിൽ കലാകാരന്മാർക്കു് പങ്കുചേരുവാനുള്ള സാഹചര്യം സംജാതമാക്കുക, താങ്കളുടെ കലാപരമായ കഴിവിനെ പരാമാവധി വളർത്തുവാൻ അവർക്കു തുല്യമായ അവസരം ലഭിക്കുമെന്നു ഉറപ്പുവരുത്തുക, സ്കൂളിൽത്തന്നെ നന്നേ ചെറുപ്പത്തിലേ കലാപരമായ നിർമ്മിതികളോടു് ആദരവും കലാപരമായ കഴിവുകളെ കണ്ടെത്താനുള്ള കഴിവും ശക്തിപ്പെടുത്താനാവശ്യമായ എല്ലാ നടപടികളും കൈക്കൊള്ളുക മുതലായവയാണു് അതിൽ നിർദ്ദേശിച്ചിട്ടുള്ള മററു കാര്യങ്ങൾ.

കലാകാരന്മാരുടെ അന്തസ്സ് ഉയർത്തുവാനും, കലാകാരന്മാർക്കു സാംസ്കാരിക ജീവിതത്തിലും വികാസത്തിലും പങ്കെടുക്കുന്നതിനെ സഹായിക്കുവാനായി ഈ നിബന്ധനകൾ നടപ്പാക്കുവാൻ അംഗരാഷ്ട്രങ്ങളോടു (പ്രമേയം) ആവശ്യപ്പെടുന്നു. ഈ ശുപാർശ നടപ്പാക്കാൻ അംഗരാഷ്ട്രങ്ങൾ കൈക്കൊണ്ട നടപടിയെപ്പററി അവർ റിപ്പോർട്ടു് നല്കണമെന്നും ആവശ്യപ്പെട്ടിട്ടുണ്ടു്.

ദയവുചെയ്തു് ഈ ശുപാർശകൾ നടപ്പാക്കാനും, ഇക്കാര്യത്തിൽ എടുത്ത നടപടികൾ റിപ്പോർട്ടു് ചെയ്യുവാനും ഞാൻ അഭ്യർത്ഥിക്കുന്നു...''

1981-സെപ്തംബർ 8-നു് അയച്ച കത്തിന്മേൽ കേരള ഗവണ്മെൻറിൻെറ ആദ്യത്തെ നടപടിയുണ്ടാകുന്നതു് 1981 നവംബർ 6-നാണു്. കേന്ദ്രഗവണ്മെൻറിൽനിന്നു കത്തയച്ചു് ഏതാണ്ടു രണ്ടു മാസം കഴിഞ്ഞതിനുശേഷം, കേരളഗവണ്മെൻറ് 'ഏററവും അടിയന്തര'മായി അയച്ച കത്തു് അക്കാദമി ഓഫീസുകളിലും മററും കിട്ടുന്നതു് നവംബർ മൂന്നാമത്തെ വാരത്തിലാണു്. സാക്സേനയുടെ കത്തിൽ 'യുനെസ്കോയുടെ 21-ാമതു് സമ്മേളനം 1981-ലാണു ചേർന്നതെന്നു പറഞ്ഞതു തെററാണു്. യഥാർത്ഥത്തിൽ അതു 1980 സെപ്തംബർ 23 മുതൽ ഒക്ടോബർ 26 വരെയാണു് സമ്മേളിച്ചതു്. സമ്മേളനം നടന്നതു് ബൽഗ്രേഡിലായിരുന്നു.

കത്തോടൊപ്പം അടക്കംചെയ്ത യുനെസ്കോസമ്മേളനത്തിൻെറ ശുപാർശകൾ ഏതാണ്ടു് 17 പേജുവരുന്ന ഒരു രേഖയിലാണു് ഉൾക്കൊണ്ടിട്ടുള്ളതു്. അന്നു് അക്കാദമി സെക്രട്ടറിയായിരുന്ന ഈ ലേഖകൻ അതു മുഴുവൻ പഠിച്ചു നോട്ടു തയ്യാറാക്കി, അടുത്തമാസം ആദ്യം ചേർന്ന അക്കാദമി നിർവ്വാഹകസമിതിയുടെ മുമ്പാകെവച്ചു. ശുപാർശകൾ നടപ്പാക്കേണ്ടതു ഗവണ്മെൻറാകയാൽ അവ നടപ്പാക്കുന്നതിനു് അടിയന്തരനടപടികൾ കൈക്കൊള്ളുവാൻ ഗവൺമെൻറിനോടാവശ്യപ്പെടുന്ന ഒരു പ്രമേയം നിർവ്വാഹകസമിതി അംഗീകരിച്ചു. സംഗീതനാടക അക്കാദമിയുടെ ഭാരവാഹികളിൽ ചിലരോടു് ഞാൻ ഇക്കാര്യം സംസാരിച്ചു. അവരും അതേതരത്തിലുള്ള പ്രമേയം പാസ്സാക്കി ഗവണ്മെൻറിലേക്കു് അയയ്ക്കുകയുണ്ടായി. പ്രമേയത്തിൻെറ അടിസ്ഥാനത്തിൽ ഗവണ്മെൻറെടുത്ത നടപടികൾ അറിയിച്ചാൽ കൊള്ളാമെന്നു സാഹിത്യഅക്കാദമി സെക്രട്ടറി എന്ന നിലയിൽ ഞാൻ ഗവണ്മെൻറിലേക്കെഴുതി. പക്ഷേ, മറുപടിയൊന്നുമുണ്ടായില്ല. തുടർന്നു അക്കാദമി ജനറൽ കൗൺസിൽ ചേർന്നപ്പോൾ പ്രശ്നം അവരുടെ മുമ്പാകെവച്ചു. നിർവ്വാഹകസമിതി പാസ്സാക്കിയ പ്രമേയത്തെ പൂർണ്ണമായി അനുകൂലിച്ചുകൊണ്ടും യുനെസ്കോ സമ്മേളനത്തിൻെറ ശുപാർശകൾ നടപ്പാക്കാനുള്ള നടപടികൾ അടിയന്തരമായി കൈക്കൊള്ളണമെന്നാവശ്യപ്പെട്ടുകൊണ്ടും അക്കാദമി ജനറൽ കൗൺസിലും ഒരു പ്രമേയം പാസ്സാക്കി. അതും ഗവണ്മെൻറിലേക്കയച്ചു. പാസ്സാക്കിയ പ്രമേയത്തിൻെറ വിവരങ്ങൾ പത്രങ്ങളിൽ കൊടുക്കുകയും അക്കാദമിയുടെ പ്രതിമാസ പ്രസിദ്ധീകരണമായ സാഹിത്യ ചക്രവാളത്തിൽ മുഖപ്രസംഗമെഴുതുകയും ചെയ്തു. ഗവണ്മെൻറിൽനിന്നു പ്രതികരണമുണ്ടാകാതെ വന്നപ്പോൾ ഓർമ്മക്കുറിപ്പുകൾ തുടർച്ചയായി അയച്ചു. പക്ഷേ ഫലമൊന്നുമുണ്ടായില്ല. ഇപ്പോഴും 'ഏററവും അടിയന്തര'മായി ഗവണ്മെൻറു കരുതിയ

താണെന്നു കരുതേണ്ട ഈ പ്രശ്നത്തിന്മേൽ ഒരു നടപടിയും ഉണ്ടായിട്ടില്ല.

യുനെസ്കോയുടെ 21–ാമത്തു് പൊതുസമ്മേളനം പാസ്സാക്കിയ ഈ പ്രമേയത്തെ പിന്നീട് കേൾക്കുന്നതു് മോസ്കോവിൽനിന്നാണ്. അംഗരാഷ്ട്രങ്ങൾ ഇതു നടപ്പാക്കാൻ കൈക്കൊണ്ട നടപടികളെ അവലോകനം ചെയ്യാൻവേണ്ടി മോസ്കോവിൽ കലാകാരന്മാരുടെയും മറ്റു സാംസ്കാരിക പ്രവർത്തകന്മാരുടെയും ഒരു ലോക സമ്മേളനം 1984 ആദ്യത്തിൽ വിളിച്ചുകൂട്ടിയിരുന്നു. കേരളത്തിൽനിന്നു പുരോഗമന സാഹിത്യ കലാസമിതിയുടെ പ്രസിഡന്റായ പ്രൊഫ: എം. കെ. സാനു അതിൽ പങ്കെടുത്തിട്ടുണ്ട്. സമ്മേളനം കഴിഞ്ഞു തിരിച്ചുവന്നശേഷം അദ്ദേഹം 'ദേശാഭിമാനി' വാരാന്ത്യപ്പതിപ്പിൽ അതിനെപ്പറ്റി സുദീർഘമായ ഒരു ലേഖനപരമ്പര തന്നെ എഴുതിയതായി ഓർക്കുന്നു. എന്നാൽപുരോഗമന സാഹിത്യ കലാസമിതിയടക്കം കേരളത്തിലെ ഏതെങ്കിലും സാഹിത്യ സംഘടനയോ സ്ഥാപനമോ ഈ പ്രശ്നത്തെ ഗൗരവമായി എടുത്തു്, ഒരു പ്രചരണമോ പ്രക്ഷോഭണമോ നടത്താൻ മുതിർന്നിട്ടില്ല. പത്രങ്ങൾ പൊതുവെ ഇക്കാര്യം അവഗണിച്ചതായിട്ടാണ് കണ്ടതു്. സാംസ്കാരിക കാര്യങ്ങളിൽ നാം കാണിക്കുന്ന ജാഗ്രതക്കുറവും അലസമനോഭാവവും എത്രമാത്രമാണെന്നതിനു ഇതൊരു തെളിവാണ്. അടിസ്ഥാന പ്രശ്നങ്ങളെ കണ്ടെത്താനും അതു ജനങ്ങളുടേയും ഗവണ്മെന്റിന്റേയും മുമ്പാകെ അവതരിപ്പിക്കാനും കഴിയാതെ പോകുന്നു. 'കലാകൗമുദി'യിൽ കഥ എഴുതിയതിന് മണമ്പൂർ രാജൻ ബാബുവിനെ പൊലീസ് മേധാവികൾ ജോലിയിൽനിന്നു സസ്പെൻഡുചെയ്തപ്പോൾ അതൊരു ഒറ്റപ്പെട്ട പ്രശ്നമായിട്ടാണു നാം കണ്ടതു്. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ നോവലെഴുതിയതിനു പി. വത്സലയോടു വിശദീകരണം ചോദിച്ചപ്പോൾ അതും നമുക്ക് ഒറ്റപ്പെട്ട പ്രശ്നമായിരുന്നു.

കേരളഗവണ്മെന്റിന്റെ സർവ്വീസ് ചട്ടങ്ങൾ വച്ചു പറഞ്ഞാൽ കേരളത്തിലെ ഏതെങ്കിലും സർക്കാർ ജീവനക്കാരനും, അയാൾ എത്രതന്നെ വലിയ സാഹിത്യകാരനോ കലാകാരനോ ആയിരുന്നാലും എന്തെങ്കിലും എഴുതുവാനോ പ്രചരിപ്പിക്കുവാനോ കഴിയുമോ? ചട്ടങ്ങളുടെ പരിധിയിൽപ്പെടുത്തിപ്പറഞ്ഞാൽ കഴിയുകയില്ല. എന്നിട്ടും പൊലീസ് ഐ. ജി., ഡി. ഐ. ജി., ഡി. എസ്. പി., എ. എസ്. പി., സി. ഐ., എസ്. ഐ., എച്ച്.സി., കോൺസ്റ്റബിൾ എന്നീ തസ്തികകളിലിരിക്കുന്ന പലരും എഴുതുകയും അഭിനയിക്കുകയും ചെയ്യുന്നില്ലേ? സാംസ്കാരിക കാര്യങ്ങളിൽ അങ്ങേയറ്റം താല്പര്യമുള്ള ഒരു ഐ. ജി. (പി.)യാണ് ഇപ്പോൾ നമുക്കുള്ളതു്. കീഴ്നിലവാരത്തിൽ സാഹിത്യരചന ഒരു ഹോബിയായി എടുത്ത എത്രയോ ഉയർന്ന പൊലീസുദ്യോഗസ്ഥന്മാർ നമുക്കുണ്ട്. അവരിലൊരാളാണ് മണമ്പൂർ രാജൻബാബുവിനെ സസ്പെൻഡ് ചെയ്തുകൊണ്ടുള്ള ഉത്തരവു പുറപ്പെടുവിച്ചതു്! അദ്ദേഹം മണമ്പൂർ രാജൻ ബാബുവിനെ സസ്പെൻഡു ചെയ്യാൻ കൈക്കൊണ്ട അതേ മാനദണ്ഡംവച്ച് അദ്ദേഹത്തിന്റെ രചനകളെ പരിശോധിച്ചാൽ അദ്ദേഹത്തെയും വേണമെങ്കിൽ ഗവണ്മെന്റിനു സസ്പെൻഡു ചെയ്യാൻ കഴിയുമെന്നുള്ളതു് ഒരു തമാശയായി കരുതിയാൽ മതി.

പൊലീസിൽ മാത്രമല്ല, ഐ. എ. എസ്സുകാരും അല്ലാത്തവരുമായ ഉദ്യോഗസ്ഥവൃന്ദത്തിലുമുണ്ട് കഴിവുറ്റ സാഹിത്യകാരന്മാരും കലാകാരന്മാരും, പംക്തി എഴുത്തുകാരും, എഴുത്തുകാരികളും. ചട്ടങ്ങൾവച്ചു പറഞ്ഞാൽ ടി. എൻ. ജയചന്ദ്രനും, സി. പി. നായരും, ആർ. രാമചന്ദ്രൻനായരും, ജെ. ലളിതാംബികയും മറ്റും എഴുതുന്നതൊന്നും നിയമവിധേയമല്ല. അവർ ഉയർന്ന വൃത്തങ്ങളിലിരിക്കുന്നതുകൊണ്ടും അവർക്കു് സ്വാധീനവും സൗകര്യവും ഏറെയുള്ളതുകൊണ്ടും അവർ രക്ഷപ്പെടുന്നു എന്നുമാത്രം. ഏതെങ്കിലും മന്ത്രിക്കോ, മുഖ്യമന്ത്രിക്കോ വേണമെങ്കിൽ ഏതവസരത്തിലും അവരെ മണമ്പൂർ രാജൻ ബാബുമാരാക്കാം. അങ്ങനെ ആക്കാതിരിക്കുന്നതു് നമ്മുടെ രാഷ്ട്രീയ നേതൃത്വത്തിനു ഈവക കാര്യങ്ങളിൽ വിശാലബുദ്ധിയോടെ പെരുമാറാൻ കഴിയുമെന്നതിന്റെ ഒരു തെളിവായിട്ടു കണക്കാക്കിയാൽമതി.

എന്നാൽ യുനെസ്കോ സമ്മേളനത്തിന്റെ ശുപാർശകൾ നടപ്പാക്കാൻ ഗവണ്മെന്റ് നിശ്ചയിച്ചിരുന്നുവെങ്കിൽ സർക്കാരുദ്യോഗസ്ഥന്മാരായ സാഹിത്യകാരന്മാരുടേയും കലാകാരന്മാരുടേയും കാര്യത്തിൽ ഇങ്ങനെയൊരു സൗജന്യബുദ്ധിയുടെയൊന്നും ആവശ്യമുണ്ടാകുമായിരുന്നില്ല. കലാകാരന്മാരായ (കലാകാരന്മാരെന്നു പറയുമ്പോൾ അതിൽ സാഹിത്യകാരന്മാരും പെടുമെന്നു യുനെസ്കോ പ്രമേയത്തിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്) സർക്കാരുദ്യോഗസ്ഥന്മാർക്കു് അവരുടെ സർഗ്ഗാത്മക പ്രവർത്തനം നിർബ്ബാധം നടത്തുന്നതിനു് ആവശ്യമായ എല്ലാ സൗകര്യങ്ങളും സ്വാതന്ത്ര്യവും നല്കേണമെന്നും, അതിനുവേണ്ടി, വേണ്ടിവന്നാൽ നിയമനിർമ്മാണ നടപടികൾതന്നെ എടുക്കേണമെന്നും ഈ രേഖയിൽ പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. കലാകാരന്മാർക്കും സാഹിത്യകാരന്മാർക്കും സർക്കാർ ജോലികൾ നല്കി സഹായിക്കേണമെന്നും എന്നാൽ അതു് അവരുടെ സർഗ്ഗാത്മകപ്രവർത്തനത്തിനു തടസ്സമുണ്ടാക്കാതിരിക്കുന്നതിൽ ഗവണ്മെന്റ് തന്നെ ശ്രദ്ധിക്കേണമെന്നും അതിൽ പ്രസ്താവിച്ചിരിക്കുന്നു. എന്തുകൊണ്ട് അതു നടപ്പാക്കുവാൻ കേരളത്തിലെ സാംസ്കാരിക പ്രവർത്തകന്മാർ സമരം ചെയ്യുന്നില്ല എന്നതു എന്നെ അദ്ഭുതപ്പെടുത്തുന്നു.

പക്ഷേ, യുനെസ്കോ പ്രമേയത്തിന്റെ പ്രധാനമുഖം ഇതല്ല, കലാകാരന്മാരേയും സാഹിത്യകാരന്മാരേയും സഹായിക്കുവാൻ ഗവണ്മെന്റ് കൈക്കൊണ്ട നടപടികളെ സംബന്ധിച്ച ഒരു പ്രാമാണികരേഖയാണ് അതു്. നമ്മുടെ പത്രങ്ങൾ അതിനു പ്രസിദ്ധീകരണം നല്കാതിരുന്നതു കഷ്ടമായി. ഇനിയും അതു ചെയ്യാവുന്നതേയുള്ളൂ. രേഖയുടെ ചില പ്രധാനപ്പെട്ട വശങ്ങളെപ്പറ്റി ഒരു ദിങ്മാത്രദർശനം നടത്താനേ ഇവിടെ ഉദ്ദേശിക്കുന്നുള്ളൂ.

ഐക്യരാഷ്ട്രസഭയുടെ മനുഷ്യാവകാശപ്രഖ്യാപനത്തിന്റേയും, സാമ്പത്തിക–സാമൂഹിക–സാംസ്കാരിക രംഗത്തെ സംബന്ധിച്ച രാഷ്ട്രാന്തര കൺവൻഷനുകളുടേയും യുനെസ്കോവിന്റെതന്നെ 14–ാമത്തു് സമ്മേളനം രാഷ്ട്രങ്ങൾതമ്മിലുള്ള സാംസ്കാരികരംഗത്തെ സഹകരണത്തെ സംബന്ധിച്ച് നടത്തിയ പ്രഖ്യാപനത്തിന്റേയും തുടർച്ചയായിട്ടാണ് 21–ാമത്തു സമ്മേളനം ഈ ശുപാർശകൾ തയ്യാറാക്കിയിട്ടുള്ളതു്.

കല അതിന്റെ വിശാലവും പൂർണ്ണവുമായ അർത്ഥത്തിൽ ജീവിതത്തിന്റെ അഭേദ്യമായ ഭാഗമാണെന്നു രേഖ തുടക്കത്തിലേ പ്രസ്താവിക്കുന്നു. കലാകാരന്മാർക്കു് സമൂഹത്തോടു ഉത്തരവാദിത്വമുണ്ടെന്നും അതുപോലെ സമൂഹത്തിനു അവരോടും ചില ഉത്തരവാദിത്വങ്ങളുണ്ടെന്നും ഉള്ള അടിസ്ഥാനത്തിലാണ് രേഖ തയ്യാറാക്കപ്പെട്ടിട്ടുള്ളതു്. കലാകാരന്മാർക്കു വളരാനും വികസിക്കുവാനുമുള്ള സാഹചര്യം ഒരുക്കുക മാത്രമല്ല, അതിനു വേണ്ട ഭൗതിക സഹായംകൂടി നല്കേണ്ടതു് സർക്കാരിന്റേയും സമൂഹത്തിന്റേയും ചുമതലയാണെന്ന വസ്തുത ഈ രേഖ തയ്യാറാക്കുന്നതിന് ആധാരമായി കണക്കാക്കിയിരിക്കുന്നു. കലാകാരനു് സമൂഹത്തിന്റെ വളർച്ചയിലും സാമൂഹ്യമാറ്റങ്ങളിലുമുള്ള സുപ്രധാനമായ പങ്കും ഇതിൽ പരിഗണിക്കപ്പെട്ടിരിക്കുന്നു.

ഈ ശുപാർശകൾ എല്ലാ അംഗരാഷ്ട്രങ്ങൾക്കും ബാധകമാണെന്നും ഫെഡറൽ സ്വഭാവമുള്ള അംഗരാഷ്ട്രങ്ങൾ അവയുടെ ഭരണഘടകങ്ങളിലൂടെ ഇതു നടപ്പാക്കുന്നതിൽ ശ്രദ്ധിക്കേണമെന്നും ശുപാർശകൾ പ്രാവർത്തികമാക്കുന്നതിന്റെ പുരോഗതി 'യുനെസ്കോ'യെ യഥാകാലം അറിയിക്കേണമെന്നും ഇതിൽ ആവശ്യപ്പെട്ടിരിക്കുന്നു. കലാകാരൻ എന്ന വാക്കിന്റെ അർത്ഥം സ്വന്തമായ രചനകളിലേർപ്പെടുന്നതു് കാര്യമായി എടുത്തിട്ടുള്ളവരാണെന്ന് ഇതിൽ വ്യക്തമാക്കിയിട്ടുണ്ട്. പകർപ്പവകാശത്തിന്റെ ആനുകൂല്യം ലഭിക്കുന്നവരൊക്കെ ഇക്കൂട്ടത്തിൽപ്പെടും. കലാപ്രകടനം നടത്തുന്നവരേയും ഇക്കൂട്ടത്തിൽപ്പെടുത്തിയിരിക്കുന്നു.

സാംസ്കാരിക വികാസത്തിനായി കലാകാരൻ നടത്തുന്ന പ്രവർത്തനങ്ങൾ വിദ്യാഭ്യാസരംഗത്തും ബഹുജനമാദ്ധ്യമങ്ങളിലും വേണ്ടതുപോലെ പ്രതിഫലിപ്പിക്കാൻ ഈ രേഖ അംഗരാഷ്ട്രങ്ങളോട് ആവശ്യപ്പെടുന്നു. കലാകാരന്റെ നിർമ്മാണസ്വാതന്ത്ര്യത്തെ സംരക്ഷിക്കാനുള്ള പ്രത്യേകമായ ചുമതല സ്റ്റേറ്റിനുണ്ടെന്ന് അംഗരാഷ്ട്രങ്ങൾ എപ്പോഴും ഓർക്കണമെന്ന് അതിൽ അനുശാസിച്ചിട്ടുണ്ട്. നീതിപൂർവ്വകമായ ഒരു സാമൂഹ്യവ്യവസ്ഥയെ വള

ത്തി എടുക്കുന്നതിലും ലോകസമാധാനം നിലനിറുത്തുന്നതിലും കലയ്ക്കും കലാകാരന്മാർക്കുമുള്ള പങ്കിന്റെ അംഗീകാരം അവർക്കു സർഗ്ഗാത്മകപ്രവർത്തനത്തിനു ലഭിക്കുന്നസ്വാതന്ത്ര്യത്തിന്റെ വ്യാപ്തിയെ ആശ്രയിച്ചിരിക്കുമെന്ന് അതിൽ അംഗരാഷ്ട്രങ്ങളെ ഓർമ്മിപ്പിച്ചിരിക്കുന്നു.

കലാകാരന്മാർക്കു സ്വന്തം സംഘടനകളുണ്ടാക്കുവാനും ഇഷ്ടമുള്ള സംഘടനകളിൽ ചേരുവാനും സ്വാതന്ത്ര്യമുണ്ടായിരിക്കണം. സാഹിത്യ–സാംസ്കാരികരംഗങ്ങളിൽ ഗവണ്മെന്റ് കൈക്കൊള്ളുന്ന നയപരിപാടികൾ രൂപീകരിക്കുന്നതു് കലാകാരന്മാരോടും അവരുടെ സംഘടനകളോടും ആലോചിച്ചുകൊണ്ടായിരിക്കണം. ഈ വക കാര്യങ്ങൾക്കു ആവശ്യമായി വരുന്ന നിയമനിർമ്മാണ നടപടികൾ ഗവണ്മെന്റ് കൈക്കൊള്ളേണ്ടതാണ്.

ദേശീയമായ ആസൂത്രണത്തിന്റെ കാര്യത്തിൽ പൊതുവേയും സാംസ്ക്കാരികരംഗത്തെ ആസൂത്രണത്തിന്റെ കാര്യത്തിൽ പ്രത്യേകിച്ചും കലാകാരന്മാർക്കു് സാമ്പത്തികവും ധാർമ്മികവുമായ സഹായം നൽകുന്നതിന്റെ പ്രാധാന്യം മനസ്സിലാക്കിയിരിക്കേണ്ടതാണ്. പൊതുജനങ്ങളെ അതു ബോദ്ധ്യപ്പെടുത്തുന്നതിന് ആവശ്യമായ പ്രചാരണം നൽകുകയും വേണം. കലാകാരന്മാർക്കു നൽകപ്പെടുന്ന ജോലി എന്തായാലും അവർക്കു സർഗ്ഗാത്മക പ്രവർത്തനത്തിലേർപ്പെടാനുള്ള അവസരങ്ങൾ നൽകേണ്ടതാണ്. പൊതു പ്രാധാന്യമുള്ള തദ്ദേശീയവും ദേശീയവുമായ നയരൂപീകരണ സമിതികളിൽ കലാകാരന്മാരെക്കൂടി അംഗങ്ങളാക്കിയിരിക്കണം.

വിദ്യാഭ്യാസരംഗത്തു് കലയ്ക്കുള്ള സ്ഥാനത്തെ അംഗീകരിക്കുകയും കുട്ടികളെ കലയുമായി ബന്ധപ്പെടുത്തുകയും അവരുടെ കലാവാസനയെ പ്രോത്സാഹിപ്പിക്കുകയും ആവശ്യമായ സന്ദർഭങ്ങളിൽ അർഹരായ വിദ്യാർത്ഥികൾക്കു് പ്രത്യേക പരിശീലനം നൽകുകയും ചെയ്യേണ്ടതാണ്. കലാരംഗത്തെ പരിശീലനം ജീവിക്കുന്ന കലയിൽനിന്നു വിദ്യാർത്ഥികളെ അകറ്റുന്ന തരത്തിലായിരിക്കരുതു്. സ്ത്രീകളെ കലാരംഗത്തേക്കുകൊണ്ടുവരുന്നതിനു പ്രത്യേകമായ നടപടികൾ കൈക്കൊള്ളേണ്ടതാണ്.

കലാകാരനു സമൂഹത്തിൽ മാന്യമായ സ്ഥാനം നല്കുന്നതിനാവശ്യമായ സാഹചര്യം ഒരുക്കിക്കൊടുക്കേണ്ട ചുമതല ഗവണ്മെന്റിനുണ്ട്. കലാകാരൻ തന്റെ പ്രവർത്തനംവഴി സമൂഹത്തെ സേവിക്കുകയാണെന്ന ധാരണ പരക്കെ ഉണ്ടാക്കിയാലേ ഇതു സാധിക്കുകയുള്ളു. കലാകാരൻ വരുമാനക്കുറവുകൊണ്ടോ, വാസസ്ഥലമില്ലാത്തതുകൊണ്ടോ, തൊഴിലില്ലാത്തതുകൊണ്ടോ കഷ്ടപ്പെടാൻ ഇടവരരുതു്. കലാകാരന്റെ കാര്യത്തിൽ അയാളുടെ ട്രേഡ്യൂണിയനോ, പ്രൊഫഷനൽ സംഘടനകൾക്കോ ഇടപെട്ട് അവകാശങ്ങൾ നേടിയെടുക്കാനുള്ള സൗകര്യം ഉണ്ടാക്കികൊടുക്കണം. മറ്റു മേഖലകളിൽ സ്വയം തൊഴിൽ കണ്ടെത്തുന്നവർക്കു നല്കുന്ന എല്ലാ സഹായവും കലാകാരനും നല്കണം. കലാരംഗത്തു പുതുതായി കയറിവരുന്നവർക്കു ജീവിക്കുവാനും, ഉപകരണങ്ങൾ സംഭരിക്കുവാനും, പ്രത്യേകമായ സഹായം ചെയ്യേണ്ടതാണ്. തിയേറ്ററുകൾ, മ്യൂസിയങ്ങൾ, പ്രദർശനശാലകൾ, വില്പനശാലകൾ മുതലായവയുണ്ടാക്കി കലാകാരന്റെ രചനകൾക്കു പ്രസിദ്ധിയും പ്രചാരണവും നല്കേണ്ടതാണ്. കലാകാരന്റെ അവകാശങ്ങളെ അംഗീകരിക്കുന്ന പകർപ്പവകാശ നിയമങ്ങൾക്കും മറ്റ് അന്താരാഷ്ട്ര നിയമങ്ങൾക്കും അംഗീകാരം നല്കുവാനും അന്യഭാഷകളിൽ നിന്നുള്ള പരിഭാഷകൾക്ക് എഴുത്തുകാരെ പ്രേരിപ്പിക്കുവാനും അംഗരാഷ്ട്രങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണെന്ന് ഈ രേഖയിൽ ആവർത്തിച്ചു പറഞ്ഞിരിക്കുന്നു.

**കലാനിർമ്മിതികളെ കേവലമായ ചരക്കായി കണക്കാക്കരുതു്. കലാമൂല്യമാണ് അവയുടെ വില നിശ്ചയിക്കുന്നതിന്നാധാരം. അതുകൊണ്ട് അവയുടെ വില്പനയിൽനിന്നുണ്ടാകുന്ന വരുമാനത്തിനു നികുതി ഈടാക്കരുതു്. കലാകാരന്മാരുടെ വരുമാനത്തിന്മേലും നികുതി ചുമത്തരുതു്. കലാകാരന്മാർക്കു രാഷ്ട്രാന്തരബന്ധങ്ങൾ പുലർത്തുവാനുള്ള സൗകര്യമുണ്ടായിരിക്കണം. സാംസ്കാരിക കൈമാറ്റം വഴി സാധിക്കുന്ന കാര്യമാണിതു്.**

കലാനിർമ്മിതികളെ കേവലമായ ചരക്കായി കണക്കാക്കരുതു്. കലാമൂല്യമാണ് അവയുടെ വില നിശ്ചയിക്കുന്നതിന്നാധാരം. അതുകൊണ്ട് അവയുടെ വില്പനയിൽനിന്നുണ്ടാകുന്ന വരുമാനത്തിനു നികുതി ഈടാക്കരുതു്. കലാകാരന്മാരുടെ വരുമാനത്തിന്മേലും നികുതി ചുമത്തരുതു്. കലാകാരന്മാർക്കു രാഷ്ട്രാന്തരബന്ധങ്ങൾ പുലർത്തുവാനുള്ള സൗകര്യമുണ്ടായിരിക്കണം. സാംസ്കാരിക കൈമാറ്റംവഴി സാധിക്കുന്ന കാര്യമാണിതു്.

ഈ ശുപാർശകളിൽ ഉൾപ്പെടാത്തവയും കലാകാരനു ഗുണകരമായവയുമായ വേറെയും നിർദ്ദേശങ്ങൾ നടപ്പാക്കാവുന്നതാണു. ഈ ശുപാർശകളിൽ ഉൾപ്പെടാത്ത ഏതെങ്കിലും ആനുകൂല്യം എവിടെയെങ്കിലും കലാകാരനു ലഭിക്കുന്നുണ്ടെങ്കിൽ ഈ ശുപാർശകൾ കാരണം അവ നഷ്ടപ്പെടുത്താൻ പാടില്ലാത്തതാണ്.

സുദീർഘമായ രേഖയിൽനിന്നു പെട്ടെന്നു ശ്രദ്ധയിൽപ്പെടുന്ന ചില കാര്യങ്ങൾ മാത്രമേ ഞാനിവിടെ എടുത്തു് ഉദ്ധരിച്ചിട്ടുള്ളൂ. എന്നാൽ ഇതിൽനിന്നുതന്നെ ഈ രേഖയുടെ പ്രാധാന്യവും ലക്ഷ്യവും മനസ്സിലാക്കാം. ഇത്തരം ഒരു ടിസ്ഥാനപ്രമാണത്തിന്റെ മുഖ്യവശങ്ങളെങ്കിലും നടപ്പാക്കിയാൽത്തന്നെ നമ്മുടെ നാട്ടിലെ സാംസ്കാരികരംഗം ആകെമൊത്തം അഭിവൃദ്ധിപ്പെടുകയും കലാകാരന്മാരുടെ സാമ്പത്തികവും സാമൂഹ്യവുമായ സ്ഥാനവും നിലനില്പും വളരെയേറെ മെച്ചപ്പെടുകയും ചെയ്യും. ഗവൺമെന്റിലിരിക്കുന്നവർ ഇതു വായിച്ചിട്ടുണ്ടോ എന്ന് അറിഞ്ഞുകൂടാ. ഗവൺമെന്റിലിരിക്കുന്ന എല്ലാവരും വായിച്ചിട്ടില്ലെങ്കിലും മുഖ്യമന്ത്രിയും, വിദ്യാഭ്യാസമന്ത്രിയും, ആഭ്യന്തരമന്ത്രിയും, ധനകാര്യമന്ത്രിയും ഇതു വായിച്ചിരിക്കേണ്ടതാണ്. ഇവരാരും വായിച്ചിട്ടില്ലെങ്കിൽ സാംസ്കാരികവകുപ്പ് സെക്രട്ടറിയെങ്കിലും വായിച്ചിരിക്കണം. ഇവരാരും ഈ രേഖ ഇതുവരെ കണ്ടിട്ടുപോലുമില്ലെന്നു ഞാൻ ഉറപ്പുപറയുന്നു.

വളരെ ശ്രേഷ്ഠമായ ഉദ്ദേശ്യത്തോടെ യുനെസ്കോ തയ്യാറാക്കിയ ഈ രേഖ ഏട്ടിലെ പശുവായി മാത്രം അവശേഷിച്ചാൽ മതിയോ? എന്തുകൊണ്ട് അതു നടപ്പാക്കാൻ നമുക്ക് ആവശ്യപ്പെട്ടുകൂട? സ്പോർട്സ് രംഗത്തിനു് ഗവണ്മെന്റ് നൽകുന്ന പ്രാധാന്യം നാം കാണുന്നുണ്ട്. ഏതെങ്കിലും അഖിലേന്ത്യാ മത്സരത്തിലോ, അന്താരാഷ്ട്ര മത്സരത്തിലോ മുഖം കാണിച്ചു എന്ന കാരണംകൊണ്ടുമാത്രം ചിലർക്ക് ലക്ഷക്കണക്കിലുറുപ്പിക സമ്മാനമായി കൊടുക്കുന്നു. സ്പോർട്സിന്റെ പരിശീലനത്തിനും പ്രദർശനത്തിനും പ്രകടനത്തിനും സർക്കാർ പ്രത്യേകമായ സഹായം ചെയ്യുന്നുണ്ട്. അതു നല്ലതുതന്നെ. പക്ഷേ, കായികമായ കഴിവു കാണിക്കുന്നതുപോലെയോ, അതിൽ കൂടുതലോ പ്രാധാന്യമുള്ളതല്ലേ, മാനസികമായ കഴിവിന്റെ പ്രകടനവും? എന്തുകൊണ്ട് അതിനെ അവഗണിക്കുകയും, ചിലപ്പോൾ അവഹേളിക്കുകപോലും ചെയ്യുന്നു? സാംസ്കാരിക വളർച്ചയില്ലാതെ കായികമായവളർച്ചയുണ്ടായാൽ ആത്മാവില്ലാത്ത രാക്ഷസന്മാരുടെ നാടായി മാറുകയില്ലേ, നമ്മുടെ ഇന്ത്യ? ഈ സ്ഥിതിവിശേഷത്തിൽനിന്ന് ഈ രാജ്യത്തെ രക്ഷിക്കുവാൻ ഇന്നാട്ടിലെ സാംസ്കാരിക പ്രവർത്തകർക്ക് ലഭിച്ച ഒന്നാംതരം ഒരു ആയുധമാണ് 'യുനെസ്കോ'വിന്റെ പ്രഖ്യാപനം എന്നു നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

(അവസാനിച്ചു)



# മലയാള നോവലിൽ ഒരു അന്വേഷണ ബുദ്ധി

മലയാള നോവൽ പത്തൊമ്പതാം നൂറ്റാണ്ടിൽ. എൻ. ബി.എസ്—വില: 23 രൂപ.

**സാ**ഹിത്യരൂപങ്ങളിൽ പ്രായേണ നവാഗതമായ നോവൽ പാശ്ചാത്യലോകത്തിൽ പിറന്നുവീണതു് നവോത്ഥാനത്തിന്റെ ശിശുവായിട്ടാണ്. സർഗ്ഗസൃഷ്ടികളുടെ കാര്യത്തിൽ മലയാളം എന്നും പാശ്ചാത്യമാതൃകകൾ പിന്തുടർന്നുപോന്നിട്ടുണ്ട് എന്ന് നമ്മുടെ സാഹിത്യചരിത്രം തെളിയിക്കുന്നു. പതിനഞ്ചാം നൂറ്റാണ്ടിൽ ഒരു കൊടുങ്കാറ്റായി യൂറോപ്പിലുടനീളം ആഞ്ഞടിച്ച നവോത്ഥാനം കടലും കടന്ന് നമ്മുടെ നാട്ടിലെത്തിയതു് പത്തൊമ്പതാം നൂറ്റാണ്ടിൽ മാത്രമായിരുന്നു. നോവൽ എന്ന പുതിയ സാഹിത്യരൂപം മലയാളത്തിൽ കാലുകുത്തിയതും കഴിഞ്ഞ നൂറ്റാണ്ടിൽത്തന്നെ. പിന്തിരിഞ്ഞുനോക്കുമ്പോൾ നോക്കെത്താത്ത ദൂരത്തല്ലാതിരുന്നിട്ടും പോയ നൂറ്റാണ്ടിനെ ചൂഴ്ന്നു നില്ക്കുന്ന ഇരുട്ട് സാഹിത്യവിദ്യാർത്ഥികളെ അമ്പരപ്പിക്കും. ആധികാരികങ്ങളായി നാം താലോലിച്ചുപോരുന്ന സാഹിത്യചരിത്രങ്ങളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള മലയാള നോവൽ സാഹിത്യത്തിന്റെ ചരിത്രത്തിന് ആധാരമായിട്ടുള്ളതു് കൂടുതലും അഭ്യൂഹങ്ങളാണെന്ന വസ്തുത തീർച്ചയായും അഭിമാനാർഹമല്ല. പൂർവ്വസൂരികൾ അലക്ഷ്യമായി ഇട്ടെറിഞ്ഞുപോയ അബദ്ധധാരണകളുടെ കുമ്പാരത്തിനടിയിൽ നിന്ന് മലയാള നോവൽ സാഹിത്യത്തിന്റെ ഉത്ഭവത്തെ സംബന്ധിച്ച സത്യം പുറത്തുകൊണ്ടുവരാൻ ജോർജ്ജ് ഇരുമ്പയം നടത്തിയ ഗവേഷണം നമ്മുടെ സാഹിത്യത്തെ സമ്പന്നമാക്കിയിരിക്കുന്നു.

മലയാളത്തിലെ ആദ്യത്തെ നോവൽ 'ആൾമാറാട്ട'മാണെന്ന് ഉള്ളൂരും, പി. ജെ. തോമസും അഭിപ്രായപ്പെടുന്നുണ്ടെങ്കിലും സാഹിത്യചരിത്രകാരന്മാരിൽ ഭൂരിപക്ഷവും ഈ സ്ഥാനം കനിഞ്ഞനുവദിച്ചിരിക്കുന്നതു് അപ്പു നെടുങ്ങാടിയുടെ 'കുന്ദലത'യ്ക്കാണ്. മൂർക്കോത്തു് കുമാരൻ, പി. ഗോവിന്ദപിള്ള, എം. പി. പോൾ, ടി. എം. ചുമ്മാർ തുടങ്ങിയ പണ്ഡിതന്മാർക്കൊന്നും തന്നെ 'കുന്ദലത'യാണ് ആദ്യത്തെ മലയാള നോവലെന്ന കാര്യത്തിൽ സംശയമില്ല. ഷെയ്ക്സ്പിയറുടെ 'കോമഡി ഓഫ് എറേഴ്സ്' (A Comedy of Errors) എന്ന നാടകം കല്ലൂർ ഉമ്മൻ പിലിപ്പോസ് ഗദ്യത്തിലാക്കി വിവർത്തനം ചെയ്ത് 1866-ൽ പ്രകാശനം ചെയ്തതാണ് 'ആൾമാറാട്ടം'. കാവ്യനാടകമായ മൂലകൃതിയുടെ രൂപം നിലനിർത്തിക്കൊണ്ടുള്ള ഈ വിവർത്തനത്തിന് മലയാളത്തിലെ ആദ്യത്തെ നോവലെന്ന ബഹുമതി സാഹിത്യ ചരിത്രകാരന്മാരിൽ നിന്ന് നേടിയെടുക്കാൻ കഴിഞ്ഞില്ല. പി. ജെ. തോമസും, ഉള്ളൂരും അത്തരമൊരു പ്രതിഷ്ഠ നൽകാൻ ശ്രമിച്ചെങ്കിലും പിന്നീടുവന്ന സാഹിത്യചരിത്രകാരന്മാരെല്ലാം 'കുന്ദലത'യെയാണ് സ്വീകരിച്ചതു്. ഏറ്റവും ഒടുവിൽ പ്രകാശനം ചെയ്യപ്പെട്ട ഡോ: കെ. എം. തരകന്റെ 'മലയാള നോവൽ സാഹിത്യ ചരിത്ര'ത്തിൽപ്പോലും മലയാളത്തിലെ ആദ്യത്തെ നോവലെന്ന് സാഹിത്യ ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നതു് ടി. അപ്പു നെടുങ്ങാടിയുടെ 'കുന്ദലത'യെയാണ് (പേജ്-21) എന്ന് ഒഴുക്കൻമട്ടിൽ പറഞ്ഞുപോവുകയല്ലാതെ പരക്കെ പ്രചരിപ്പിക്കപ്പെട്ടുപോന്ന ഈ പ്രസ്താവനയുടെ സാധുത പരിശോധിക്കുവാനുള്ള ഉദ്യമം നടത്തപ്പെട്ടിട്ടില്ല. സാഹിത്യചരിത്രകാരന്മാർ വെട്ടിത്തെളിയിച്ച തെളിഞ്ഞ പാതവിട്ട് അതിദുർഘടമായ ഗതകാലവീഥിയിലേക്ക് ഗവേഷണബുദ്ധിയുടെ പ്രകാശവുമായി കടന്നുചെന്ന് ഒരു മിഥ്യയുടെ കെട്ടിയുള്ള പുറന്തോട് പൊട്ടിച്ചിരിക്കുകയാണ് ഡോക്ടർ ജോർജ്ജ് ഇരുമ്പയം തന്റെ 'മലയാളനോവൽ പത്തൊമ്പതാം നൂറ്റാണ്ടിൽ' എന്ന വിലപ്പെട്ട ഗ്രന്ഥത്തിലൂടെ.

അന്വേഷണബുദ്ധിയാണല്ലോ ഗവേഷണപരതയുടെ മാതാവ്. മലയാള നോവൽ സാഹിത്യത്തിന്റെ പിറവി 19-ാം നൂറ്റാണ്ടിൽ ആയിരുന്നതുകൊണ്ട് ഈ ഗ്രന്ഥത്തിലെ ഏറ്റവും പ്രധാനപ്പെട്ട അന്വേഷണവിഷയം മലയാള നോവൽ സാഹിത്യത്തിന്റെ ഉദ്ഭവം തന്നെയാണ്. 1847-ൽ പ്രകാശനം ചെയ്യപ്പെട്ട 'പരദേശി മോക്ഷയാത്ര' മുതൽ 1897-ൽ പുറത്തുവന്ന 'സുകുമാരി' വരെയുള്ള 24 സൃഷ്ടികളെ സമഗ്രമായി പരിശോധിച്ച ജോർജ്ജിന്റെ ഗവേഷണപാടവം ഇതൾ വിടർത്തി വിരിഞ്ഞുനില്ക്കുന്നതു് ഈ കൃതികളിൽ യഥാർത്ഥ നോവൽ എന്ന സ്ഥാനത്തിന് അർഹമായ കൃതി ഏതെന്ന് യുക്തിഭദ്രമായി അവതരിപ്പിക്കുന്നതിലാണ്. 'പരദേശി മോക്ഷയാത്ര' മുതൽ 'കുന്ദലത' വരെയുള്ള 12 കൃതികൾ നോവൽ എന്ന സാഹിത്യരൂപത്തിന്റെ ചില സവിശേഷതകൾ മാത്രമുൾക്കൊള്ളുന്ന പ്രാഗ്‌രൂപങ്ങളാണെന്ന് സംശയാതീതമാംവിധം സമർത്ഥിക്കുന്നുണ്ട് അദ്ദേഹം. ഈ നിഗമനത്തിന് ഉറച്ച അസ്തിവാരം നല്കുവാൻ നോവൽസാഹിത്യത്തിന്റെ വികാസചരിത്രവും മൗലിക സവിശേഷതകളും സമർത്ഥമായി നിർണ്ണയിച്ചിരിക്കുന്നു ആദ്യത്തെ അദ്ധ്യായത്തിൽ. പാശ്ചാത്യനോവൽ സാഹിത്യചരിത്രത്തിന്റെ ഒരു നഖചിത്രം വരച്ചതിനുശേഷം നോവലിന്റെ സവിശേതകളായി യാഥാർത്ഥ്യനിഷ്ഠത, യുക്തിബദ്ധത, പ്രമേയ വൈപുല്യം എന്നിവയെ നിർവ്വചിക്കുന്നു അദ്ദേഹം. ആദ്യത്തെ മലയാള നോവൽ എന്ന പദവിയിൽ നിന്ന് 'കുന്ദലത'യെ മാററി 'ഇന്ദുലേഖ'യെ പ്രതിഷ്ഠിക്കുന്ന വിഗ്രഹഭഞ്ജന കർമ്മം നിർവ്വഹിക്കുന്നതിന്റെ പ്രാരംഭമായ കൈക്രിയയാണ് നോവൽ—പരിണാമവും സാദ്ധ്യതകളും എന്ന ആമുഖാദ്ധ്യായത്തിൽ.

ഷെയ്ക്സ്പിയറുടെ 'സിംബലിൻ' എന്ന നാടകത്തോട് കടപ്പെട്ടിരിക്കുന്ന കഥാതന്തുവാണ് 'കുന്ദലത'യ്ക്കുള്ളതു്. യഥാർത്ഥലോകവുമായി ബന്ധമില്ലാത്ത കഥയും, കഥാപാത്രങ്ങളും, സംഭവങ്ങളും, സാമൂഹിക പശ്ചാത്തലവും, ഭാഷയുമാണ് 'കുന്ദലത'യിൽ കാണുന്നതെന്നതിനാൽ ഈ കൃതിയെ നോവലായി പരിഗണിക്കുന്നതു് ഒരു പ്രമാദമായിരിക്കുമെന്ന് ജോർജ്ജ് സ്ഥാപിക്കുന്നു, ഇതുപോലെതന്നെ കാലദേശബദ്ധമല്ലാത്ത അബിസ്സീനിയൻ രാജകുമാരനായ റാസ്സലസിന്റെ ചരിത്രംതന്നെ. ഇംഗ്ലീഷ് കൃതി [The History of Rasselas, Prince of Abissinia] നോവലായി പരിഗണിക്കപ്പെടാൻ നിവർത്തിയില്ലെന്ന് വോൾട്ടർ അലൻ എന്ന നോവൽ ചരിത്രരചയിതാവ് അഭിപ്രായപ്പെട്ടതു് ജോർജ്ജ് തന്റെ വാദത്തിന് ഉപോദ്ബലകമായി പരാമർശിക്കുന്നു. ''അന്നത്തെയോ ഇന്നത്തെയോ അബിസ്സീനിയയുമായി അതിന്റെ പശ്ചാത്തലത്തിന് ഒരു സാമ്യതയും ഇല്ലാത്തതുകൊണ്ടുതന്നെ അതൊരു നോവലല്ല'' എന്ന് ജോൺസൺ രചിച്ച ആ കൃതിയെപ്പററി വോൾട്ടർ അലൻ തന്റെ 'ഇംഗ്ലീഷ് നോവൽ' എന്ന ഗ്രന്ഥത്തിൽ. തീർപ്പു കല്പിക്കുന്നു. ഏതെങ്കിലുമൊരു ഭൂവിഭാഗത്തിലെ

ജീവിതവുമായി സാദൃശ്യം ഉണ്ടാവുകയെന്നതു് നോവലിലെ പ്രമേയത്തിന്റെ മൗലിക സവിശേഷതയാണെന്നർത്ഥം. 'കുന്ദലത'യിലെ മുഖ്യസംഭവങ്ങളെല്ലാം ഫ്യൂഡലിസ്റ്റ് സാഹിത്യമായ റൊമാൻസിനു് അനുയോജ്യങ്ങളാവുമെങ്കിലും നോവലിന്റെ ശില്പത്തിൽ അവയ്ക്കു് തീരെ ചേർച്ചയില്ല. മലയാളത്തിൽ നോവൽ സാഹിത്യത്തിന്റെ ആഗമനം ആസന്നമാണെന്നു് വിളംബരം ചെയ്ത കൃതിയായി പരിഗണിക്കപ്പെടുവാനുള്ള അർഹത മാത്രമേ 'കുന്ദലത'യ്ക്കുള്ളൂ. അത്തരമൊരു കൃതിയെയാണല്ലോ ഇത്രയും കാലം ആദ്യത്തെ നോവലായി നാം തോളിലേററി നടന്നതെന്ന ഖേദം കലർന്ന ജാള്യത ജോർജ്ജിന്റെ ഈ ഗ്രന്ഥത്തിൽ നമ്മിൽ ... ത്തുന്നു.

കുന്ദലത'യ്ക്കുള്ള അർഹത നിരാകരിച്ചതിനു ശേഷം 'ഇന്ദുലേഖ'യെ ലക്ഷണമൊത്ത ആദ്യത്തെ മലയാളനോവലായി അവരോധിക്കാൻ സാമാന്യഗതിയിൽ അനായാസമായി സാധിക്കുന്നതാണെങ്കിലും പക്ഷപാതത്വത്തിന്റെ ആനുകൂല്യം ആരോപിക്കപ്പെടാതിരിക്കാൻ ജോർജ്ജിലെ ഗവേഷകൻ ആവുന്നത്ര അവധാനത പാലിച്ചിട്ടുണ്ട്. 'ഇന്ദുലേഖ'യിൽ ചില സാഹിത്യകാരന്മാർ ആരോപിച്ചിരിക്കുന്ന ആധമർണ്യത്തിന്റെ കറുത്ത പാടുകൾ മാച്ചുകളയുന്നതിൽ അദ്ദേഹം പൂർണ്ണമായും വിജയിച്ചിരിക്കുന്നു. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയായിരുന്ന ബെഞ്ചമിൻ ഡിസ്രേലിയുടെ ഹെൻറീററാ ടെമ്പിൾ (Henrietta Temple) തർജ്ജമ ചെയ്യുന്നതു് നിഷ്പ്രയോജനമാണെന്നു് ബോദ്ധ്യപ്പെട്ടതിനുശേഷം ഒരു നോവൽബുക്ക് എങ്ങനെ ... ഇംഗ്ലീഷ് ബുക്കുകളുടെ മാതൃകയിൽ എഴുതാമെന്നു നിശ്ചയിച്ചുവെന്ന ചന്തുമേനോന്റെ പ്രസ്താവനയെ ഒരു കുമ്പസാര വചനമായികരുതി 'ഇന്ദുലേഖ'യ്ക്കു് ഹെൻറീററാ ടെമ്പിളിനോടു് ആധമർണ്യം കല്പിച്ച പി. കെ. പരമേശ്വരൻനായരുടെ വാദഗതിയും സുപ്രസിദ്ധ ഇംഗ്ലീഷ് വനിതാ നോവലിസ്റ്റായ ജെയ്ൻ ഓസ്റ്റിന്റെ 'പ്രൈഡ് ആൻഡ് പ്രെജുഡിസ്' (Pride and Prejudice) എന്ന വിഖ്യാത നോവലിനോടു് 'ഇന്ദുലേഖ'യ്ക്കു് കടപ്പാടുണ്ടെന്ന ചിലരുടെ വാദഗതികളും തെററാണെന്നു് വിശദമായവിശകലനത്തിലൂടെ വിശ്വാസ്യമാം വിധം തെളിയിച്ചിരിക്കുന്നു ജോർജ്ജ്. 'ഇന്ദുലേഖ'യ്ക്കുശേഷം പത്തൊമ്പതാംനൂററാണ്ടിൽ മലയാളത്തിൽ പ്രകാശനം ചെയ്യപ്പെട്ട പതിനൊന്നു നോവലുകളെയും നിരൂപണ ബുദ്ധിയോടെ സമീപിച്ചിരിക്കുന്നു അദ്ദേഹം തുടർന്നുള്ള മൂന്നു് അദ്ധ്യായങ്ങളിൽ. സാഹിത്യ ചരിത്രകാരന്മാരുടെ സജീവമായ ശ്രദ്ധ ആകർഷിക്കാൻ കഴിയാതെ പോയ 'ലക്ഷ്മീകേശവം', 'സുകുമാരി' എന്നീ നോവലുകളെപ്പററിയുള്ള പഠനം സവിശേഷമായ പരാമർശം അർഹിക്കുന്നു. ഓരോ നോവലും അതു് പിറന്നുവീണ സമൂഹത്തിന്റെയും കാലഘട്ടത്തിന്റെയും പശ്ചാത്തലത്തിൽ വിലയിരുത്തപ്പെട്ടിരിക്കുന്ന ഈ അദ്ധ്യായങ്ങൾ ഗവേഷണത്തിന്റെയും നിരൂപണത്തിന്റെയും ഉയർന്ന വിതാനത്തിൽ ചെന്നു നില്ക്കുന്നുവെന്നു് നിസ്സംശയം പറയാൻ കഴിയും. സത്യത്തിന്റെ പുതുമ ഉണർത്തുന്ന ഉന്മേഷവും, ഉത്തമ നിരൂപണം സൃഷ്ടിക്കുന്ന ആഹ്ളാദവും ഈ അദ്ധ്യായങ്ങളുടെ സംഭാവനകളാണ്. മലയാളനോവൽസാഹിത്യത്തിന്റെ ഉത്ഭവത്തെപ്പററിയുള്ള അവ്യക്തത നിശ്ശേഷം നീക്കിക്കളയുകയും പത്തൊമ്പതാം നൂററാണ്ടിലുണ്ടായ നോവലിന്റെ ആദിരൂപങ്ങളെയും നോവലുകളെയും അവയ്ക്കു് അർഹതപ്പെട്ട സ്ഥാനങ്ങളിൽ കുടിയിരുത്തുകയും ചെയ്യുകയെന്ന അത്യന്തം ശ്രമകരമായ ജോലിനിർവ്വഹിച്ച ജോർജ്ജ് ഇരുമ്പയം മലയാള നോവൽ സാഹിത്യചരിത്രത്തിനു് അമൂല്യമായ സംഭാവനയാണു് നല്കിയിരിക്കുന്നതു്. ഈ ഗവേഷണകൃതിയുടെ ഹ്രസ്വമായ ഉപസംഹാരംപോലും നോവലിനെപ്പററിയുള്ള അദ്ദേഹത്തിന്റെ ഉൾക്കാഴ്ചയുടെ ഉത്തമമായ തെളിവാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ മലയാള നോവൽസാഹിത്യത്തിന്റെ വികാസഗതിയിൽ കാണുന്ന മൂന്നു നാഴികക്കല്ലുകളാണു് 'ഇന്ദുലേഖ', 'ബാല്യകാലസഖി', ഖസാക്കിന്റെ ഇതിഹാസം എന്നീ കൃതികൾ. സ്വഭാവം കൊണ്ടും സങ്കേതം കൊണ്ടും പുത്തൻ പ്രവണതകളുടെ ഉറവിടങ്ങളായിത്തീർന്ന ഈ നോവലുകൾ അനുവാചകരുടെ സംവേദനശീലത്തിലും നോവലിസ്ററുകളുടെ സർഗ്ഗപ്രക്രിയയിലും സാരമായ സ്വാധീനം ചെലുത്തുകയുണ്ടായി. ഈ കാലവിഭജനത്തിന്റെ അന്തർധാരയായി ചലിക്കുന്ന യുക്തിബോധത്തിന്റെ ഊഷ്മളത നമുക്ക് കൂടുതൽ അനുഭവപ്പെടുക യാന്ത്രികമായ മററു ചില കാലവിഭജനങ്ങൾ ശ്രദ്ധയിൽപ്പെടുമ്പോഴാണ്. 1864–മുതൽ 1940–വരെയും 1940–മുതൽ 1963–വരെ 1963–നു ശേഷമുള്ളതും ആയ മൂന്നു ഘട്ടങ്ങളായിട്ടാണ് ഡോക്ടർ കെ. എം. തരകൻ മലയാളനോവൽസാഹിത്യത്തിന്റെ ചരിത്രത്തെ വിഭജിച്ചുവച്ചിരിക്കുന്നതു്. സ്വാതന്ത്ര്യസമരത്തിന്റെ ചൂടേററു് ഭാരതീയപൗരുഷം ഉണർന്നെണീററു തുടങ്ങിയെന്നതാണു് 1940–ന്റെ പ്രത്യേകത; 1963–ന്റെ പ്രത്യേകത ചൈനീസ് ആക്രമണത്തെ തുടർന്നുള്ള വർഷമാണെന്നതും. രണ്ടു വർഷങ്ങളും നമ്മുടെ നോവൽ സാഹിത്യത്തിൽ എന്തു സ്വാധീനം ചെലുത്തിയെന്നു് വിശദീകരിക്കാതെ അവ പുതിയ കാലഘട്ടങ്ങളെ കുറിക്കുന്ന വർഷങ്ങളായി അദ്ദേഹം ചൂണ്ടിക്കാണിച്ചതു് ഒരു ക്രൂരമായ ഫലിതമായിട്ടേ തോന്നുകയുള്ളൂ. നോവൽ സാഹിത്യചരിത്രത്തിലുണ്ടായ ഇത്തരം അസംഗത മനോഭാവത്തിന്റെ സൃഷ്ടികളായ അബദ്ധധാരണകൾ ദൂരീകരിക്കുന്നുവെന്നതാണു് ഡോ. ജോർജ്ജ് ഇരുമ്പയത്തിന്റെ ഈ ഗവേഷണകൃതിയുടെ തിളക്കത്തിന്റെ പ്രഭവം.

—കെ. പി. വാസു



കെ. കെ. സുധാകരൻ

# നമുക്ക് ഗ്രാമങ്ങളിൽചെന്ന് രാപ്പാർക്കാം

## 3

**നേ**രിയ തലവേദന ക്ലാസ്സിലിരിക്കുമ്പോഴുംതന്നെ എനിക്ക് അനുഭവപ്പെട്ടിരുന്നു. വൈകുന്നേരം ബസ്സിറങ്ങി റോസ് കോട്ടേജിലേക്ക് നടന്നപ്പോഴാണ് നിസ്സാരമല്ലാത്തവിധം തല വിങ്ങുന്നുണ്ടെന്ന് മനസ്സിലായതു്.

കടുപ്പമുള്ള ഒരുചായ കടിച്ചാൽ മാറാനുള്ളതേയുള്ളു എന്നു് ഞാൻ വിചാരിച്ചു.

''നല്ല കടുപ്പത്തിൽ ഒരു ചായവേണം.'' ചെന്നപ്പോഴുംതന്നെ മേരിയോടു പറഞ്ഞു.

''എന്തു പററി?''

''ഒരു തലവേദന.''

മേരി വേഗം ചായയുമായി വന്നു. ഊണുമുറിയിലെ കസേരയിൽ കൈകളിൽ മുഖംതാങ്ങി ഇരിക്കുകയായിരുന്നു ഞാൻ.

''പനിയുണ്ടോ?'' ചായ മേശപ്പുറത്തു വച്ചിട്ട് മേരി കുനിഞ്ഞു് എന്റെ നെററിയിലും കഴുത്തിലും കൈവച്ചുനോക്കി. അപ്പോഴും മേരിയുടെ ഇടത്തെ മുല എന്റെ കവിളിൽ മുട്ടി.

''ചെറിയ ചൂടുണ്ട്. സാരമില്ല. ഞാനൊരു മരുന്നു് ശരിയാക്കിത്തരാം, പനിയും തലവേദനയുമൊക്കെ നാളത്തേക്ക് പമ്പകടക്കും.''

ചായ കടിച്ചിട്ടും ഫലമൊന്നുമുണ്ടായില്ല.

രാത്രി ഞാൻ ഭക്ഷണം കഴിച്ചില്ല. വിശപ്പില്ലായിരുന്നു. ഒന്നും കഴിക്കേണ്ട എന്നു് റീത്താമാവിയും പറഞ്ഞു. മാവിക്ക് ആകെ പരിഭ്രമമായിരുന്നു. വെറും ജലദോഷം തന്നെയായിരിക്കുമോ? വെയിലത്തിറങ്ങി നടന്നോ കുളിച്ചിട്ട് തല നന്നായി തോർത്തിയില്ലേ എന്നൊക്കെ മാവി ചോദിച്ചു.

ഉറങ്ങാൻ കിടക്കും മുമ്പ് മേരി പറഞ്ഞ മരുന്നു കൊണ്ടുവന്നു തന്നു. കുരുമുളകും കരുപ്പെട്ടിയും ചുക്കും തിളപ്പിച്ചുണ്ടാക്കിയ കഷായം. ജലദോഷമുണ്ടാകുമ്പോഴും വീട്ടിൽവച്ച് അമ്മ തരുന്നതും ഈ മരുന്നു തന്നെയായിരുന്നു.

രാത്രി നന്നായി പനിച്ചു. അമ്മ വന്നു് എന്റെ കിടക്കയിലിരുന്ന് എന്നെ ശുശ്രൂഷിക്കുന്നതായി ഞാൻ സ്വപ്നം കണ്ടു. അമ്മയുടെ രൂപം മേരിയായി രൂപാന്തരപ്പെട്ടു. എന്റെ കവിളിലും കഴുത്തിലും നെഞ്ചിലുമൊക്കെ ചൂടുള്ള വിരലുകൾ ഉഴിയുന്നു. കൈകൾകൊണ്ടു പൊതിഞ്ഞു് എനിക്കു ചൂടു പകർന്നുകൊണ്ടു് ഒപ്പം കിടക്കുന്നു.

മൂന്നു ദിവസം കോളേജിൽ പോകാൻ കഴിഞ്ഞില്ല. ശരീരവേദനയും തൊണ്ടകാറലും ചുമയുമായി മുറിക്കുള്ളിൽത്തന്നെ കഴിയേണ്ടിവന്നു.

മൂന്നുദിവസത്തെ ക്ലാസ്സുകൾ നഷ്ടപ്പെട്ടു. ഒരു കെമിസ്ട്രി പ്രാക്ടിക്കലും. നഷ്ടപ്പെട്ട ദിവസങ്ങളിലെ നോട്ടുകൾ ഒഴിവുസമയങ്ങളിൽ ക്ലാസ്സിൽ വച്ചുതന്നെ എഴുതിയെടുത്തു.

കെമിസ്ട്രിയുടെ നോട്ട്സ് കൃഷ്ണവേണിയോട് വാങ്ങിച്ച് എഴുതാം എന്നു് തീരുമാനിച്ച നിമിഷം അസുലഭ ഭംഗിയുള്ള ഒന്നായിരുന്നു.

കൃഷ്ണവേണി ഞങ്ങളുടെ ക്ലാസ്സിലെ ശാലീനയായ ഒരു സുന്ദരിപ്പെണ്ണാണ്. വലിയ ബോർഡറുള്ള പട്ടുപാവാടയുടുത്തു് വാലിട്ട് കണ്ണെഴുതി പിച്ചിപ്പൂമാലയും ചൂടിയാണ് അവൾ എന്നും ക്ലാസ്സിൽ വന്നിരുന്നതു്. ഉള്ളംകൈയിലും ഇടുത്ത പാദങ്ങളിലും മൈലാഞ്ചിയിട്ടന്ന കൃഷ്ണവേണിയെ ഞാനും ആരാധിച്ചിരുന്നു.



കൃഷ്ണവേണിയോട് ഒരിക്കൽ മാത്രമെ ഞാൻ സംസാരിച്ചിരുന്നുള്ളു. അതും ഒന്നോ രണ്ടോ വാക്കുകൾ മാത്രം.

കോളജിൽ ചേർന്ന ആദ്യത്തെ ആഴ്ചയിലെ ഒരു ദിനം. ഉച്ചയ്ക്ക് ഓഫീസിൽ നിന്നു് ഫീസടച്ച രസീതു് വാങ്ങി മെയിൻ ബിൽഡിങ്ങിന്റെ ഇടതുവശത്തെ സ്റ്റെയർ കേസിറങ്ങി ക്ലാസ്സിലേക്ക് പോവുകയായിരുന്നു ഞാൻ.

എതിരെ വന്ന പട്ടു പാവാടയുടുത്ത പെൺകുട്ടി ലജ്ജ കലർന്ന മന്ദഹാസത്തോടെ ചോദിച്ചു, ''കോ-ഓപ്പറേററീവ് സ്റ്റോർ എവിടെയാണ്?''

''അതാ ആ കാണുന്ന രണ്ടു നിലക്കെട്ടിടമില്ലേ, അതിന്റെ താഴത്തെ നിലയിൽ വടക്കെ അററത്തെ റൂമാണ്'' ഞാൻ കൈചൂണ്ടി കാണിച്ചുകൊടുത്തു.

ഞങ്ങളുടെ ക്ലാസ്സിലെ കുട്ടിയാണ് എന്നറിയാമായിരുന്നെങ്കിലും അവളുടെ പേരു് അപ്പോഴും എനിക്കജ്ഞാതമായിരുന്നു.

''എന്തു വാങ്ങാനാണ്?'' ഞാൻ അന്വേഷിച്ചു.

''റീഡേഴ്സ് ഡിലൈററ് എനിക്കിതുവരെകിട്ടിയില്ല.''

ഇംഗ്ലീഷ് പ്രോസിന്റെ ടെക്സ്ററായിരുന്നു റീഡേഴ്സ് ഡിലൈററ്.

പിന്നീട് ഏകാന്തതയിലിരുന്ന് പലപ്പോഴും അവളുടെ ചോദ്യവും എന്റെ ഉത്തരവും എന്റെ ചോദ്യവും അവളുടെ ഉത്തരവും ഞാൻ മനസ്സിൽ പല പ്രാവശ്യം ആവർത്തിച്ച് ആഹ്ലാദംകൊള്ളുമായിരുന്നു.

കൃഷ്ണവേണിയെ അകലെനിന്നു് ആരാധിക്കാനല്ലാതെ വീണ്ടും ഒരു വാക്കു സംസാരിക്കാനുള്ള ധൈര്യമൊ സാഹചര്യമൊ ഉണ്ടായില്ല.

അങ്ങനെയിരിക്കുമ്പോഴാണ് നോട്ട്സ് ചോദിക്കുവാനുള്ള സന്ദർഭം വന്നു ചേർന്നതു്.

ചോദിച്ചപ്പോഴും നോട്ട്ബുക്ക് സന്തോഷപൂർവ്വം അവൾ എടുത്തുതന്നു.

''എന്തുപററി? രണ്ടുമൂന്നു ദിവസം കണ്ടില്ലല്ലൊ.'' ക്ലാസ്സിൽ എന്റെ അഭാവം അവൾ ശ്രദ്ധിച്ചിരിക്കുന്നു.

''പനിയായിരുന്നു.''

''ക്ഷീണിച്ചുപോയി കേട്ടോ.'' മുത്തുപോലെ വെണ്മയുള്ള പല്ലുകൾ കാട്ടി അവൾ ചിരിച്ചു.

അന്നു് സന്ധ്യയ്ക്ക് കൃഷ്ണവേണിക്കുചുററും പുതിയ സ്വപ്നങ്ങൾ നെയ്തുകൊണ്ടാണ് ഞാൻ നോട്ട്സ് പകർത്തുവാൻ തുടങ്ങിയതു്. റീത്താമാവി കടന്നുവന്നതു് എന്റെ ശ്രദ്ധയിൽപ്പെട്ടില്ല.

''ആൻറപ്പന് എന്തുവാ ഇത്രമാത്രം എഴുതാനുള്ളതു്?'' മാവി അടുത്തുവന്നു നിന്നു.

''പോകാതിരുന്ന ദിവസങ്ങളിലെ നോട്ട്സാണ്.''

മാവി നോട്ട്ബുക്കെടുത്തു് നോക്കി. കൃഷ്ണവേണിയുടെ പേരു കണ്ടപ്പോഴും അവർ കുറെനേരം അതുതന്നെ നോക്കി നിന്നു. പിന്നെ സാവധാനം ബുക്ക് മേശപ്പുറത്തു വച്ചുകൊണ്ടു് പറഞ്ഞു, ''പെമ്പിള്ളാരുമായിട്ടാ കൂട്ട്, അല്ല്യൊ? നിന്റെ ചാച്ചൻ നിന്നെ ഇവിടെ കൊണ്ടുവിട്ടതു് എന്നെയൊരാളെ മാത്രം വിശ്വസിച്ചാ. പഠിക്കുന്ന കാലത്തു് പഠിത്തം മാത്രം മതി.''

റീത്താമാവി വളരെ സൗമ്യയായാണ് അതു പറഞ്ഞതു്. എങ്കിലും കുററം ചെയ്ത കുട്ടിയുടെ വേവലാതിയോടെ ഞാൻ തലകുനിച്ചു് ഇരുന്നു.

ഈ നിസ്സാരകാര്യം മാവി മേരിയോടു് പറയുമെന്നു് ഞാൻ വിചാരിച്ചില്ല.

എന്തോ സാധനം തിരഞ്ഞുതിരഞ്ഞു് മേരി എന്റെ മുറിയിലും വന്നു. ഞാൻ വേഗത്തിൽ എഴുതുകയായിരുന്നു. മേരി വന്നതു് ഞാനറിഞ്ഞുവെങ്കിലും കാണാത്ത ഭാവത്തിൽ ഞാനിരുന്നു. അടുത്തുവന്നു നിന്നപ്പോഴും അവരുടെ ഗന്ധം എനിക്കനുഭവപ്പെട്ടു.



കൈകൾ രണ്ടും മേശപ്പുറത്തു കുത്തി അല്പം മുന്നോട്ടാഞ്ഞു് എന്നെത്തന്നെ നോക്കിനില്ക്കുകയായിരുന്നു മേരി.

''പെൺപിള്ളാരോടു് ബുക്കു മാത്രമേ വാങ്ങിക്കത്തൊള്ളൊ?'' ചൂഴ്ന്നിറങ്ങുന്ന ഒരു നോട്ടത്തോടെ മേരി ചോദിച്ചു.

''എന്താ? അങ്ങനെ പലതും വാങ്ങിക്കും.'' എനിക്കു ദേഷ്യം വരുന്നുണ്ടായിരുന്നു.

''പലതും?'' മേരി ആവർത്തിച്ചു.

ഞാൻ കുനിഞ്ഞിരുന്നു് എഴുതിയതേയുള്ളൂ. ഒന്നും പറഞ്ഞില്ല. മേശപ്പുറത്തു് ശക്തിയായി അമരുന്ന മേരിയുടെ കൈവിരലുകൾ ഞാൻ കണ്ടു. രക്തപ്രസാദമുള്ള നഖങ്ങളായിരുന്നു അതു്.

''ആണുങ്ങളായാൽ ഉശിരു വേണം.'' തലതാഴ്ത്തിയിരുന്ന എന്നെ നോക്കി പറഞ്ഞിട്ടു് മേരി മുറിവിട്ടിറങ്ങിപ്പോയി.

പിന്നീടു് എനിക്കു എഴുതാൻ കഴിഞ്ഞില്ല. (തുടരും)



## സി. രാധാകൃഷ്ണൻ

# സ്പന്ദമാപിനികളേ നന്ദി

രണ്ടു ദിവസംകൂടി സമയം അനുവദിക്കാമെന്ന തീരുമാനത്തോടെയാണ് പാർക്കിലെ ബെഞ്ചിൽനിന്ന് എഴുന്നേററത്. രണ്ടുദിവസത്തിനകം പുതിയ നിർദ്ദേശങ്ങളൊന്നും വന്നില്ലെങ്കിൽ സ്വന്തം നിലയിൽ മുന്നോട്ടു പോകാം, പോകേണ്ടി വരും.

എത്ര കാലത്തേക്കെന്ന് തിട്ടമില്ലാതെ നിലയറയിൽ പൊട്ടിത്തെറി സാമഗ്രികൾ സൂക്ഷിക്കാൻ വയ്യ. ഡ്യൂട്ടിക്ക് വേറൊരാൾ വരാൻ ഉള്ള സാദ്ധ്യത ചെറുതല്ല. രണ്ടു ദിവസം കാഷ്വൽ ലീവെടുക്കേണ്ടിവന്നാൽ മതി, കാര്യം കഴിയും.

ഇന്നലെവരെ ഒരു നിശ്ചിത ദിവസം ലക്ഷ്യമായുണ്ടായിരുന്നു. രഹസ്യസംഘടനയുടെ കെട്ടുറപ്പിൽ നൂറു ശതമാനവും വിശ്വാസവും ഉണ്ടായിരുന്നു.

ഇപ്പോൾ രണ്ടുമില്ല.

ഒരു വലിയ യന്ത്രത്തിന്റെ പല ഭാഗങ്ങളിൽ ഒന്നു മാത്രമായി പ്രവർത്തിച്ചുവരികയായിരുന്നു. അത്രയുംകൊണ്ട് ആയില്ല. യന്ത്രത്തെക്കുറിച്ച് കൂടുതൽ അറിഞ്ഞേ തീരുകയുള്ളു.

നിർണ്ണായകദിവസം നീട്ടിവച്ചതു് തന്ത്രപൂർവ്വമായ ഒരു നീക്കമായിരിക്കാം. ഒരു തികഞ്ഞ പരാജയത്തിന്റെ ലക്ഷണവുമായിരിക്കാം. ഏതെന്ന് അറിയണം.

പൊട്ടിത്തെറികൾ നടക്കാതെപോയതിൽ ഒരു ദുഃഖവും തോന്നിയില്ല. വിദ്ധ്വംസനത്തിലും അധികാരം പിടിച്ചടക്കുന്നതിലുമൊന്നും വലിയ വിശ്വാസം മുൻപേതന്നെ ഇല്ലായിരുന്നു. പൊതുവായ തീരുമാനത്തിൽ മുഴുവൻ മനസ്സോടെ പങ്കെടുക്കുകമാത്രം ചെയ്തു.

ദേവിയുടേയും പ്രൊഫസർ തോപ്പെയുടേയും വീക്ഷണഗതികളോടാണ് ഇപ്പോഴും താല്പര്യക്കൂടുതൽ.

ദേവിയും പ്രൊഫസറും പ്രേമയും നാനിയും ബാനർജിയും സംഘടനയുമായി പല തലങ്ങളിൽ ബന്ധപ്പെട്ടവരാണെന്ന് തീർച്ച. എങ്ങനെ, എത്രത്തോളം എന്ന് കണ്ടുപിടിക്കണം.

ബെഞ്ചിനു മുന്നിലെ നടപ്പാതയിലൂടെ നാലുവയസ്സായ കുട്ടിയുടെ കൈപിടിച്ച് ഒരു പെൺകുട്ടി നടന്നടുത്തു. പെൺകുട്ടി പരിചയഭാവത്തിൽ ചിരിച്ചു.

ആരെന്ന് പിടികിട്ടിയില്ല.

വെളിച്ചം മങ്ങിക്കഴിഞ്ഞു. പുഴയുടെ മറുകരയിലെ ചിതാഗ്നിക്ക് പ്രകാശം കൂടി.

കുട്ടിയുടെ മറേറ കയ്യിൽ കമ്പിളാക്കിയ കടലാസ്സിൽ നിലക്കടല.

സാൽവാറും കമ്മീസും ദുപ്പട്ടയും ധരിച്ച് കണ്ണടവച്ച പെൺകുട്ടി. എവിടെയോ കണ്ടിട്ടുണ്ട്. പരിചയഭാവത്തിലുള്ള ചിരിക്ക് മറുപടിയായി ചിരിച്ചെന്നു വരുത്തി.

പെൺകുട്ടി കുനിഞ്ഞ് കുട്ടിയുടെ കയ്യിലെ കടലാസ്സുകുമ്പിൾ വാങ്ങി. അതിലെ നിലക്കടല ഇടതുകൈയിൽകൊട്ടിയെടുത്ത് കടലാസ്സ് ചുരുട്ടിവലിച്ചെറിഞ്ഞു. എന്നിട്ട് തിരിഞ്ഞുനോക്കി

പരിചയ ഭാവത്തിൽ ഒന്നുകൂടി ചിരിച്ചു.

മനസ്സിലായി.

ലീന.

എല്ലാം മനസ്സിലായെന്ന് കൈവീശി, യാത്രപറയുന്ന രീതിയിൽ.

കടലപ്പൊതി കൈവിട്ടുപോയതിൽ പ്രതിഷേധിച്ച കുട്ടിയുടെ വായിൽ ലീന ഒരു കടലമണി തോലുരിച്ച് ഇട്ടുകൊടുത്തു. ഒന്നുരണ്ട് മണി സ്വന്തം വായിലുമിട്ടു.

സമയം കളയാൻ സിഗരററ് കൊളുത്തി. ലീന അകലുവോളം കാത്തു. ആരും ശ്രദ്ധിക്കുന്നില്ലെന്ന് തീർച്ചയായപ്പോൾ കടല പൊതിഞ്ഞുപേക്ഷിച്ച കടലാസ്സ് അലസം കുനിഞ്ഞെടുത്ത് നടന്നു.

നടത്തം നിറുത്താതെ കടലാസ്സ് ചുരുൾ നിവർത്തി.

ചിലപ്പോൾ സിംഹത്തെയാണല്ലൊ).

വീട്ടിൽ എല്ലാവർക്കും കാര്യമായ അസുഖമായിരുന്നു. ഇവിടെ എന്ന ബേജാറൊന്നും വേണ്ട. വെറും ജലദോഷപ്പനിയായിരുന്നു.

ഞങ്ങൾ ലാസ്റ്റ് ഷോവിനാണ് പോയതു്. ആൾത്തിരക്കുണ്ടായിരുന്നില്ല. ഇന്നുതന്നെ കാണുക എന്ന് പരസ്യം!

ഇനി എന്നാണ് ഇങ്ങോട്ടു വരിക?

എല്ലാവരേയും സ്നേഹാന്വേഷണങ്ങൾ അറിയിക്കുമല്ലൊ.

സ്വന്തം

എം.

പ്രത്യക്ഷത്തിൽ ആരോ ആർക്കോ എഴുതിയിരിക്കാവുന്ന ഒരു കത്ത്. പക്ഷേ, വരികൾക്കിടയിലെ സന്ദേശം വ്യക്തം.

ഒമ്പതുമണിയുടെ ഷോവിന് തിയേററിൽ ചെല്ലണം. അവിടെ സ്വാത്ര

# ഇടവേളയിലെ ദുരന്തം

## 27

സന്ദേശമാണ്.

പിച്ചളത്താലത്തിൽ തവികൊണ്ട് കൊട്ടി അറിയിച്ച് ഉന്തുവണ്ടിയിൽ ഭേൽപ്പൂരിവില്ക്കുന്ന പൈജാമക്കാരനു ചുററും ആൾക്കൂട്ടമുണ്ട്. വിളക്കിനു ചുവടെയാണവർ. ആൾക്കൂട്ടത്തിൽ ചേർന്ന് കടലാസ്സ് വായിച്ചു.

വാങ്ങിയ ഭേൽപ്പൂരി തിന്നുന്നതിലും വാങ്ങാനുള്ള അക്ഷമയിലും മുഴുകിയവരാരും ഈ വായന ശ്രദ്ധിക്കില്ലെന്ന കരുതൽ ശരിയായി.

പ്രിയപ്പെട്ട ദാദ,

എന്തെല്ലാം വിശേഷങ്ങൾ?

ചേട്ടത്തിയമ്മയും കുട്ടികൾക്കും സുഖമല്ലെ?

ഈയിടെ സിനിമയൊന്നും കാണാറില്ലെ? ഞാൻ ഇന്നലെ ഒരു സിനിമ കണ്ടു. പാലത്തിനപ്പുറത്തുള്ള തിയേററിൽ ഒരു ഇംഗ്ലീഷ് പടം. സിംഹത്തിന്റെ തല ചിഹ്നമാക്കിയ നിർമ്മാതാവിന്റെ വക. (കുരങ്ങിനേക്കാൾ കാണാൻ നല്ലതു്

പ് ഉണ്ടാവും. (കോഡ് എൽ ഫോർ ലയൺ.)

നിരഞ്ജന്റേതാണ് കുറിപ്പ്. (കോഡ് എം ഫോർ മങ്കി.)

നിർണ്ണായകദിനം നീട്ടിവച്ചതു് കാര്യമായ തകരാറുകൊണ്ടൊന്നുമല്ലെന്ന് സൂചന.

കത്ത് ദാദയ്ക്കാണ്. ഡിയർ വൺ എന്നല്ല സംബോധന. (കോഡ് ഒ ഫോർ വൺ.) വേഷം മാറിയിട്ടുവേണം പോകാൻ.

കുരങ്ങിന്റെ സന്ദേശങ്ങളിൽ സാധാരണ ഉണ്ടാകാറുള്ളതിലേറെ മുൻ കരുതലുകളും 'കമാഫ്ളാഷ്' വാചകങ്ങളും ഈ കുറിപ്പിലുണ്ട്.

രഹസ്യം ചോർന്നുപോയിരിക്കുന്നോ?

കത്ത് ചുരുട്ടി കൈയിൽപ്പിടിച്ച് ഓഫീസിലേക്കു നടന്നു. നിലയറയിൽ ചെന്ന് ടൈംസ്ലിപ്പുകൾ കൊടുത്തു. തിരികേ പോരുമ്പോൾ കത്ത് നിവർത്തി കത്തിച്ച് ചാരം നിലയറയുടെ മുന്നി









ലെ പുൽത്തകിടിയിൽ വിതറി കൈകൾ പൊടിതട്ടി.

ലോഡ്ജിൽ മിക്കവരും പുറത്തുപോയിരിക്കുകയാണ്. തിരുമേനി ഉറക്കവുമായിരിക്കുന്നു. ചിലപ്പോൾ അത്താഴത്തിനുപോലും ഉണരുകയില്ല.

അടുത്ത മുറിയിൽ മുറുകിയ റമ്മികളി. മുറിയിലെ വാസക്കാരനെ അറിയിച്ചു: തിരുമേനി, അഥവാ, അന്വേഷിച്ചാൽ ഞാനൊരു സിനിമയ്ക്കുപോയെന്നു പറയണം, പ്ലീസ്.

ആരും വരികയില്ലെന്നറിഞ്ഞുകൊണ്ടു തന്നെ ക്ഷണിച്ചു: ആർക്കും വരാം.

പുറപ്പാടെന്നല്ല പ്രതികരണംതന്നെ ആരിൽനിന്നും ഉണ്ടായതുമില്ല.

മണി ഏഴേമുക്കാൽ.

പ്രേമയുടെ വീട്ടിനരികിലുള്ള തിയേററാണ്. അധികം നടക്കേണ്ട. വേഷപ്പകർച്ചയ്ക്കു് ഏറിയാൽ പതിനഞ്ചു മിനിററ് മതി. അത്താഴത്തിനു സമയമുണ്ടു്.

പ്രേമയുടെ വീട്ടിലെത്തുമ്പോൾ മണി എട്ടര.

സ്വാഭാവികമായ പ്രസരിപ്പു് തികച്ചും അസ്തമിച്ചതിനു് ബദലായി കൃത്രിമമായ ചൊടിയും ചുണയും മുഖത്തും ചലനങ്ങളിലും ഉണ്ടാക്കുകയാണ് പ്രേമ എന്നു് മനസ്സിലായി.

കൈയിലെന്തുപററി? ഏതായാലും നന്നായി. ഭാര്യയുടെ വേഷത്തിനു ചേരും.

ഒരു ചെറിയ ആക്സിഡൻറ്. സാരമില്ല. ഇന്നു നാടകമില്ല, അല്ലെ?

ഇല്ല. ഭാദയാക്കി വിടണോ?

സിനിമയ്ക്കു് പോകാനാണ്. ഗോൾഡ്‌വിൻ മേയർ ചിത്രം. ഭാദയായിട്ടു് പോകുന്നതാണല്ലോ ഭംഗി.

ഞാനും വരട്ടെ?

സന്തോഷം.

ഇരിക്കൂ. ചുട്ടി തുടങ്ങട്ടെ.

ദേവിയെക്കുറിച്ചു് അറിയണമെന്നുണ്ടു്. പ്രേമ വല്ലതും ഇങ്ങോട്ടു് പറയുന്നെങ്കിൽ പറയട്ടെ.

ചുട്ടിപ്പണിക്കിടയിൽ പ്രേമ പലതും പറഞ്ഞു. പക്ഷേ, ദേവിയെക്കുറിച്ചു് ഒന്നും മിണ്ടിയില്ല.

ചോദിച്ചുമില്ല.

പ്രേമ അപ്പുറത്തുപോയി, പ്രൊഫസറോടായിരിക്കണം, പറയുന്നതു്കേട്ടു: ഞാനൊരു സിനിമയ്ക്കു് പോകുന്നു.

തനിച്ചാണോ എന്നു് ചോദ്യം.

അല്ല, കവിയുണ്ടു് കൂടെ.

പ്രേമ തിരികെയെത്താൻ പിന്നേയും നാലഞ്ചു മിനിററ് കഴിഞ്ഞു.

കണ്ണാടിയിൽ നോക്കി ഇരുന്നു, അത്രയുംസമയം. പലപ്പോഴായി കെട്ടിയ വേഷംതന്നെ. എങ്കിലും, ഒരു വല്ലായ്മ.

മടുത്ത കുട്ടിക്കളി കൂട്ടുകാരുടെ നിർബ്ബന്ധത്തിനു് വഴങ്ങി വീണ്ടും കളിക്കാൻ നിർബ്ബന്ധിതനായ സ്ഥിതി. ത്രില്ലോ വീറോ വാശിയോ ഇല്ല. കെട്ടിയ വേഷം അകത്തുളവുമായി ഇഴുകുന്നില്ല. എണ്ണയും വെള്ളവുംപോലെ വേറിട്ടു നില്ക്കുന്നു.

പ്രേമ പ്രത്യക്ഷപ്പെട്ടതു് നാടൻ വേഷത്തിലാണ്. ഇറക്കംകുറഞ്ഞ ഞൊറിവച്ച പാവാട, അയഞ്ഞ ബ്ലൗസ്, അരഞ്ഞാണം, പാദസരം, ശിരോവസ്ത്രം.

അരികിൽ, കണ്ണാടിയുടെ മുന്നിൽ, വന്നുനിന്നു് തിരക്കി: എങ്ങനെയിരിക്കുന്നു?

നന്നായിട്ടുണ്ടു്. പക്ഷേ, തിയേററിലുള്ളവർ വിചാരിക്കും വഴിതെററിവന്ന പാവങ്ങളാണെന്നു്.

അതുകൊണ്ടു് ഒരു ഗുണമുണ്ടു്. പററിയ അക്കിടിയെ നാടൻ ഭാഷയിൽ ശപിച്ചു് എപ്പോൾ വേണമെങ്കിലും ഇറങ്ങിപ്പോരാം.

ടിക്കറെറടുക്കുമ്പോൾ പ്രേമ നാടൻ ശൈലിയിൽ നാണിച്ചു് മുഖം കുനിച്ചു് നിന്നു.

തിയേററിൽ നല്ല തിരക്കു്.

ഒഴിവുദിവസമാണ് നാളെ എന്നു് ഓർമ്മവന്നു. ദിവസങ്ങളുടെ കണക്കു് കൈമോശം വന്നതു് തിരികെ കിട്ടി.

പലരും ദേഹങ്ങളിൽ പൂശിയ വാസനദ്രവ്യങ്ങളുടെ മിശ്രഗന്ധത്തിനുപരി വാററുചാരായത്തിന്റെ മണം നിലനിന്നു.

അവസാനത്തെ കളിയുടെ അന്തരീക്ഷം എവിടേയും ഒരുപോലെ തന്നെ.

ടിക്കററ് വാങ്ങുമ്പോഴും വാങ്ങിക്കഴിഞ്ഞും നാലുപാടും കണ്ണോടിച്ചു: സ്വാത്രപ് എവിടെ?

പ്രേമയുടെ കണ്ണുകളും അലസം പരതുന്നതു കണ്ടു.

ഫോയറിലെ ഐസ്ക്രീം പാർലറിന്റ മുന്നിൽ ധാരാളം വെളിച്ചമുള്ളേടത്തു് ചെന്നുനിന്നു. കണ്ടുപിടിക്കാൻ സ്വാത്രപിനു് വിഷമം വരരുതു്.

അവിടെ വെറുതെ നില്ക്കാൻ വയ്യാത്തതുകൊണ്ടു് ഐസ്ക്രീം കപ്പുകൾ വാങ്ങി. ഒന്നു് പ്രേമയ്ക്കു കൊടുത്തു.

എട്ടുറുപ്പിക എന്നു് സ്ലാബിലെ വില്പനക്കാരൻ കൈനീട്ടിയതു് ഇത്രയൊന്നും വിലയുണ്ടാവില്ല എന്നു കരുതിയാണ് ഇവരിതു വാങ്ങി നുണയുന്നതു്, ഇപ്പോൾ കാണാം തമാശ, എന്ന ധ്വനിയോടെയാണ്.

കാര്യം മനസ്സിലാക്കി പ്രേമ പ്രതികരിച്ചു: ഈശ്വരാ, എട്ടുറുപ്പികയോ? ഒന്നിനോ രണ്ടിനോ?

പ്രേമയുടെ മുഖത്തെ നഷ്ടത്തിന്റെ ഭാവവും നാട്ടുഭാഷയും വില്പനക്കാരനു് വേണ്ടത്ര തമാശയ്ക്കു് വകയും നല്കി.

അയാൾ തുറന്നുതന്നെ ചിരിച്ചു: ഒന്നിനു് നാലു്, രണ്ടിനു് എട്ടു്.

പ്രേമയിൽനിന്നു് ആശ്വാസത്തിന്റെ നെടുവീർപ്പു്.

പതുക്കെ മട്ടിൽ, ഭാദയുടെ ഊക്കോടെ, പത്തുറുപ്പിക നോട്ടു് കൗണ്ടറിൽ മലർത്തിയടിച്ചു് വച്ചുകൊടുത്തു. കൂടെ കൂർത്ത ഒരു നോട്ടവും.

വില്പനക്കാരന്റെ ചിരി മാഞ്ഞു.

രണ്ടുറുപ്പിക ബാക്കി കിട്ടി.

അന്നേവരെ ഐസ്ക്രീം കണ്ടിട്ടില്ലാത്ത ഒരാളുടെ അദ്ഭുതപാരവശ്യത്തോടെ പ്രേമ പറഞ്ഞു: എന്തൊരു തണുപ്പ്! വേഗം തിന്നാനൊന്നും കഴിയില്ല.

ശരിയെന്ന് തല കുലുക്കി.

സ്വാരൂപ് എവിടെ?

തിയേററിനകത്തുണ്ടാവുമോ?

ഷോ തുടങ്ങിയാൽ ഗെയ്ററടച്ചും. പിന്നെ, അകത്ത് വരാൻ കഴിയില്ല.

പ്രേമയ്ക്ക് സ്വാരൂപിനെ പരിചയമുണ്ടോ?

അകത്തേക്കുള്ള വാതിലിന്റെ ഇടതുവശത്ത് ഒരു ചെറുപ്പക്കാരനും ഒരു മദ്ധ്യവയസ്കനും നില്ക്കുന്നതു കണ്ടു. രണ്ടുപേരും സിഗററ് വലിക്കുകയാണ്. വലിച്ച് തീർത്ത് കുററികുറ്റി വലിയ ആഷ്ട്രേയിൽ നിക്ഷേപിച്ചു വേണം അകത്തു കടക്കാൻ. സിഗരററ് ഒഴിവുകഴിവാക്കി അകത്തു കടക്കുന്നവരെ സൂക്ഷ്മമായി നിരീക്ഷിക്കുകയാണ്. അവരിലെന്തോ പ്രത്യേകതയുണ്ടെന്ന് തോന്നി. മദ്ധ്യവയസ്കനും ചെറുപ്പക്കാരനും പുകവലിക്കുന്നത് രണ്ട് രീതികളിലാണ്. പുകവലി തീരെ ശീലിച്ചിട്ടില്ലാത്ത ഒരാളുടെ മട്ടിലാണ് മദ്ധ്യവയസ്കൻ സിഗററ് വലിക്കുന്നത്. ചെറുപ്പക്കാരൻ പഴകിയ പുകവലിക്കാരന്റെ മട്ടിലും.

സ്ത്രീകളെ കാണാൻ ഇങ്ങനെ ചിലർ നില്ക്കാറുണ്ട്. പക്ഷേ, ഇവർ കൂടുതൽ ശ്രദ്ധിക്കുന്നത് അകത്തുകടക്കുന്ന പുരുഷന്മാരെയാണ്.

അന്വേഷണോദ്യോഗസ്ഥന്മാർ?

വേറെ ഏതെങ്കിലും കേസ്സിലെ പിടികിട്ടാപ്പുള്ളിയെ തിരയുന്നവരോ, അതോ...?

അപായസൂചന നല്കുന്ന ആറാമിന്ദ്രിയം പ്രവർത്തിച്ചുതുടങ്ങിയത് അപ്പഴറിഞ്ഞു.

പിൻകഴുത്തിലൊരു ചെറിയ തരിപ്പ്.

പ്രേമയെ ശ്രദ്ധിച്ചു.

പ്രേമ അറിഞ്ഞിട്ടില്ല.

എന്തുവേണം?

തിയേററിൽ കയറാതിരുന്നാൽ സ്വാഭാവികമായും സംശയം തോന്നുകയേയുള്ളൂ, ആർക്കും. കയറുന്നത് ഇവരുടെ മുന്നിലൂടെ വേണം താനും.

ബെല്ലടിച്ചു.

പ്രേമ ഐസ്ക്രീം കപ്പിന്റെ അടിമരത്തിന്റെ സ്പൂണുകൊണ്ട് വടിച്ചും തുടച്ചും എടുക്കുകയായിരുന്നു.

സംശയമുണ്ടെങ്കിൽ ഓഫീസിൽ നേരിട്ടുവന്ന് ചോദ്യംചെയ്യുകയോ നിലയറയിൽ മിന്നൽപ്പരിശോധന നടത്തുകയോ ചെയ്യാവുന്നതാണ്. ഇവിടെ വന്ന് കാത്തുനില്ക്കേണ്ടതില്ല.

സ്വാരൂപ് എന്തെങ്കിലും കൈമാറാൻ കൊണ്ടുവരുന്നുണ്ടോ? അത് മണത്തറിഞ്ഞതാണോ? സ്വാരൂപിന്റെ 'മൂടുപടം' നീങ്ങിപ്പോയതിലൂടെയുണ്ടായ ചോർച്ചയിലൂടെ സ്വാരൂപിനെ അന്വേഷിച്ച് വന്നിരിക്കയാണോ?





പക്ഷേ, സ്വാരൂപ് ഇവിടെ ഇപ്പോഴെത്തുമെന്ന് അറിവുണ്ടായിരിക്കണമെങ്കിൽ ഈ കൂടിക്കാഴ്ചയുള്ള നിർദ്ദേശവും ചോർന്നിരിക്കണമല്ലോ.

സ്വാരൂപിന് കിട്ടിയ സന്ദേശത്തിൽ ഠഠ എന്ന വാക്കുണ്ടാകുമോ? തനിക്ക് കിട്ടിയതിൽ സ്വാരൂപിന്റെ കോഡേയുള്ളൂ. സ്വാരൂപിന് കിട്ടിയതിലും 'വൺ' എന്ന കോഡേ ഉണ്ടാവൂ.

അല്ലെങ്കിൽ ഈ കൗണ്ടറിൽ ഇത്ര പരസ്യമായി നില്ക്കുകയായിരുന്നിട്ടും അവർ രണ്ടുപേരും ഇങ്ങോട്ട് നോക്കുക പോലും ചെയ്യിട്ടില്ലാത്തതെന്തുകൊണ്ട്?

കറുത്തു മെലിഞ്ഞ ചെറുപ്പക്കാരൻ.

തടിച്ച മദ്ധ്യ വയസ്കൻ.

ജൂനിയർ, സീനിയർ.

കട്ട്, ആരോഗ്യമുള്ള ദേഹം.

തൊപ്പി സ്ഥിരമായി വച്ച് നെററിയിൽ വീണ പാടും!

ആരാണവരെന്നതിൽ സംശയമില്ല.

മദ്ധ്യവയസ്കൻസിഗററിന്റെ പുകയുടെ അപരിചിത ഗന്ധവും വീര്യവും ശ്വാസനാളത്തിലുണ്ടാക്കുന്ന അസഹ്യത മറച്ചുപിടിക്കാൻ വല്ലാതെ കഷ്ടപ്പെടുകയാണ്.

സ്വാരൂപിനെ കാത്താണ് അവർ നില്ക്കുന്നതെങ്കിൽ സ്വാരൂപിന്റെ 'മൂടുപടം' ചെറുതല്ലാത്ത അളവിൽ കീറിപ്പോയിരിക്കുന്നു. എന്തെങ്കിലുമൊന്ന് കൈമാററം ചെയ്യാനാണ് സ്വാരൂപ് വരുന്നതെങ്കിൽ അത് നടപ്പില്ലെന്ന് സ്വാരൂപിന് സിഗ്നൽ നല്കണം. വൈകാതെ വേണംതാനും.

സ്വാത്രൂപ് അത്ര മോശക്കാരനല്ല എന്ന് അനുഭവത്തിൽനിന്നറിയാം. അതീവ സൂക്ഷ്മതയോടെയാണ് സ്ലിക്കുകളത്രയും കൈമാറിയത്. ആയിരക്കണക്കിന് സ്ലിക്കുകൾ. മുടങ്ങാതെ. ചെവിക്ക് ചെവിയും കണ്ണിനു കണ്ണും അറിയാതെ. അത്രതന്നെ സൂക്ഷ്മതയോടെയായിരിക്കണം അവ സമ്പാദിച്ചതും.

പക്ഷേ, ഒരു രഹസ്യവും ഏറെക്കാലം സൂക്ഷിക്കാൻ കഴിയുകയില്ല. എത്ര കട്ടിയുള്ള മൂടുപടവും കാലംകൊണ്ട് പിഞ്ഞിപ്പോകും.

വാതില്ക്കലേക്കു നടന്നു.

തലകുനിച്ച് പ്രേമ പിന്നാലെ.

അവിടെയും പ്രേമ ഒരു നാടകം ഒപ്പിച്ചു. വാതില്ക്കലെത്തുമ്പോഴും പ്രേമയുടെ കൈയിൽ ഐസ്ക്രീമിന്റെ കാലിയായ കപ്പും നക്കിത്തുടച്ച സ്പൂണും ഉണ്ടായിരുന്നു.

രണ്ടു ടിക്കറ്റുകൾ നീട്ടി തുണ്ടുകൾ തിരികെ കിട്ടിയതു വാങ്ങി അകത്തു കടന്നു. 'ദ്വാരപാലകർ' അനങ്ങിയില്ലെന്ന് നിരീക്ഷിച്ചറിഞ്ഞു.

ഇതു് അകത്തുകൊണ്ടുപോകരുത് എന്ന് ടിക്കറ്റ് കളക്ടർ പറയുന്നതുകേട്ടാണ് തിരിഞ്ഞുനോക്കിയത്.

നാണിച്ചും അമ്പരന്നും പ്രേമ അയാളോട് ചോദിക്കുന്നു: പിന്നെ ഇതു് എന്തുചെയ്യണം?

അയാൾ ആഷ്ട്രേ ചൂണ്ടിക്കാണിച്ചു: അതിൽ ഇട്ടേക്കു.

പ്രേമയുടെ ഗ്രാമീണഭാവം: നല്ല കാര്യം! ഇത്ര ഭംഗിയുള്ള ഇതു് ഉപേക്ഷിക്കാനോ! നാലുറുപ്പികയ്ക്കു വാങ്ങിയതാണ്.

തനി കൺട്രികൾ എന്ന ചിരി കേൾവിക്കാരിലും കാഴ്ചക്കാരിലുമുണ്ടായി. ഇവരോ ഇംഗ്ലീഷ് പടം കാണാൻ കയറുന്നവർ എന്ന ചിരിയും പിറുപിറുപ്പും അനുബന്ധമായി വന്നു.

അമൂല്യമായ ഒരു സാധനമെന്നതുപോലെ ഒഴിഞ്ഞ കപ്പ് മാറത്തടക്കിപ്പിടിച്ച് പ്രേമ അകത്തുകടന്നു.

വേഷംമാറിനില്ക്കുന്ന പൊലീസുദ്യോഗസ്ഥന്മാർ ചിരിയിലും പിറുപിറുപ്പിലും പങ്കുകൊണ്ടുവെന്ന് ആശ്വാസത്തോടെ മനസ്സിലാക്കി.

പ്രേമ അറിഞ്ഞുതന്നെ കളിച്ച ഹ്രസ്വനാടകമായിരിക്കണമെന്നൂഹിച്ചു. അപകടം പ്രേമയും മനസ്സിലാക്കിയിരിക്കണം.

ഏതായാലും, തന്റേയോ പ്രേമയുടേയോ നേർക്കല്ല സംശയമെന്നും വ്യക്തമായി. സ്വാത്രൂപ് ബന്ധപ്പെടുന്ന നിമിഷത്തിൽ, പക്ഷേ, ഇതു മാറിയേക്കാം.

കാത്തിരുന്നു കാണുക.

പെരുവിരലിലൂന്നിനിന്ന് മനസ്സ് ജാഗ്രത പാലിച്ചു.

പ്രേമ ഗ്രാമീണശൈലിയിൽ ഏതാണ്ട് ഉറക്കെത്തന്നെ പറഞ്ഞു: ഇതാണോ സിൽമ! ഇതിനകത്ത് എന്തു കാണാൻ! ഇവിടെയൊക്കെ ഇരുട്ടാണല്ലൊ! നില്ലെന്നേ, എനിക്ക് കണ്ണുകാണുന്നില്ല!

കൈ പിടിച്ചു നടത്തി. ഒഴിഞ്ഞ സീറ്റുകളിൽ ഇരുന്നു.

അധികാരികളായ അവർ രണ്ടുപേർ ദ്വാരപാലക സ്ഥാനത്തു നിന്ന് മാറി പിന്നാലെ അകത്തു കടന്നു. പ്രേമയുടെ പരാതി കേട്ട് അവരും ഉറക്കെത്തന്നെ ചിരിച്ചു.

അത്രയും ആശ്വാസം.

പൊലീസുദ്യോഗസ്ഥന്മാർ ഏറ്റവും പിന്നിലെ നിരയിൽക്കണ്ട രണ്ടു ഒഴിഞ്ഞ സീറ്റുകളിൽ ഇരുന്നു.

തിയേറ്ററിൽ നിയമസമാധാനം പാലിക്കാൻ വന്നവരാണെങ്കിൽ ഒരിക്കലും യൂണിഫോമില്ലാതെ വരില്ല.

വൈകിയെത്തുന്ന ഒരാളുടെ ബദ്ധപ്പാടോടെ സ്വാത്രൂപ് തിയേറ്ററിൽ കടന്നുവന്നതു് തീരെ അപ്രതീക്ഷിതമായാണ്—അടഞ്ഞുകിടന്ന വാതിൽ തള്ളിത്തുറന്ന്.

പ്രച്ഛന്നവേഷത്തിലല്ല.

ഒററനോട്ടത്തിൽ ആളെ മനസ്സിലായി.

അന്യഥാ നിശ്ശബ്ദമായ അന്തരീക്ഷത്തിൽ പ്രേമയുടെ ഗ്രാമീണസ്വരം: ഇരിപ്പിടത്തിലെല്ലാം നിറയെ മൂട്ടയാണല്ലോ!

പരന്ന ചിരിക്കിടയിൽ നടന്നെത്തുന്ന സ്വാത്രൂപ് കാലുകൾക്കും കസേരയുടെ പിൻഭാഗങ്ങൾക്കുമിടയിലൂടെ വഴിയുണ്ടാക്കി വരിയുടെ അററത്തെ ഒഴിഞ്ഞ സീററിലേക്ക് തൊട്ടുമുന്നിലൂടെ നീങ്ങുന്നതിനിടയിൽ മടിയിൽ എന്തോ ഒന്ന് വീണതു് അപ്പു അറിഞ്ഞു.

ഒരു ചെറിയ ഡയറി.

പ്രേമയുടെ ശബ്ദം സ്വാത്രൂപിന് വഴികാട്ടിയായി ഉപകരിച്ചുവെന്ന് വ്യക്തം.

സ്വാത്രൂപ് കടന്നുപോയതും പ്രേമ കരയുന്നമട്ടിൽ ഉറക്കെപ്പറഞ്ഞു: കാലൊക്കെ ചവിട്ടി അരച്ചു! ശ്ശോ!

ഹാളിനകത്ത് പുകവലിക്കരുതെന്ന് മജിസ്ട്രേട്ടിന്റെ ഉത്തരവുണ്ട് എന്നു തുടങ്ങിയ സ്ലൈഡുകൾ സ്ക്രീനിൽ തെളിഞ്ഞുമാഞ്ഞുകൊണ്ടിരുന്നു.

സിംഹം വന്നു.

അലറി.

പടം തുടങ്ങി.

ഡയറി പൈജാമയുടെ പോക്കററിൽ തിരുകി മയമില്ലാത്ത സ്വരത്തിൽ ചോദിച്ചു: മനുഷ്യരുടെ കാലിൽ ചവിട്ടിയാണോ നടത്തം? മുഖത്തു് കണ്ണില്ലേ?

സ്വാത്രൂപ് പതുക്കെപ്പറഞ്ഞു. ക്ഷമിക്കണം, സഹോദരാ, അബദ്ധം പററിയതാണ്.

പെണ്ണുങ്ങളെ കാണുമ്പോൾ അങ്ങനെ പല അബദ്ധങ്ങളും പലർക്കും പററും എന്ന് പ്രേമ പറഞ്ഞപ്പോൾ ശ്ശ്, ശ്ശ് എന്ന് പലരും ഒരുമിച്ച് പ്രതിഷേധിച്ചു, മിണ്ടാതിരിക്കാൻ.

ബിക്കിനിയുമായി സ്ത്രീകൾ സ്ക്രീനിൽ തെളിഞ്ഞപ്പോഴും ആശ്ലേഷങ്ങൾ നടക്കുന്ന സമയത്തുമൊക്കെ പ്രേമ വിമ്മിട്ടത്തോടെ പറഞ്ഞു, വളരെ ഉറക്കെ [illegible] നാണമില്ലാത്തവററ! പെൺകുലത്തിൽ പിറന്നതോ ഇവരും! എന്റെ ഈശ്വരാ! ഈ തുണിയൊന്ന് അവർക്ക് കൊടുക്കു!...

ചുററുമുള്ളവർ തരാതരംപോലെയും സ്വഭാവം പോലെയും അക്ഷമ പ്രകടിപ്പിക്കുകയും ചിരിക്കുകയും ചെയ്തുകൊണ്ടുമിരുന്നു.

ഇൻറർവെല്ലിന്റെ വിളക്കുകൾ തെളിഞ്ഞു.

പ്രേമ അദ്ഭുതപ്പെട്ടു: കഴിഞ്ഞോ, ഇത്രവേഗം!

ഇല്ല പകുതിയേ ആയുള്ളു—എന്ന് അറിയിച്ച്, ചായ കുടിക്കാനും മററുമായി പുറത്തേക്കുള്ള പ്രവാഹത്തിൽ ഇരുവരും പങ്കുചേർന്നു.

സ്വാത്രൂപും എഴുന്നേററു.

വാക്കുകൾ കൈമാറണമെങ്കിൽ ഇപ്പോഴേ സൗകര്യവും സന്ദർഭവും കിട്ടൂ.

കാര്യമെന്താണ്? പോക്കററടിക്കാരനാണോ എന്നു തുടങ്ങിയ അദ്ഭുത സ്വരങ്ങൾ കേട്ടാണ് തിരിഞ്ഞുനോക്കിയത്.

ഇറങ്ങിവരുന്നവരുടെ കൂട്ടത്തിൽ സ്വാത്രൂപിന്റെ പിൻകഴുത്തിലെ കോളറിൽ മദ്ധ്യവയസ്കനായ ഉദ്യോഗസ്ഥൻ ബലമായി പിടിച്ചിരിക്കുന്നു. സ്വാത്രൂപിന്റെ ഇടതുകൈ ചെറുപ്പക്കാരനായ അധികാരിയുടെ പിടിയിലുമാണ്. ആളുകൾ വട്ടംകൂടുന്നു. സ്വാത്രൂപിന്റെ വലതുകൈ കാലുറയുടെ പോക്കററിൽനിന്നുയർന്ന് വായിലേക്കു നീങ്ങുന്നു.

തരിച്ച മനസ്സു് നിമിഷങ്ങളെണ്ണി.

ഒന്ന്. രണ്ട്. മൂന്ന്. നാല്.

സ്വാത്രൂപ് കുഴഞ്ഞ് ചരിഞ്ഞു.

ഒരു നിമിഷംകൂടി.

കോറുവായിലൂടെ രക്തമൊഴുകിത്തുടങ്ങി.

ഉദ്യോഗസ്ഥന്മാർ സ്വാത്രൂപിന്റെ ദേഹം താങ്ങിപ്പിടിച്ച് പുറത്തേക്ക് കൊണ്ടുവരുമ്പോൾ വഴി ഒഴിഞ്ഞുകൊടുത്തു.

പ്രേമ അടിമുടി വിറയ്ക്കുന്നതറിഞ്ഞു. വിറയൽ ഒരു കടിച്ചമർത്തിയ നിലവിളിയായി പുറത്തുചാടിയതു് കേട്ടു.

ഐസ്ക്രീം പാർലറിനു മുന്നിൽ തറയിൽക്കിടത്തിയ ദേഹത്തിന്റെ നെഞ്ചിലും മൂക്കിലും കൈവച്ചുനോക്കി നിവർന്ന മദ്ധ്യവയസ്കനായ ഉദ്യോഗസ്ഥൻ അമ്പരപ്പോടെ കൂട്ടുകാരനോടു പറഞ്ഞു: നമ്മൾ തൊടുന്നതിനു മുൻപു തന്നെ പാവം മരിച്ചുപോയല്ലൊ!

പടം തുടർന്നില്ല.

വഴിയിലൊരിടത്തും, വേഷമഴിച്ചതിൽപ്പിന്നെ വീട്ടിനു മുന്നിൽവച്ച് യാത്രപറയുമ്പോഴും, പ്രേമ ശബ്ദിച്ചില്ല, ഒരക്ഷരവും.

സ്വാത്രൂപിന്റെ ഉറങ്ങുന്ന മുഖം.

ചിക്കൻതന്തൂർ, ഗ്രീൻസലാഡ്, പൊതിനാ ചട്ണി, സ്വീററ്...

നന്ദി, പ്രിയപ്പെട്ട സ്വാത്രൂപ്!

അന്വേഷണത്തിന്റെ വഴി മരുന്നിന് തീപിടിച്ചിരിക്കുന്നു. എവിടംവരെ എത്തി എന്നു മാത്രമേ അറിയാതെയുള്ളു.

തിരുമേനി നല്ല ഉറക്കം.

സ്വാത്രൂപിന്റെ ഡയറിയുമായി കുളിമുറിയിൽക്കയറി വാതിലടച്ചു.

ഉറങ്ങാൻ സമയമില്ലാതായിരിക്കുന്നു

(തുടരും)

## നിത്യചൈതന്യയതി

# താജ്മഹൽ

**സം**ഭവം നടന്നതു് 1979 ആഗസ്റ്റ് 30-ാം തീയതിയാണു്. ആഗ്രയിൽക്കൂടി ഞാനൊരു നൂറു് പ്രാവശ്യമെങ്കിലും തെക്കുവടക്കു പോയിട്ടുണ്ടു്. ലോകത്തിലെ മഹാദ്ഭുതങ്ങളിലൊന്നു് എന്നു പറയുന്ന താജ്മഹലിൽ ഒരിക്കലും എത്തിനോക്കാൻ എനിക്കു തോന്നിയിട്ടില്ല. എന്തൊക്കെയായാലും അതു ഒരു ശവകുടീരമല്ലേ. ആ വിചാരമാണു് എനിക്കു താജ് അനാകർഷകമാക്കിയിരുന്നതു്. ഞാൻ ശ്രാദ്ധം കഴിക്കാത്തവനാണു്. എനിക്കേറ്റവും പ്രിയപ്പെട്ടവരെ ശരീരത്തിൽ കാണാതായാൽ പിന്നെ അവർ വസിക്കുന്നതു സ്വർഗ്ഗത്തിലോ പിതൃലോകത്തിലോ ഒന്നുമല്ല, സ്നേഹം നിറഞ്ഞ എന്റെ ഹൃദയത്തിൽ തന്നെയാണു്.

സന്ദർഭവശാൽ ഒരിക്കൽ താജിനെപ്പറ്റി ഞാനെന്റെ ആത്മസുഹൃത്തും സംഗീത നിപുണനുമായ സത്നാം സിംഗിനോടു സംസാരിക്കുകയുണ്ടായി. സത്നം താജ്മഹലിന്റെ ഒരാരാധകനാണു്. അദ്ദേഹത്തോടൊപ്പം ഞാനവിടെപ്പോയാൽ താജിലെ പ്രശാന്തസുന്ദരമായ ഒരു മുറിയിലിരുന്നു എന്റെ മനംകുളിർക്കെ പാട്ടുപാടി കേൾപ്പിക്കാം എന്നു പറഞ്ഞപ്പോൾ എനിക്കു പിന്നെ ഒഴിവുകഴിവുകളൊന്നും പറയാനില്ലാതായി. എന്റെകൂടെ എന്റെ അമേരിക്കൻ സ്നേഹിതർ റോബർട്ടും, ജോസിയും നാൻസിയും ആഗ്രയ്ക്കു പോകാൻ തയ്യാറായി. സത്നാംസിംഗിന്റെ സംഗീതം കൊണ്ടു് താജ് ധ്വനിമയമായി ജ്വലിക്കുന്നതു കാണാൻ എല്ലാവർക്കും താല്പര്യമായി. ഞങ്ങൾ ആദ്യം ചെന്നതു് മുംതാസും ഷാജഹാനും ദീർഘനിദ്രയിൽ കിടക്കുന്ന കബറിന്റെയടുത്തേക്കാണു്. അതൊട്ടും കാറ്റുകയറാത്ത മുറിയാണു്. ആ മുറി നിറയെ കാഴ്ചക്കാർ. എല്ലാവരും വിയർത്തൊഴുകുകയാണു്. അഴുക്കു പിടിച്ച വസ്ത്രങ്ങളിൽ നിന്നും വിയർപ്പിൽ നിന്നും വരുന്ന ദുർഗ്ഗന്ധത്തെ അഗർബത്തിയിൽ നിന്നും വരുന്ന പുക കുറേക്കൂടി രൂക്ഷമാക്കിയിരിക്കുന്നു. മുംതാസിനെപ്പറ്റി എന്റെ മനസ്സിൽ പ്രകാശിച്ചുനിന്നിരുന്ന സങ്കല്പങ്ങൾ പെട്ടെന്നു വിളറിപ്പോയി. ആ കബറിൽ ശൂന്യത മാത്രമേ ഞാൻ കണ്ടുള്ളൂ. എനിക്കു് ശ്വാസംമുട്ടുന്നതുപോലെ തോന്നി. അതുകൊണ്ടു് പടികയറി അടുത്ത മുറിയിലേക്കു പോകാൻ ഞാൻ ബദ്ധപ്പെടുന്നതു കണ്ടിട്ടു് ജോസി വന്നു് എന്നെ താങ്ങിപ്പിടിച്ചു് ആ മുറിയിലേക്കു കൊണ്ടുപോയി. ദാന്തെയുടെ ഡിവൈൻ കോമഡിയിലെ ബിയാട്രിസ് തന്നെയല്ലേ ഈ ജോസി. ബിയാട്രിസ് ഭൂലോകവാസിനിയായിരുന്നപ്പോൾ സദാചാരരാക്ഷസന്മാർ അവളെ കല്ലെറിഞ്ഞിരുന്നെങ്കിലും പിന്നീടവൾ പരമകാരുണികനായ ദൈവത്തിന്റെ അത്യുന്നത സ്വർഗ്ഗത്തിൽ സമാരേണീയയായി വേച്ചു.

എന്റെ കണ്ണിൽ ഇരുട്ടു് കയറുന്നതുപോലെ. കാലുകൾ തളരുന്നു. ഞാനതുകൊണ്ടു് വെണ്ണക്കല്ലു പാകിയിരിക്കുന്ന തറയിലിരുന്നു. ഭിത്തിയിൽ ചാരിയിരിക്കാൻ— സൗകര്യമുണ്ടായിരുന്നതുകൊണ്ടു വീഴുമെന്ന പേടിപോയി. കണ്ണടച്ചിരിക്കുന്ന ഞാൻ ധ്യാനിക്കുകയായിരിക്കും എന്നു എന്റെ കൂട്ടുകാർ വിചാരിച്ചിരിക്കും. അവരുമെല്ലാം എന്റെ ചുറ്റുപാടും ധ്യാനനിരതരായിരുന്നു. സത്നാമിനു ആ രംഗം ഇഷ്ടമായി. അദ്ദേഹം ശോകംകലർന്ന പ്രേമഗാനങ്ങൾ ശ്രുതിമധുരമായി പാടിത്തുടങ്ങി. ഞാൻ തിരികെ ബോധാവസ്ഥയിൽ വന്നപ്പോൾ കോരിത്തരിപ്പിക്കുന്ന പാട്ടു്. അതുകൊണ്ടു് ഞാൻ കണ്ണുതുറക്കാൻ കൂട്ടാക്കിയില്ല.

പിന്നെന്താണു സംഭവിച്ചതു്? അതു കൃത്യമായി പറയുവാൻ എനിക്കു കഴിയുമോ? ഒരു ഗന്ധത്തിന്റെയും കലർപ്പില്ലാത്ത ശുദ്ധവായു ശ്വസിക്കുന്നതാണു എനിക്കിഷ്ടം. ഉദ്യാനങ്ങളിലാണെങ്കിൽ പിച്ചകത്തിന്റെയോ പനിനീർപൂവിന്റെയോ സൗരഭ്യം കലർന്നുവരുന്ന ഇളംതെന്നൽ ഹൃദ്യമായി തോന്നാറുണ്ടു്. എന്നാൽ കൃത്രിമമായി ഉണ്ടാക്കുന്ന പരിമളദ്രവ്യങ്ങളുടെ മണം എനിക്കു് സഹിക്കാനാവുകയില്ല. ഞാൻ കണ്ണടച്ചു് പാട്ടിൽ ലയിച്ചിരിക്കുമ്പോൾ അതിനു മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത ഒരു പരിമളം. സംഗീതത്തിനു സൗരഭ്യമുണ്ടോ? ഞാൻ സന്ദേഹിച്ചു. ഇതെന്തു്? ഞാൻ ഞെട്ടിപ്പോയി. തിളങ്ങുന്ന രണ്ടു കണ്ണുകൾ എന്നെ തുറിച്ചുനോക്കുന്നു. ഞാൻ കണ്ണടച്ചിരിക്കയാണെന്നുള്ള വസ്തുത മറന്നുപോയി. അസാധാരണ കാന്തിയുള്ള ആ ദൃഷ്ടികൾ ഭയപ്പെടുത്തുന്നതായിരുന്നില്ല. പരിശുദ്ധയായ ഒരു ചെറുബാലികയുടെ കണ്ണുകൾപോലെ അവ കമനീയമാണു്. കൗതുകത്തോടെ ഞാനാ കണ്ണുകളിൽ നോക്കിയിരിക്കവേ അതിന്റെ പിന്നിൽ അതീവ സുന്ദരമായ ഒരു മുഖം വ്യക്തമായി വരുന്നു. ഇപ്പോൾ അവൾ ബാലയല്ല, ലളിതയല്ല. പ്രൗഢ മനോഹരിയായ സാക്ഷാൽ രാജരാജേശ്വരി തന്നെ. ശൃംഗാരമോ വീരമോ അല്ല ആ കണ്ണിൽ സ്ഫുരിക്കുന്നതു്, കരുണ മാത്രം.

അമ്മേ! നീയാരു്? എന്നു ചോദിക്കണമെന്നു മോഹമുണ്ടു്. എന്നാൽ നാവനങ്ങുന്നില്ല. അവൾ ഒന്നും പറയാതെ തന്നെ ഞാനിതാ ആ മധുരരൂപത്തെ തിരിച്ചറിഞ്ഞിരിക്കുന്നു. പതിനാലു മക്കൾക്കു ജന്മമേകിയ മുംതാസ് തന്നെ. ആ കരുണാമയി ഒരു വാക്കു പറഞ്ഞു കേൾക്കുവാൻ എന്റെ കാതുകൾ കൊതിക്കുന്നു. എന്റെ ഇംഗിതം അറിഞ്ഞതുപോലെ എന്തോ പറയുവാൻ ദയാവതിയായ ആ അമ്മ ചുണ്ടു വിടർത്തുന്നു. ഞാൻ ശ്രദ്ധിച്ചു കേൾക്കുകയാണു്. ''നിത്യാ, ഞാനിന്നു നിന്നോടു് ആരും ഇതുവരെ അറിഞ്ഞിട്ടില്ലാത്ത ഒരു രഹസ്യം പറയുവാൻ വന്നതാണു്. എന്റെ പേരെഴുതിവച്ചിരിക്കുന്ന കബറിന്റെ മുമ്പിൽ നീ വന്നുനിന്നപ്പോൾ ഞാനതിലില്ലെന്നു നീ ശങ്കിച്ചില്ലേ? ആരും പറയാതെ നീ ആ സത്യം അറിഞ്ഞിരിക്കുന്നു. അതുകൊണ്ടു് നീയെന്റെ രഹസ്യം അറിയാൻ യോഗ്യനാണു്. കേട്ടുകൊള്ളൂ.

''ഞാൻ മരിക്കുമ്പോൾ ഈ മഹൽ





കെട്ടിയിട്ടില്ല. അങ്ങു ആ മരത്തിനപ്പുറത്തു ഒരു മൻസിൽ കാണുന്നില്ലേ? അവിടെ ഒരു മാർബിൾ പെട്ടിയിലായിരുന്നു അന്നെന്റെ ശരീരത്തെ സൂക്ഷിച്ചിരുന്നതു്. വർഷങ്ങൾ കടന്നുപോയി. എന്റെ പ്രഭു നിയോഗിച്ച ശില്പികളും കലാകാരന്മാരും പണിക്കാരും ഈ മഹലിന്റെ പണിയിൽ മുഴുകിയിരുന്നു. ഷാജഹാൻ തിരുമേനിക്കു് ഒരാഗ്രഹമേ ഉണ്ടായിരുന്നുള്ളൂ. എന്റെ ഓർമ്മയ്ക്കായി, അല്ല ഞങ്ങളുടെ പ്രേമത്തിന്റെ ഓർമ്മയ്ക്കായി ഈ കടീരമുണ്ടാക്കി എന്റെ കബറ് അതിൽ സ്ഥാപിക്കണമെന്നു്. എന്നാൽ സ്നേഹധനനായ എന്റെ ഭർത്താവിന്റെ ഈ സ്വപ്നത്തെ അങ്ങേയറ്റം വെറുത്തിരുന്ന ഒരു മകൻ ഞങ്ങൾക്കുണ്ടായിരുന്നു. ഔറംഗസീബ്. അവനൊരു ചീത്ത മനുഷ്യനായിരുന്നു എന്നെനിക്കു പറയുവാൻ കഴിയുകയില്ല. എന്തുകൊണ്ടെന്നാൽ അവൻ അല്ലാഹുവിനെ അത്രയ്ക്കു സ്നേഹിച്ചിരുന്നു. പരിശുദ്ധ ഖുർ-ആനിലെ വിശുദ്ധവാണികളിൽ അവൻ ഭക്തിപാരവശ്യത്തോടെ വിശ്വാസമർപ്പിച്ചിരുന്നു. എന്നാലും ഉജ്ജ്വലപ്രഭയുള്ള ഒരു വിളക്കിന്റെ അടിയിലെ കലർപ്പില്ലാത്ത ഇരുട്ടുപോലെ അവന്റെ ഭക്തിയെ അർത്ഥഹീനമാക്കുന്ന ഒരു തിന്മ അവനിൽ കുടികൊണ്ടിരുന്നു. അവന്റെ പിതാവിനെ അവൻ നിഷ്കരുണം ജയിലിലടച്ചു. എന്റെ ശരീരത്തെ കബറിൽനിന്നും മോഷ്ടിച്ചു് നശിപ്പിച്ചു കളയാൻ കാജിർ എന്ന അവന്റെ വിശ്വസ്തനായ അടിമയ്ക്കു നിർദ്ദേശം നല്കി. പൗർണ്ണമി കഴിഞ്ഞിട്ടു് നാലാം രാത്രി. യമുനാ പുളിനം ചന്ദ്രികയിൽ കുളിച്ചു നില്ക്കുന്നു. ആ സമയത്തു ചന്ദ്രികതന്നെ ഒരു ദേവതാരൂപത്തിൽ എന്റെ കബറിന്റെയടുത്തു വന്നു. ആ പെട്ടി തനിയെ തുറന്നു. അ

ല്ലാഹുഅക്ബർ—സർവ്വശക്തനായ ദൈവത്തിനു കഴിയാത്തതായ എന്തുണ്ട്? ഞാൻ കബറിൽനിന്നും പുറത്തുവന്നു. ഒഴിഞ്ഞുകിടന്ന എൻെറ കബറിലേക്ക് അവസാനമായി ഒന്നു നോക്കിയിട്ട് ഞാൻ ചന്ദ്രികയോടൊത്ത് ആകാശത്തിലേക്കുപോയി. എൻെറ പ്രിയഭർത്താവിൻെറ ഏററവും വിശ്വസ്തനായ അലിയായിരുന്നു എൻെറ കബറിൻെറ സൂക്ഷിപ്പുകാരൻ. അയാളും വന്നു നോക്കുമ്പോഴും കണ്ടതു് എന്താണ്? ഒഴിഞ്ഞു കിടക്കുന്ന കബർ.''

''അലി പരവശനും പരിഭ്രാന്തനുമായി. വിറയ്ക്കുന്ന കൈകളോടെ കബറിൻെറ മൂടി അടച്ചുവച്ചു. തൻെറ ധർമ്മസങ്കടത്തെപ്പററി പറയുവാൻ അയാളുടെ വൃദ്ധയായ മാതാവിൻെറയടുത്തേക്കോടിപ്പോയി. അവിടെ അയാളും കണ്ടതു് അതിലും വിചിത്രമായ ഒരു കാഴ്ചയാണ്. അലിയുടെ വൃദ്ധമാതാവിൻെറ ശരീരം മാത്രമേ കിടക്കയിലുണ്ടായിരുന്നുള്ളു. എന്തു ചെയ്യണമെന്നറിയാതെ അലി കമഴ്ന്നു കിടന്നു. നെററി ഭൂമിയിലമർത്തി. അല്ലാഹുവിൻെറ കരുണയ്ക്കായി പ്രാർത്ഥിച്ചു. ആ രാത്രിയുടെ മൂന്നാം യാമത്തിൽ ഞാൻ കിടന്ന കബറിൽ അലി അവൻെറ അമ്മയുടെ ശരീരത്തെ നിക്ഷേപിച്ചു. അലിയും ഷാജഹാനും ഒരേ പ്രായക്കാരായിരുന്നു. കുട്ടിക്കാലത്തു പിരിയാത്ത കൂട്ടുകാർ. എന്നുമാത്രമല്ല, അലിയുടെ അമ്മ കൊട്ടാരത്തിലെ ധാത്രിയുമായിരുന്നു. അവളുടെ സ്തന്യാമൃതം കുടിച്ചാണു ഷാജഹാൻ വളർന്നതു്.

പിന്നെ ഇതൊക്കെ സംഭവിച്ചു. എൻെറ നാഥൻ മരിച്ചു. അദ്ദേഹത്തെയും ഇവിടെത്തന്നെ അടക്കിയിരിക്കുന്നതു നീ കണ്ടില്ലേ? തൊട്ടടുത്തു കാണുന്ന കബർ എൻേറതെന്നെല്ലാവരും കരുതുന്നു. ഷാജഹാൻ ചക്രവർത്തിയെ ഇവിടെ കബറടക്കിയതും ഒരു പൗർണ്ണമിക്കായിരുന്നു. നാലാംനാളു രാത്രിയിൽ താജ്മഹലിൻെറ മുകളിലെത്തിയ ചന്ദ്രനിൽനിന്നു ഞാൻ സാവധാനം പുറത്തുവന്നു കബറിൽ കിടന്ന എൻെറ ഭർത്താവിനെ ഉണർത്തി. എൻെറ ഓമ്മ കൊണ്ടു പുളകിതനായ നാഥൻ തൊട്ടടുത്തു കബറിലേക്കു കൈനീട്ടി. പാവം. അദ്ദേഹം ധരിച്ചിരുന്നതു ഞാൻ അതിലുണ്ടെന്നാണ്. എന്നാൽ ആ കബറിൽ ശയിച്ചിരുന്ന അലിയുടെ അമ്മ നസീം പറഞ്ഞു: ''എൻെറ പ്രഭോ! എൻെറ വാത്സല്യനിധിയായ കുഞ്ഞുമകനെ, നിനക്കെന്നെ തിരിച്ചറിയാൻ കഴിയുന്നില്ലേ? നിന്നെ ഓർക്കുമ്പോഴും ഇന്നും എൻെറ മുലച്ചുണ്ടിൽ പാലു ചുരത്തുന്നു. നസീമാണു മോനെ ഈ കബറിൽ.''

അതെനിക്കു സഹിക്കാനാവാത്ത ഒരു നിമിഷമായിരുന്നു. ഞാനെൻെറ സർവ്വശക്തികളുമുപയോഗിച്ച് എൻെറ നാഥനെ ആ കബറിൽനിന്നും പുറത്തെടുത്തു. മിനാററിലേക്കു കൊണ്ടുപോയി. പ്രേമപൂർവ്വം അവൻെറ തല മടിയിൽവച്ച് തഴുകിക്കൊണ്ട് പിന്നെയും പിന്നെയും ഉമ്മവച്ചു. അപ്പോഴും സ്നേഹാർദ്രമായ അവൻെറ ചുണ്ടുകളിൽനിന്നും ഈ വാക്കും വന്നു 'എൻെറ മുംതാസ്', നീ ചന്ദ്രനു ചേർന്നവളാണ്. ഞാനോ മണ്ണിനു് ചേർന്നവനും. തൈമൂറിൻെറ കാലം മുതൽ ഞങ്ങളും മുകിലന്മാർ മണ്ണിനെ സ്നേഹിച്ചു. മണ്ണിനുവേണ്ടി പൊരുതി. ബാഹുവീര്യംകൊണ്ടു ഞങ്ങളും അനേകായിരങ്ങളുടെ തല തെറുപ്പിച്ചു. അതുകൊണ്ട് ഞാനെന്നും ഈ മണ്ണിൽത്തന്നെ അവഹേളിതനായി കിടക്കണം. അതാണ് ഞങ്ങളും മുകിലന്മാരുടെ കർമ്മവിധി. എൻെറ സ്വപ്നംകൊണ്ടു ഞാൻ നെയ്യെടുത്ത ഈ മായയിൽ എന്നും ഞാൻ കിടന്നുറങ്ങിക്കൊള്ളട്ടെ. എൻെറ പ്രിയപ്പെട്ടവളെ, ഞങ്ങളുടെ കരവാളുംകൊണ്ടു ശിരസ്സററുപോയ ആയിരങ്ങളുടെ തല മുറക്കാർ പിന്നെയും പിന്നെയും വന്ന് എൻെറ തലയുമീതെ നടന്നുകൊള്ളട്ടെ. അതായിരിക്കട്ടെ എൻെറ പ്രായശ്ചിത്തം. എന്നാലും ഓമനേ, എല്ലാ പൗർണ്ണമിയുടെയും നാലാംരാത്രിയിൽ നീ വരണേ. ചന്ദ്രൻ പോകുന്നതുവരെ നമുക്ക് ഈ മട്ടുപ്പാവിൽ മേളിക്കാം. നിത്യസുന്ദരമായ പ്രേമം നല്കുന്ന നിശ്ശബ്ദ നിർവൃതിയിൽ കാമ്പുസമയം നമുക്ക് മുഴുകിയിരിക്കാം. അപ്പോഴും ചന്ദ്രികയിൽ ധവളമായി നില്ക്കുന്ന ഈ മഹലിൻെറ മനോഹാരിതയിൽ ജനം സന്തുഷ്ടരാവട്ടെ.

# അലാസ്ക

## ടി. വി. വർക്കി



കുഞ്ഞുകുട്ടിച്ചായന്റെ അലാസ്ക കമ്പനിയിൽ ഓഫീസറായി ജോലിയിൽ പ്രവേശിക്കുമ്പോൾ, ഭാഗ്യവും പരിശ്രമവും കൊടികുത്തിയ സംതൃപ്തി എനിക്കുണ്ടായിരുന്നു. പരീക്ഷകളിൽ പ്രശസ്തമായ വിജയങ്ങളും പത്രങ്ങളിൽ പടം നാട്ടിയുള്ള പ്രശംസകളും സ്വർണ്ണമെഡലുകളും സ്കോളർഷിപ്പുകളുമൊക്കെ വാങ്ങിയിട്ടുള്ള എനിക്ക് അലാസ്കയിലെ ജോലി ആശിക്കാവുന്നതിൽ വച്ച് ഏറ്റവും വലുതും പ്രശസ്തവുമായിരുന്നു. അന്താരാഷ്ട്രബന്ധങ്ങളുള്ള കമ്പനിയായിരുന്നു അലാസ്ക. നഗരങ്ങളിലേക്ക് പടരുന്ന ബ്രാഞ്ചുകളും സന്ധിബന്ധങ്ങളുമുള്ള ആ ബിസിനസ്സ് സാമ്രാജ്യം രാജ്യത്തെ സകല ചലനങ്ങളും നിയന്ത്രി[illegible]ണ്ടിരുന്നു. വൻകിടപത്രം, ബാങ്ക്, കയറ്റുമതി—ഇറക്കുമതി ഏജൻസി, എസ്റ്റേറ്റുകൾ, ഹോട്ടൽ ശൃംഖലകൾ എല്ലാം അതിന്റെ വേരുകളും തണ്ടുകളും ഇലകളുമായിരുന്നു. ആ മഹാപ്രസ്ഥാനത്തിന്റെ കേന്ദ്ര ഓഫീസിൽ കോ-ഓർഡിനേറ്റിങ് വിഭാഗം ഓഫീസിലെ സെക്ഷൻ ഓഫീസറായിട്ടായിരുന്നു എന്റെ നിയമനം. കാർപ്പെറ്റ് വിരിച്ചതും മൈക്ക തിളങ്ങുന്നതുമായ ക്യാബിനിൽ പ്രധാനപ്പെട്ട ഭാഗത്തുതന്നെയായിരുന്നു എന്റെ മേശയും കറങ്ങുന്ന കസേരയും. എയർ കണ്ടീഷണർ മുരളുന്നതൊഴിച്ചാൽ സാർവ്വത്രിക നിശ്ശബ്ദത നിറഞ്ഞ ഓഫീസിൽ മുപ്പതിലധികം ക്ലാർക്കന്മാരും ടൈപ്പിസ്റ്റുകളും സൂപ്രണ്ടന്മാരും ഉണ്ടായിരുന്നു. ഞങ്ങളുടെ എല്ലാം മേലാവും ഓഫീസറുമായ ഉത്തുപ്പുസാർ എന്നെ ജോലിക്കു നിയമിച്ച നിമിഷങ്ങൾ എപ്പോഴും എന്റെ മനസ്സിൽ പതിഞ്ഞുകിടന്നു. പട്ടുമെത്തയേക്കാൾ മാർദ്ദവമേറിയ ശബ്ദത്തിൽ സംസാരിക്കുന്ന അയാൾ എന്റെ ഏറ്റവും വലിയ അഭ്യുദയകാംക്ഷിയായി നിന്നുകൊണ്ടാണ് എന്റെ ജോലിയുടെ വിശദാംശങ്ങൾ പകർന്നുതന്നത്. കോ-ഓർഡിനേഷനാണ് ഏറ്റവും പ്രധാനം. കുഞ്ഞുകുട്ടിച്ചായന്റെ വിരൽത്തുമ്പിൽ സകല വിവരങ്ങളും നിമിഷങ്ങൾക്കുള്ളിൽ എത്തിക്കുന്ന ചുമതല അത്ര നിസ്സാരമല്ല. 'വളരെ വേഗം എല്ലാം വശമാകും. ഇവിടെ നിങ്ങളെ സഹായിക്കാനാണ് ഞങ്ങളെല്ലാം.' അയാൾ ഹാർദ്ദമായ ചിരിയോടെയാണ് അവസാനിപ്പിച്ചത്.

വാസ്തവത്തിൽ സൗമ്യനും കുലീനനുമായ കുഞ്ഞുകുട്ടിച്ചായന്റെ ഒരു പകർപ്പു മാത്രമായിരുന്നു ഉത്തുപ്പുസാർ. നരച്ച സിംഹവാലൻ മുടിയുമായി, സിൽക്കു ജുബ്ബയിൽ, ചുളിഞ്ഞ മുഖത്ത് നിറഞ്ഞ പുഞ്ചിരിയുമായി ഇരുന്ന ആ വന്ദ്യവയോധികനിൽ എന്റെ മുത്തച്ഛന്റെ രൂപസാദൃശ്യം തേടുകയായിരുന്നു, ഇന്റർവ്യൂവിന്റെ നിമിഷങ്ങളിൽ ഞാൻ. ടെസ്റ്റുകളെല്ലാം മികച്ച നിലയിൽ പാസ്സായ എനിക്ക് ഇന്റർവ്യൂവിനെക്കുറിച്ച് നല്ല ഭയമുണ്ടായിരുന്നു. പക്ഷേ, ആദ്യത്തെ നിമിഷത്തിൽത്തന്നെ കുഞ്ഞുകുട്ടിച്ചായൻ എനിക്ക് ആശ്വാസം പകർന്നു. എന്റെ അക്കാദമിക് നേട്ടങ്ങളിലേക്കോ അറിവിന്റെ ആഴങ്ങളിലേക്കോ വിരൽ ചൂണ്ടാതെ, തികച്ചും വ്യക്തിപരവും കുടുംബസംബന്ധവുമായ വിശേഷങ്ങളാണു ചോദിച്ചത്. ഞാൻ വിനയവും ലജ്ജയും പൊതിഞ്ഞ മറുപടി നൽകിക്കൊണ്ടിരുന്നു. എന്റെ പ്രകൃതം അയാൾക്ക് ഇഷ്ടമായി എന്ന് ആദ്യനിമിഷം തന്നെ ഞാൻ മനസ്സിലാക്കി. അച്ഛൻ ഇല്ലാത്ത ഞാൻ അമ്മയുടെ ഏക ആശ്രയവും തണലുമായിരുന്നു. അകക്കുളിരോടെയാണ് കുഞ്ഞുകുട്ടിച്ചായൻ ആ വാർത്ത കേട്ടത്. എൺപതു സെന്റ് ഭൂമിയിൽ, ഒരു ചെറിയ വീട്ടിൽ ഒതുങ്ങുന്ന ഞങ്ങളുടെ ബന്ധുക്കളോ കുടുംബക്കാരോ വലിയ സമ്പന്നരുമല്ല. അയാൾക്ക് ആ വാർത്തയും അത്യന്തം ഹൃദ്യമായി എന്ന് എനിക്ക് ഉറപ്പാകുമ്പോൾ ഞാൻ അത്ഭുതപ്പെട്ടു. എങ്കിലും ദരിദ്രന്റെ വിനയം നിറഞ്ഞ പുഞ്ചിരിയിൽ ജിജ്ഞാസ ഒതുക്കി ഞാൻ ഇരുന്നതേയുള്ളൂ. ഒടുവിൽ അയാൾ നിറഞ്ഞ ആഹ്ലാദത്തോടെ പറഞ്ഞു: നോക്കൂ, സുകുമാരൻ, ഞാൻ അന്വേഷിച്ചുകൊണ്ടിരുന്ന ഉദ്യോഗാർത്ഥി നിങ്ങളാണ്. ഞങ്ങൾക്ക് വലിയ ബന്ധുവലയവും കുടുംബബന്ധങ്ങളും ഉള്ളവരെ ജോലിക്ക് ആവശ്യമില്ല. മുമ്പൊക്കെ ഞങ്ങൾ അതു് പ്രത്യേകം പരിഗണിച്ചിരുന്നു. അവർ കുലീനമായ പെരുമാറ്റവും സഹകരണവും സ്ഥാപനത്തോടുള്ള അർപ്പണവും കാണിക്കുമെന്ന് ഞങ്ങൾ കരുതി. ഞങ്ങൾക്കു തെറ്റുപറ്റി. ഇപ്പോൾ നിങ്ങളെപ്പോലെ ദരിദ്രപശ്ചാത്തലമുള്ളവരെയാണു ഞങ്ങൾ നോക്കുന്നത്, നിങ്ങൾക്ക് സ്ഥാപനത്തോടു കൂറും അർപ്പണവും ഉണ്ടാകും. സ്ഥാപനത്തിനുവേണ്ടി എന്നെത്തന്നെ സമർപ്പിക്കുന്നുവെന്ന ഭാവത്തിൽ, കസേരയിൽ അല്പമൊന്ന് ഇളകിയിരുന്ന്, വിനയം കൊണ്ടു കുനിഞ്ഞ തലയാട്ടി ഞാൻ ചിരിച്ചു. പ്രീതിയും വാത്സല്യവും വർഷിച്ചുകൊണ്ട് കുഞ്ഞുകുട്ടിച്ചായൻ തുടർന്നു: ''ശരി, അമ്മയെക്കൂട്ടി നാളെത്തന്നെ വന്നുകൊള്ളൂ, അമ്മയുമായി പരിചയപ്പെടാമല്ലോ''.

''ശരി, സാർ? ഞാൻ തല കുനിക്കുമ്പോൾ എന്റെ ആത്മാവ് അയാളെ തൊഴുതുനിന്നു. പെട്ടെന്ന് അയാൾ എന്നെ തിരുത്തി: ''എന്നെ, സാർ എന്നൊന്നും വിളിക്കേണ്ട. ഇവിടെ എല്ലാവരും എന്നെ കുഞ്ഞുകുട്ടിച്ചായൻ എന്നാണു വിളിക്കുന്നത്. സുകുമാരനും അങ്ങനെ മതി.'' 'അച്ചായ' എന്ന വിളി എന്റെ തൊണ്ടയിൽ കുരുങ്ങിനിന്നു.

ചക്രവർത്തിയെപ്പോലെ സ്വാധീനങ്ങളും പ്രശസ്തിയുമുള്ള കുഞ്ഞുകുട്ടിച്ചായന്റെ മുമ്പിൽ മുണ്ടും റൗക്കയുമായി ഇരുന്ന അമ്മയ്ക്ക് സ്വർഗ്ഗം കിട്ടിയ സംതൃപ്തിയുണ്ടായിരുന്നു. കുഞ്ഞുകുട്ടിച്ചായൻ അല്പം ശബ്ദമുയർത്തി, ആരവങ്ങളോടെ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഞങ്ങൾ മകനെ ഇങ്ങോട്ട് എടുക്കുകയാണ്. നന്നായിവന്നാൽ എല്ലാവർക്കും നല്ലതാണ്.'' ആ പരിഗണന, അംഗീകാരം, സ്വന്തമാക്കൽ അമ്മയ്ക്കു രോമാഞ്ചം പകർന്നു. അമ്മ ഒരു നവോഢയുടെ 'ആഹ്ലാദവും അഭിമാനവും ചുരത്തിക്കൊണ്ടു പറഞ്ഞു: ''സുകുമാരൻ നന്നായിരിക്കും.''

'അനുമതി.' അയാൾ സംതൃപ്തിയോടെ കസേരയിൽ ചായുമ്പോൾ ആവിപൊന്തുന്ന കാപ്പിയുമായി തലപ്പാവുകെട്ടിയ വെയിറ്റർ കടന്നുവന്നു. പഞ്ചസാരയുടെ ചതുരക്കട്ടകൾ അലിച്ചു കാപ്പി തയ്യാറാക്കി കൊടുക്കാൻ കുഞ്ഞുകുട്ടിച്ചായൻ എന്നോടു് ആവശ്യപ്പെട്ടു. ജീവിതത്തിൽ ഒരിക്കൽപ്പോലും കണ്ടിട്ടില്ലാത്ത ബിസ്ക്കറ്റുകളും പരിപ്പുകളും നുണച്ച് അമ്മ ഭാഗ്യനിമിഷങ്ങളിലെ സായൂജ്യം ആസ്വദിക്കുമ്പോൾ ശ്വാസം തടസ്സപ്പെടുന്നുണ്ടെന്നു ഞാൻ അറിഞ്ഞു. അമ്മയെ യാത്രയാക്കിയശേഷം ഞാൻ ഉത്തുപ്പുസാറിന്റെ മുമ്പിലും പിന്നീട് എന്റെ കസേരയിലുമാണ് എത്തിയത്. ഒരാഴ്ചകൊണ്ട് എനിക്കു

വേണ്ട പരിശീലനം കിട്ടിയെന്നു പറയാം. എന്നും വൈകുന്നേരം അമ്മ പറഞ്ഞു: ''കുഞ്ഞുകുട്ടിച്ചായൻ ഈശ്വരനാണ്. നന്നായി ജോലി ചെയ്യോ. ശ്രേയസ്സുണ്ടാകും.'' അമ്മയുടെ ആ നിർദ്ദേശം അംഗീകരിച്ചുകൊണ്ടു തന്നെയാണ് ഞാൻ ജോലി തുടർന്നത്.

എങ്കിലും ഏറെ താമസിയാതെ ഞാൻ അലാസ്സയുടെ ചില സവിശേഷതകൾ മനസ്സിലാക്കി. ഓഫീസ്സമയം ഒൻപതു മുതൽ അഞ്ചരവരെയായിരുന്നു. ഞാൻ ഒൻപതിനു മുമ്പുതന്നെ ഓഫീസിലെത്തി. പക്ഷേ, അപ്പോഴേക്കും സകല സെക്ഷനിലും ആളുകൾ സ്ഥാനംപിടിച്ചിരിക്കും. അവർ ഗൗരവമേറിയ ജോലികളിൽ മുഴുകുകയും ചെയ്തിരുന്നു. വൈകുന്നേരം അഞ്ചരകഴിഞ്ഞ്, പിന്നെയും ഞാൻ കാത്തുനോക്കി. ആരും അവരവരുടെ ഇരിപ്പിടം വിട്ടു പോകുന്നില്ല. പ്രത്യേകിച്ചും ഉതുപ്പുസാർ. അയാൾ സമയം വരുന്നതും പോകുന്നതും അറിയാറേ ഇല്ലെന്നു തോന്നി. ധ്യാനിച്ചിരിക്കുന്ന ഒരു ഋഷിയെപ്പോലെ അയാൾ കടലാസുകളിൽ മുഴുകിയിരുന്നു. പക്ഷേ ആദ്യത്തെ ഏതാനും കൂടിക്കാഴ്ചകൾക്കുള്ളിൽ അയാളുടെ ബുദ്ധി മന്ദഗതിയിലാണെന്നു ഞാൻ കണ്ടു. എല്ലാത്തിനും നൂററാണ്ടുപഴക്കമുള്ള ചിട്ടകളും ക്രമങ്ങളുമാണ് അയാൾ പുലർത്തിയത്. ഞാൻ വച്ചു ചില നിർദ്ദേശങ്ങൾ ആദ്യം അയാൾ ദയാപൂർവ്വം തള്ളിക്കളഞ്ഞു. ഓഫീസ് പ്രവർത്തനങ്ങളിൽ ആധുനികമായ കാഴ്ചപ്പാട് അപകടമാണെന്ന് അയാൾ വിശ്വസിച്ചിരുന്നു. കരിമ്പുവരച്ചുകൊണ്ടു പേനപിടിക്കുന്ന അയാളെ അയാളുടേതിനേക്കാൾ പതിഞ്ഞശബ്ദത്തിൽ ഞാൻ സമീപിച്ചു. അങ്ങനെ ഞാൻ ചില ഭേദഗതികൾ ഒട്ടിച്ചുചേർത്തു. ഉദാഹരണത്തിന് അലാസ്കയുടെ മററ് ഓഫീസുകളിലേക്ക് അയയ്ക്കുന്ന കത്തുകൾ ഉപന്യാസങ്ങളായിരുന്നു. ഒരു അംശത്തിലും തെററും വീഴ്ചയും പററാതിരിക്കാനായിരുന്നു വിശദാംശങ്ങൾ സകലതും എഴുതുന്നതെന്നായിരുന്നു ഉതുപ്പുസാറിന്റെ ന്യായീകരണം. ഞാൻ പറഞ്ഞു: ''മുൻകത്തുകളെക്കുറിച്ചും മററും വേണ്ടത്ര ബോധം നിലനിറുത്താൻ ഒരു ഓഫീസർക്ക്, ഉദ്യോഗസ്ഥന് ബാദ്ധ്യതയുണ്ട്. അതു് അയാളുടെ ഏകാഗ്രതയും ക്രിയാശേഷിയും വളർത്തും. കത്തുകളിൽ നമ്പരും റഫറൻസുമിട്ട്, വസ്തുതകൾ മാത്രം എഴുതി അയയ്ക്കുക, കാര്യങ്ങൾ വേഗത്തിൽ നീങ്ങും. ആളുകൾക്ക മുഷിച്ചിൽ ഉണ്ടാവുകയില്ല.'' ഉതുപ്പുസാർ വഴങ്ങി. എങ്കിലും കുഞ്ഞുകുട്ടിച്ചായനുമായി ആലോചിച്ചശേഷമേ എന്റെ നിർദ്ദേശം അയാൾ അംഗീകരിച്ചുള്ളൂ. ഇപ്പോൾ ടൈപ്പിസ്ററുകൾക്ക ശ്വാസം കഴിക്കാം. ആ പെൺകുട്ടികൾ എന്റെ നേരെ കൃതജ്ഞതയോടെ നോക്കി. പിന്നെയും ഓഫീസിന്റെ വ്യക്തിത്വം ഉയർത്താൻവേണ്ടി പഴയ പല നടപടിക്രമങ്ങളും ഞാൻ മാററി. ഉതുപ്പുസാറിന് ക്രമേണ എന്നെപ്പററി മതിപ്പു വർദ്ധിച്ചുവെന്നു് ഉറപ്പാണ്.



എങ്കിലും ഞാൻ ജോലികളെല്ലാം തീർത്ത്, അഞ്ചര കഴിഞ്ഞ് ഓഫീസ് വിട്ടു. മററുള്ളവർ ഒന്നും ചെയ്യാനില്ലെങ്കിലും കസേരയിൽ പററിച്ചേർന്നിരിക്കുമ്പോൾ ഞാൻ പട്ടണത്തിൽ അലഞ്ഞു. ചില സുഹൃത്തുക്കളോടൊപ്പം എനിക്ക് ചില സാംസ്കാരിക പ്രവർത്തനങ്ങൾ ഉണ്ടായിരുന്നു. കവിതയും സിനിമയും എന്റെ ഏററവും വലിയ ഹരങ്ങളായിരുന്നു. ഞങ്ങളുടെ കവിതാക്ലബ്ബിന്റെ സെക്രട്ടറിയും ഫിലിം സൊസൈററിയുടെ പ്രസിഡന്റും ഞാനായിരുന്നു. വളരെ സജീവമായി പ്രവർത്തിക്കുന്ന രണ്ടു സംഘടനകളായിരുന്നു അവ. എനിക്ക് ജോലിയും ശമ്പളവുമായപ്പോൾ അവയുടെ പ്രവർത്തനങ്ങൾ കുറേക്കൂടി ഊർജ്ജസ്വലമാക്കാൻ ഞാൻ നിശ്ചയിച്ചു. അങ്ങനെയാണ്, അന്തർദ്ദേശീയ അവാർഡ് കിട്ടിയ സംവിധായകന് നഗരത്തിൽ ഞങ്ങൾ സ്വീകരണം ഏർപ്പാടുചെയ്തത്. വളരെ അഭിമാനത്തോടും സന്തോഷത്തോടുംകൂടിയാണ് ഞാൻ ആ പരിപാടിക്ക് കുഞ്ഞുകുട്ടിച്ചായനെ ക്ഷണിക്കാൻ ചേമ്പറിലേക്ക കടന്നുചെന്നത്. വാർത്തയറിഞ്ഞ് അയാൾ അല്പവും സന്തോഷം കാണിച്ചില്ല. കുറച്ചൊന്ന് ആലോചിച്ചശേഷം അയാൾ പറഞ്ഞു: 'സുകുമാരൻ, നിങ്ങളുടെ ശ്രദ്ധയും സമയവും നിങ്ങൾക്ക ചോറുതരുന്ന കമ്പനിക്കുവേണ്ടി വിനിയോഗിക്കണമെന്ന് നിങ്ങൾക്ക് അറിയാമല്ലോ.''

''അറിയാം.'' ഞാൻ വിനീതനായി, ഉടൻ ഇടപെട്ടു പറഞ്ഞു. 'നിങ്ങൾക്ക് കവിതയിലും സിനിമയിലുമാണ് താല്പര്യമെങ്കിൽ പിന്നെ എങ്ങനെയാണത്?' അയാൾ ഒരു ക്വിസ്മാസ്ററുടെ കൗശലത്തിൽ ചോദിച്ചു.

''അവ എന്റെ ആത്മാവിന്റെ പ്രശ്നങ്ങളാണ്.'' ഒരു കുമ്പസാരത്തിന്റെ ആശ്വാസത്തിൽ ഞാൻ പറഞ്ഞു. അയാൾ കലുങ്ങിച്ചിരിച്ചുകൊണ്ട് തൊടുത്തിട്ടു: ''അവിടെയാണ പ്രശ്നം. കമ്പനി ജോലിയിൽ ആത്മാവിനെ സമർപ്പിക്കുമെന്ന് നിങ്ങൾ പ്രതിജ്ഞചെയ്തതല്ലേ?'' ഞാൻ വിങ്ങിപ്പോയി. പക്ഷേ, കമ്പനി കവിതയല്ലല്ലോ, സിനിമയല്ലല്ലോ എന്നു പറയണമെന്ന് എനിക്ക തോന്നി. എങ്കിലും ഞാൻ മാപ്പ് അപേക്ഷിക്കുംപോലെ ചൂളിയതേയുള്ളു.

അയാൾ പറഞ്ഞു: ''കമ്പനിക്കുവേണ്ടി പ്രവർത്തിക്കുന്ന ഒരാളിന് മറെറാന്നിലും താല്പര്യമുണ്ടാവില്ല. താല്പര്യമുണ്ടായാൽ അഞ്ചരയാകാൻ മണിക്കൂറുകൾക്കുമുമ്പേ, അയാൾ കാത്തിരിക്കും. ആഴ്ചയിൽ, മാസത്തിൽ, ആണ്ടുവട്ടത്തിൽ എത്ര മണിക്കൂർ അങ്ങനെ കമ്പനിക്ക നഷ്ടമാകും.''

എന്റെ ഞരമ്പുകളിൽത്തന്നെ വടിവീണതുപോലെ എനിക്ക തോന്നി. എന്റെ വരവുപോക്കുകളുടെ ചരിത്രമത്രയും അയാളുടെ ചെവിയിൽ എത്തിയിട്ടുണ്ടെന്നു ഞാൻ മനസ്സിലാക്കി. വാടിയ മുഖത്തോടെയാണ് ഞാൻ വീട്ടിൽ എത്തിയത്. അമ്മ എന്റെ കുഴപ്പം മണ

ഞ്ഞറിഞ്ഞു. ഞാൻ എല്ലാം വിശദമായി പറയുമ്പോൾ അമ്മ പറഞ്ഞു: ''കുഞ്ഞുകുട്ടിച്ചായനെ വെറുപ്പിക്കുന്ന ഒന്നും നീ ചെയ്യരുത്. കളിയും ക്ലബ്ബുമൊക്കെ കളഞ്ഞേക്ക്'', പിറേറന്ന് എൻെറ രാജിക്കത്തുകൾ പുറപ്പെട്ടു. എൻെറ സുഹൃത്തുക്കൾ എന്നെ തേടിവരുമ്പോൾ ഞാൻ ഒരു ഒച്ചിനെപ്പോലെ ഒതുങ്ങി. കവിതയും സിനിമയുമൊക്കെ മിഥ്യകളാണെന്നും ജീവിതം ഏറെ വിലപ്പെട്ടതാണെന്നും ഒരു ദാർശനികൻെറ സ്വരത്തിൽ ഞാൻ പറഞ്ഞു. എൻെറ ആ വെളിപാടുകളിൽ വാടിപ്പോകുന്ന അവരുടെ മുഖം കണ്ട് എൻെറ ഉള്ളുകരഞ്ഞു. പക്ഷേ കമ്പനിയിൽ ഞാൻ കുറേക്കൂടിനേരത്തെ എത്തി. താമസിച്ചുമടങ്ങി. ഇപ്പോൾ കമ്പനിയോട്, അതിൻെറ ആകാശത്തോട്, ക്ലോക്ക് ടവറിനോട്, അവിടത്തെ എടുപ്പുകളോട്, എൻെറ ഓഫീസിനോട്, എൻെറ മേശയോട് എനിക്ക് പ്രത്യേകമായൊരു മമത വളന്നു. അഭിമാനത്തോടെ, ഉതുപ്പുസാറിൻെറ വലം കൈയായി നിന്നുകൊണ്ട്, ഞാൻ പ്രവൃത്തി തുടരുമ്പോൾ എല്ലാ മൂലയിൽനിന്നും പ്രോത്സാഹനത്തിൻെറ ചിരിയും ആശീർവാദവും എനിക്കു കിട്ടി. ആറാംമാസം എന്നെ സ്ഥിരപ്പെടുത്തിക്കൊണ്ടുള്ള ഓർഡർ കുഞ്ഞുകുട്ടിച്ചായൻ ഒപ്പിട്ട് എനിക്ക് തരികയും ചെയ്തു. അങ്ങനെ ഞാൻ അലാസ്കയുടെ ഭാഗമായി. എൻെറ ശമ്പളവും ബോണസും ഇൻസെൻറീവുമെല്ലാം നിർല്ലോഭം എനിക്കു മേശപ്പുറത്തു വന്നുകിട്ടി. എൻെറ ശരീരം തടിച്ചു; രൂപഭംഗി ഏറി.

ഇപ്പോൾ അമ്മയാണു കുഴപ്പം കൊണ്ടുവന്നത്. ഞാൻ വിവാഹം കഴിച്ച്, ഒരു കൊച്ചു, നല്ല പെണ്ണിനെ അമ്മയ്ക്കു കൂട്ടായി കൊണ്ടുവരണമെന്നു നിർബന്ധിച്ചു. പകലുകളിൽ ഒററയ്ക്കിരുന്ന് അമ്മ മടുത്തു. പിന്നെ, അസുഖങ്ങൾ അമ്മയെ അലട്ടുന്നു. പണ്ടത്തെ പ്രായമൊന്നുമല്ലല്ലോ', അങ്ങനെ പോയി അമ്മയുടെ ന്യായവാദങ്ങൾ. കല്യാണം എൻെറ മറെറാരു സ്വപ്നമായിരുന്നു. വീട് ഒന്നു പുതുക്കിപ്പണിതു്, ഭംഗിയാക്കി, കല്യാണത്തിനു വേണ്ടി ഞാൻ തയ്യാറെടുത്തു. അമ്മയുടെ അന്വേഷണം വളരെ വേഗം വിജയത്തിലെത്തി. ഗീതയെ എനിക്ക് നന്നേ ഇഷ്ടമായി. ഒരു ഞായറാഴ്ചയായിരുന്നു എൻെറ വിവാഹനിശ്ചയം. പിറേറന്നുതന്നെ ഞാൻ കുഞ്ഞുകുട്ടിച്ചായൻെറ അനുഗ്രഹാശിസ്സുകൾ വാങ്ങാൻ ചെന്നു. അയാൾ തീർത്തും അസ്വസ്ഥനെപ്പോലെ കാണപ്പെട്ടു. ''എന്തേ, നിങ്ങൾക്കു കല്യാണം കഴിക്കാൻ ഇത്ര ധൃതി? ഏറെ പ്രായമൊന്നുമായിട്ടില്ലല്ലോ?'' അയാൾ പരുഷമായിത്തന്നെ ചോദിച്ചു.

''അമ്മയ്ക്കു കൂട്ടില്ലാഞ്ഞിട്ടാണ്.'' ഞാൻ വിക്കി വിക്കി പറഞ്ഞു.

''പക്ഷേ, കല്യാണം നിങ്ങളുടെ താല്പര്യങ്ങൾ മാററും. നിങ്ങൾക്ക് അറിയാമോ നിങ്ങളുടെ ഓഫീസർ ഉതുപ്പ് എന്നാണ് കല്യാണം കഴിച്ചതെന്ന്?'' അയാൾ ചോദിച്ചു.



എനിക്ക് അറിഞ്ഞുകൂടായിരുന്നു. അയാൾ വ്യക്തമാക്കി:

''നാല്പത്തിയെട്ടാം വയസ്സിൽ. കല്യാണം കഴിക്കാൻ അയാൾക്ക് ഇഷ്ടമേ ഇല്ലായിരുന്നു. ഞാൻ നിർബന്ധിച്ചിട്ടാണ് കല്യാണം കഴിച്ചത്.'' അയാൾ



കൃതാർത്ഥതയോടെ ചിരിച്ചു.

''അമ്മ വാക്കുകൊടുത്തുവല്ലോ'', ഞാൻ കുററവാളിയെപ്പോലെ പറഞ്ഞു.

''എങ്കിൽ നടക്കട്ടെ. പക്ഷേ, ഞാൻ നിങ്ങളെ ഇംഗ്ലണ്ടിൽ അയച്ച് മൂന്നു വർഷം ബിസിനസ് മാനേജ്മെൻറ് പരിശീലിപ്പിക്കണമെന്ന് വിചാരിക്കുകയായിരുന്നു. നിങ്ങളുടെ അനേകം പ്രൊമോഷനുകൾ കാത്തുകിടക്കുന്നു.''

ഞാൻ വാടിക്കരിഞ്ഞ മുഖവുമായിട്ടാണ് ഓഫീസിലേക്കു ചെന്നത്. ഉതുപ്പുസാർ എൻെറ പന്തികേടു തിരിച്ചറിഞ്ഞു. ഞാൻ കാര്യങ്ങൾ വ്യക്തമാക്കുമ്പോൾ അയാളും ഉപദേശിച്ചു: ''കല്യാണമൊക്കെ കുറെ കഴിഞ്ഞുമതി സുകുമാരൻ. അലാസ്കയിൽ ആരും നാല്പത്തിയഞ്ചിനുമുമ്പ് കുടുംബഭാരം ഏല്ക്കുന്നില്ല.'' ഞാൻ കൗതുകപൂർവ്വം അയാളുടെ വിവാഹജീവിതത്തെക്കുറിച്ച് അന്വേഷിച്ചു. അഞ്ചുകൊല്ലമായി കല്യാണം കഴിഞ്ഞിട്ട്. രണ്ടു പൊടിക്കുഞ്ഞുങ്ങൾ. അറുപതാം വയസ്സിൽ റിട്ടയർ ചെയ്യുമ്പോൾ പേരക്കുട്ടികളുടെ സ്ഥാനത്ത് സ്വന്തം പൊടിക്കുഞ്ഞുങ്ങൾ. ഞാൻ മൗനിയാകുമ്പോൾ അയാൾ എന്നെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''നാല്പതുകളുടെ ഒടുവിൽ കല്യാണം കഴിച്ചാലും കൂറു കമ്പനിയോട് ആയിരിക്കും.''

ഉച്ച കഴിഞ്ഞ് കുഞ്ഞുകുട്ടിച്ചായൻ എന്നെ ഇൻറർക്കോമിൽ വിളിക്കുമ്പോൾ ഞാൻ അദ്ഭുതപ്പെട്ടു. ഞാൻ ചേമ്പറിൽ ചെല്ലുമ്പോൾ എൻെറ അമ്മ ഇരിക്കുന്നു. കുഞ്ഞുകുട്ടിച്ചായൻ പറഞ്ഞു: ''അമ്മയ്ക്കു നിർബന്ധമാണ് മോൻെറ കല്യാണം നടത്താൻ. നടത്തിക്കോളൂ.''

അമ്മ പറഞ്ഞു: ''സുകുമാരൻ കല്യാണം കഴിച്ചാലും കമ്പനിയിൽത്തന്നെയായിരിക്കും അവൻെറ ആത്മാവ്''. അവസരത്തിനൊത്ത് അമ്മയുടെ പദസമ്പത്തും വളർന്നതു കാണുമ്പോൾ എനിക്കു സുഖം തോന്നി. ''അമ്മയുടെ വാക്ക്'' കുഞ്ഞുകുട്ടിച്ചായൻ ഒരു കരാർ ഉറപ്പിക്കുന്ന ഗൗരവത്തിൽ പറഞ്ഞു.

''ഞാൻ പറഞ്ഞാൽ പറഞ്ഞതുതന്നെ.'' അമ്മ വീറോടെ തലനിവർത്തി മൊഴിഞ്ഞു. അമ്മ അത്രയേറെ ഉറച്ച ശബ്ദത്തിൽ സംസാരിക്കുന്നത് ഞാൻ ആദ്യമായി കേൾക്കുകയായിരുന്നു.

അങ്ങനെ എൻെറ കല്യാണം കഴിഞ്ഞു. എനിക്കു രണ്ടു ദിവസത്തെ അവധിയാണു അനുവദിച്ചത്. കൂടുതൽ അവധിതന്നാൽ മധുവിധുവിൻെറ ലഹരി പിടിച്ചുപോകുമെന്ന് ഉതുപ്പുസാർ ഫലിതം പറഞ്ഞു. ഗീതയ്ക്ക് ആദ്യം മുതൽ തന്നെ, എൻെറ പകലുകളും രാത്രി ഒട്ടേറെ മണിക്കൂറുകളും നഷ്ടമാകുന്നതുമായി പൊരുത്തപ്പെടാൻ കഴിഞ്ഞു. അവൾക്കു പരാതികൾ ഉണ്ടായില്ല. അമ്മ അവൾക്കുമേൽ ചിറകുവിരിച്ചുനിന്നു. എങ്കിലും രാത്രികൾ ഞങ്ങൾ സ്വന്തമാക്കി. ആലസ്യം പുരണ്ട കണ്ണുകളുമായി ഞാൻ ഓഫീസിൽ എത്തുമ്പോൾ അത്ര ചെറുപ്പത്തിൽ വിവാഹ സൗഭാഗ്യം ആസ്വദിക്കുന്ന എൻെറ നേരെ, എൻെറ സഹപ്രവർത്തകരുടെ അസൂയ നിറഞ്ഞ നോട്ടം എത്തിക്കൊണ്ടിരുന്നു. ഞാൻ ജോലികളിൽ വീഴ്ച വരുത്തിയില്ല. ഉറക്കം തലയിൽ വന്നു വട്ടംചുററുമ്പോൾ ഞാൻ ശക്തിയായി പൊരുതിനിന്നു. എൻെറ ശമ്പളപായ്ക്കററിൻെറ ഘനം ഗീതയ്ക്കും അമ്മയ്ക്കും ആഹ്ളാദമായിരുന്നു. ക്രമേണ

ആ ചുവന്ന കടലാസ് കൂടായി ഞാൻ മാറി.

ഗീത മാങ്ങാപ്പൂളിനോടും വാളംപുളിയോടും താല്പര്യം കാണിക്കാൻ തുടങ്ങുമ്പോൾ അമ്മ സംതൃപ്തിയോടെ പറഞ്ഞു: ‘എനിക്കിനി ജോലിയായല്ലോ’’ എന്റെ കുഞ്ഞിനെ ഓമനിക്കാനുള്ള ആശ അടക്കി അമ്മ ഇത്രയും കാലം എങ്ങനെ കഴിഞ്ഞുവെന്ന് എനിക്ക് അദ്ഭുതമായിരുന്നു. എങ്കിലും കുഞ്ഞു പിറക്കുമ്പോൾ എനിക്ക് മൂന്നു ദിവസത്തെ അവധി എടുക്കേണ്ടിവന്നു. ഉതുപ്പുസാർ അല്പവും വിസമ്മതം പറയാതെ അവധി അനുവദിച്ചു.

വളരെ കുഴപ്പംപിടിച്ച പ്രസവമായിരുന്നു ഗീതയുടേത്. പണംകൊടുത്തു സംതൃപ്തിപ്പെടുത്തിക്കൊണ്ടിരുന്ന ലേഡി ഡോക്ടർ അവസാനനിമിഷം സ്ഥലത്തുണ്ടാകാതെപോയി. പകരം വന്ന ദുർമുഖം വളരെ വൈകിയാണ് പ്രശ്നത്തിൽ ഇടപെട്ടത്. ആശങ്കയുടെ മണിക്കൂറുകൾ ഏറെ കടന്നുപോയശേഷമാണ് രണ്ടും രണ്ടുപാത്രമായത്. ആകുലതയും ഉൽക്കണ്ഠയും വരട്ടിയ ഒരു മാനസികാവസ്ഥയിലാണ് ഞാൻ നാലാം ദിവസം ഓഫീസിലെത്തിയത്. കുഞ്ഞുകുട്ടിച്ചായൻ എന്നെ കാത്തിരിക്കുന്നുവെന്ന് അറിഞ്ഞപ്പോൾ ഞാൻ ചുണയോടും ചൊടിയോടും ഓടിച്ചെന്നു. ഗീതയുടെ പ്രസവക്ലേശങ്ങളെപ്പററി അത്യന്തം വികാരഭരിതനായി ഞാൻ വിവരിച്ചു. അയാൾ താല്പര്യം കാണിക്കുന്നില്ലെന്ന് എനിക്കു തോന്നി. എല്ലാം പറഞ്ഞു ഞാൻ കിതപ്പോടെ ഇരിക്കുമ്പോൾ, അയാൾ പറഞ്ഞു: ‘‘സുകുമാരൻ അവധിക്കിടയ്ക്കും ഇങ്ങോട്ട് വരുമെന്നാണ് ഞങ്ങൾ കരുതിയത്. ഓഫീസിൽ എന്തു നടക്കുന്നുവെന്ന് അറിയാൻ നിങ്ങൾക്ക് ഉൽക്കണ്ഠയുണ്ടാകുമല്ലോ.’’

ആപത്തിൽപ്പിടിച്ച തെരക്കിൽ ഞാൻ പറഞ്ഞു: ‘‘വരണമെന്നു ഞാൻ വിചാരിച്ചു. പക്ഷേ, ഗീതയുടെ കുഴപ്പങ്ങൾ കാരണം എനിക്ക് മാറിനില്ക്കാൻ കഴിഞ്ഞില്ല’’.

കുഞ്ഞുകുട്ടിച്ചായൻ പിന്നെ ഒന്നും പറഞ്ഞില്ല. എങ്കിലും എന്റെ ആത്മാർത്ഥതക്കുറവിൽ അമർഷമുണ്ടെന്ന് എനിക്ക് ഉറപ്പായിരുന്നു. അതുകൊണ്ടുതന്നെ ഞാൻ കൂടുതൽ സമയം ഓഫീസിൽ ചെലവഴിച്ചു. രാത്രി വൈകി മാത്രം ഞാൻ മടങ്ങി. നേരത്തെ എത്തിച്ചേർ



ന്നു. ഞായറാഴ്ചയും ഞാൻ എന്റെ കറങ്ങുന്ന കസേരയിൽ പകൽ കണ്ടു. ഇപ്പോൾ ഓഫീസിൽ മററ് ആളുകൾ വരുന്നതും പോകുന്നതും ഞാൻ മനസ്സിലാക്കി. എനിക്ക് എന്റെ കുഞ്ഞിനെ വിളക്കത്തുമാത്രം കാണാൻ കഴിഞ്ഞു. അവൻ ഉറങ്ങുകയാവും അപ്പോൾ. ഉന്മേഷപൂർവ്വം രാവിലെ അവൻ കൈകാലുകൾ ഇളക്കിച്ചിരിക്കുന്നത് കാണാൻ എനിക്ക് കഴിഞ്ഞില്ല.

പക്ഷേ, കുഞ്ഞിനു പൊടുന്നനെ പനി പിടിച്ച് കലശലായപ്പോൾ എനിക്ക് വീണ്ടും അവധിയെടുക്കേണ്ടിവന്നു. ഗീതയുടെ പരിചയക്കുറവും അമ്മയുടെ അമിതവിശ്വാസവുമാണ് കുഴപ്പം ഉണ്ടാക്കിയത്. സമയത്തു് ആശുപത്രിയിൽ എത്തിക്കാൻ കഴിഞ്ഞതുകൊണ്ട് കുട്ടിക്ക് ആപത്തു് പിണഞ്ഞില്ല. ആശ്വാസത്തോടെ ഞാൻ ആശുപത്രിയിൽ നിന്നും നേരെ ഓഫീസിലേക്കാണ് പോയത്. പടിക്കൽ ഏതോ യാത്രകഴിഞ്ഞ് എത്തിയ കുഞ്ഞുകുട്ടിച്ചായൻ എന്നെ കണ്ടു ചിരിക്കാതെ അരികിലേക്കു വിളിച്ചു. ഞാൻ തൊഴുതു് ഒരു ക്രിമിയുടെ വിനയത്തിൽ, പാലിക്കേണ്ട അകലത്തിൽത്തന്നെ നിന്നു. കുഞ്ഞുകുട്ടിച്ചായൻ കുട്ടിയുടെ രോഗകഥ കേട്ടശേഷം പറഞ്ഞു: ‘‘സുകുമാരന് കുഞ്ഞിനോടും ഭാര്യയോടും സ്വന്തക്കാരോടും വലിയ സ്നേഹമാണല്ലോ.’’

‘അതെ’ എന്നു പറഞ്ഞാൽ സത്യമാകും. ഞാൻ ഓർത്തു. ഞാൻ നിശ്ശബ്ദനാകുമ്പോൾ കുഞ്ഞുകുട്ടിച്ചായൻ പറഞ്ഞു: ‘‘സുകുമാരന് വല്ല സർക്കാർ ജോലിയുമായിരുന്നു നല്ലതു്, അല്ലേ?’’

അപകടത്തിന്റെ ഗന്ധം ശ്വസിച്ച് ഞാൻ പറഞ്ഞു:

‘‘ഇനി മേലിൽ ഞാൻ അങ്ങനെയൊന്നും ചെയ്യില്ല.’’

‘‘ശരി, ശരി’’ കുഞ്ഞുകുട്ടിച്ചായൻ പറഞ്ഞു. ഞാൻ ഓഫീസിലേക്കു മടങ്ങി. പിന്നെ എനിക്ക് അബദ്ധങ്ങൾ പററിയിട്ടില്ല. അമ്മ മരിക്കുമ്പോൾ പോലും ഞാൻ ഓഫീസിൽ വന്നിരുന്നു. അത്യാവശ്യം ഫയലുകൾ നോക്കി. കുഞ്ഞുകുട്ടിച്ചായനാണ് എന്നെ വീട്ടിലേക്കു കൊണ്ടുപോയത്. ശവം കൊള്ളിക്കുമേൽ വച്ചുകഴിഞ്ഞ് കുഞ്ഞുകുട്ടിച്ചായന്റെ ഒപ്പം ഓഫീസിലേക്കു മടങ്ങി.









# പ്രത്യൌഷധവിധിയും പ്രഥമചികിത്സയും

## ഗ്രന്ഥകർത്താ: സി. ആർ. കേശവൻവൈദ്യർ

(5-ാം പതിപ്പ് - വില: 6—00)

### അഭിപ്രായങ്ങളിൽ ചിലതു്

**കൌമുദി**

പച്ചനിറത്തിലുള്ള ഉടുപ്പണിഞ്ഞു് ആകർഷകതയുള്ള ആ ഗ്രന്ഥശിശു എൻെറ മേശപ്പുറത്തു കിടക്കുന്നു. ആക്കം അതിനെ എടുത്തു് ലാളിക്കാൻ തോന്നും. സോപ്പുതേച്ചു് കൈ കഴുകിയിട്ടേ അതിനെ തൊടാൻ തോന്നൂ. അത്രയ്ക്കു ഭംഗിയുണ്ടു് അതിനു്. ഈ ബാഹ്യഭംഗി മാത്രമേയുള്ളോ? അല്ലല്ല. ആന്തരഭംഗിയുമുണ്ടു്......എല്ലാ വിധത്തിലും പ്രയോജനമുള്ള ഗ്രന്ഥമാണിതു്. ഓരോ വീട്ടിലും ഇതുണ്ടായിരിക്കണമെന്നുവരെ ഞാൻ പറയും. ലാളിത്യവും സ്പഷ്ടതയുമാണു് ഈ ഗ്രന്ഥത്തിൻെറ സവിശേഷതകൾ. ഇമ്മാതിരി നല്ല ഗ്രന്ഥങ്ങൾ ഇനിയും ധാരാളമുണ്ടാകണം. ശ്രീ. സി. ആർ. കേശവൻ വൈദ്യരെ ഈ ലേഖകൻ സവിനയം അഭിനന്ദിച്ചുകൊള്ളട്ടെ.

— എം. കൃഷ്ണൻനായർ

**'അവതാരിക'യിൽനിന്നു്**

'പ്രത്യൌഷധവിധിയും, പ്രഥമചികിത്സയും' എന്ന ഗ്രന്ഥത്തിൻെറ മൂന്നാം പതിപ്പാണു് ഈ പുസ്തകം. ആയുർവ്വേദഗ്രന്ഥങ്ങളിൽനിന്നും, തമിഴ് വൈദ്യപുസ്തകങ്ങളിൽനിന്നും, ഗുരുമുഖത്തുനിന്നും സ്വാനുഭവത്തിൽനിന്നും സിദ്ധിച്ച അറിവുകൾ പൊതുജനോപയോഗപ്രദമാക്കണം എന്ന ഉദ്ദേശത്തോടെ 1942-ൽ ആണു് ശ്രീ. സി. ആർ. കേശവൻവൈദ്യർ ആദ്യമായി പുസ്തകരൂപത്തിൽ ഒരു ചെറുകൃതി പ്രസിദ്ധപ്പെടുത്തിയതു്.

വൈദ്യന്മാർക്കും സാധാരണക്കാർക്കും ഒരുപോലെ പ്രയോജനപ്പെടുന്ന ഈ ഗ്രന്ഥം ലോകോപകാരമായിത്തീരട്ടെ എന്നും, ഗ്രന്ഥകർത്താവിൻെറ പരിശ്രമങ്ങൾ പരിപൂർണ്ണമായി വിജയിക്കട്ടെ എന്നും ആശംസിച്ചുകൊള്ളുന്നു.

**ഡോ: കെ. എൻ. പിഷാരടി**
M. D. (Mad), M. R. C. P. (Lond),
D. T. M. (Cal).

തൃശ്ശൂർ,
26—9—1965.

വിഷവൈദ്യത്തെക്കുറിച്ചു പ്രതിപാദിക്കുന്ന പല ഗ്രന്ഥങ്ങളിലേയും തത്വങ്ങൾ സമാഹരിച്ചു്, ഗുരൂപദേശങ്ങളും കൂട്ടിച്ചേർത്തു്, കുട്ടികൾക്കുപോലും മനസ്സിലാകുന്ന ലളിതമായ പാഠ്യത്തിൽ ശ്രീ. സി. ആർ. കേശവൻവൈദ്യർ രചിച്ചിട്ടുള്ള ഈ ചെറുഗ്രന്ഥം വളരെ പ്രയോജനകരമാണെന്നതിൽ സംശയമില്ല. വ്യവസായ പ്രമുഖനും ഉദാരശീലനുമായ ശ്രീ. സി. ആർ. കേശവൻ വൈദ്യരുടെ ബഹുമുഖ സേവനങ്ങളിൽ ഒന്നുമാത്രമായ ഈ ചെറുഗ്രന്ഥം മനുഷ്യരാശിയുടെ ആരോഗ്യത്തെ സംരക്ഷിക്കുന്നതിൽ പൂർണ്ണവിജയം വരിക്കട്ടെ എന്നു് ആശംസിക്കുന്നു.

**ഡോ: സി. കെ. രാമചന്ദ്രൻ**
വൈദ്യകലാനിധി,
എം. ബി. ബി. എസ്.,
എം. ആർ. സി. പി.
(ലണ്ടൻ, ഗ്ലാസ്ഗോ, എഡിൻബറോ),
ഡി. ടി. എം. എച്ച്. [ഇംഗ്ലണ്ട്]

കോഴിക്കോട്,
14-11-1965.

പലതരം വിഷങ്ങളെപ്പററിയും അവയ്ക്കുള്ള ചികിത്സകളെപ്പററിയും പ്രതിപാദിക്കുന്ന ആയുർവ്വേദത്തിലെ വിഷചികിത്സാവിഭാഗം സൂക്ഷ്മവും നിഷ്കൃഷ്ടവുമായ ഗവേഷണം അർഹിക്കുന്ന ഒരു ശാസ്ത്രശാഖയാണു്. ഇതിൽ പ്രവർത്തിക്കുന്ന ഗവേഷകർക്കും സാധാരണ ചികിത്സകന്മാർക്കും ഒരു ആലോചനാഗ്രന്ഥം (Reference Book) എന്ന നിലയിലും ആയുർവ്വേദ വിദ്യാർത്ഥികൾക്കു് ഒരു പാഠപുസ്തകമെന്ന നിലയിലും, പ്രയോജനകരമാണു് ഇവിടെ നിരൂപണവിഷയമായ ശ്രീ. സി. ആർ. കേശവൻ വൈദ്യർ എഴുതിയ 'പ്രത്യൌഷധവിധിയും പ്രഥമചികിത്സയും' എന്ന ഗ്രന്ഥം (5-ാം പതിപ്പ്). വിഷചികിത്സാ വിഭാഗം മാത്രമല്ല, സർവ്വസാധാരണമായി ഉണ്ടാകുന്ന പല രോഗങ്ങൾക്കും വേണ്ട പ്രഥമ ചികിത്സാവിധികളും ഇതിൽ അടങ്ങിയിരിക്കുന്നു.

— **ഡോ: പി. ആർ. വാര്യർ**
കോട്ടയ്ക്കൽ ആര്യവൈദ്യശാല,
തിരുവനന്തപുരം.



## കിളിരൂർ രാധാകൃഷ്ണൻ

# മൂത്താശാരി ഭിക്ഷാരശ്ശമൂത്തം

**ഓ**ർക്കാപ്പുറത്തു് തോണി മറിഞ്ഞു. ഒരു ഞെട്ടലോടെ ഹരിക്കുട്ടൻ കണ്ടു— യാത്രക്കാരെല്ലാം ഒഴുകിപ്പോകുന്നു. കഷ്ടമായി! ഇനിയെന്താ ചെയ്ക?

സാരമില്ല.

ആദ്യം വഞ്ചി ശരിയാക്കാം. യാത്രക്കാരെ ഇനിയും ഉണ്ടാക്കാവുന്നതേയുള്ളു.

അപ്പോഴാം, പടികടന്നു് മുട്ടിനൊപ്പം വെള്ളം നീന്തിവരികയായിരുന്ന മോരമ്മാവൻ!

ദാമോദരൻനായർ ഹരിക്കുട്ടനു് മോരമ്മാവനാണു്.

ഇന്നു് മോരമ്മാവനല്പം ഗൌരവത്തി[illegible]. ഹരിക്കുട്ടൻ വെള്ളത്തിൽ [illegible] കളിക്കുന്നതു കണ്ടിട്ടും [illegible] നേരെ ഉമ്മറത്തേക്കു് [illegible]ല്ലോ?

[illegible] അറിഞ്ഞില്ലേ? നമ്മുടെ [illegible] മരിച്ചുത്രെ...!''

[illegible]

മുത്തശ്ശൻ [illegible]ൽനിന്നു് തിടുക്കപ്പെട്ടു് എഴുന്നേററു.

ഹരിക്കുട്ടനും [illegible] തരിച്ചു നിന്നുപോയി.

നേരെയാക്കിയ വഞ്ചി വീണ്ടും മറിയുന്നതും വെള്ളത്തിലൊഴുകിപ്പോകുന്നതും അവനറിഞ്ഞില്ല.

അവനു സങ്കടം വന്നു. കണ്ണുകൾ നിറഞ്ഞുപോയി.

മരണം!

അതെന്താണെന്നു് ഇപ്പോഴവനറിയാം.

മുത്തശ്ശിയുടെ മരണമാണു് അവൻെറ ഓർമ്മയിലെത്തിയതു്. മുത്തശ്ശി മരിച്ചപ്പോഴും എല്ലാവരും കരഞ്ഞു് ബഹളം കൂട്ടി. അന്നു് പക്ഷേ ഹരിക്കുട്ടനു് ഒന്നും മനസ്സിലായില്ല. ഉറങ്ങുന്ന മുത്തശ്ശിയുടെ ചുററും കൂടി അമ്മയും മററുള്ളവരും കരയുന്നതെന്തിനെന്നു് അവൻ അദ്ഭുതം കൂറി.

അവൻ മുത്തശ്ശൻെറ അടുത്തെത്തി. കലങ്ങിച്ചുവന്ന കണ്ണുകളോടെ മുത്തശ്ശൻ അവനെ വാരിയെടുത്തു. അവനെ മടിയിലിരുത്തി മുഖം അവൻെറ മൂർദ്ധാവിൽ അമർത്തിയുരച്ചുകൊണ്ടു് മുത്തശ്ശൻ ദീർഘമായി നിശ്വസിച്ചു. പക്ഷേ കരഞ്ഞില്ല.

ഹരിക്കുട്ടൻ അമ്പരന്നു് മുത്തശ്ശൻെറ മുഖത്തു നോക്കി.

''എന്താ മുത്തശ്ശാ...മുത്തശ്ശിക്കു്?''

''മുത്തശ്ശി സ്വർഗ്ഗത്തിലേക്കു പോയി മോനെ...''

''എന്നിട്ടു് ദാ അവിടെ കെടക്കണെതു് മുത്തശ്ശ്യല്ലേ?''

''അതു് മുത്തശ്ശിടെ ദേഹം മാത്രാണു് മോനെ ... ആത്മാവു് പറന്നു പറന്നു് സ്വർഗ്ഗത്തിലെത്തീട്ടുണ്ടാവും.''

''ആത്മാവ്ന്നു്ച്ചാലെന്താ...?''

''ആത്മാവ്ന്നു്ച്ചാൽ...അതു് ... ആത്മാവുതന്നെ!''

''അപ്പോ ആത്മാവിനു് ചിറകുണ്ടാവോ മുത്തശ്ശാ?''

''ഉം. ഒന്നല്ല ഒരായിരം ചിറകുകളുണ്ടു്...'' വെളുവെളുത്ത മാടപ്രാവിനെപ്പോലെ മുത്തശ്ശിയുടെ ആത്മാവു് ആയിരം ചിറകുകൾ വീശി പറന്നുയർന്നു സ്വർഗ്ഗത്തിലെത്തുന്നതു് അ[illegible]വന ചെയ്തു. എങ്കിലും ഹരിക്കുട്ടനു് മരണമെന്താണെന്നു് അപ്പോഴും തീരെ മനസ്സിലായില്ല.

പക്ഷേ, പിന്നീടു് വലിയൊരു ചിതയൊരുക്കി എല്ലാവരും ചേർന്നു മുത്തശ്ശിയെ താങ്ങിയെടുത്തു് അതിൽ കിടത്തുകയും ചിതയ്ക്കു് തീ കൊളുത്തുകയും ചെയ്തപ്പോഴാണു് ഹരിക്കുട്ടൻ സത്യമായും കരഞ്ഞുപോയതു്.

മുത്തശ്ശിക്കു് പൊള്ളുകയില്ലേ?

പാവം മുത്തശ്ശിയെ എന്തിനാണു് എല്ലാവരുംകൂടി [illegible]യിലിട്ടു കത്തിക്കുന്നതു്?

അച്ഛനും അമ്മയുമൊന്നും മിണ്ടുന്നില്ലല്ലോ—



അതുതെന്ന് അവർക്ക് പറഞ്ഞൂടെ? ഹരിക്കുട്ടൻ ഉറക്കെക്കരഞ്ഞു.

അച്ഛാ മുത്തശ്ശിയെ കത്തിക്കണ്ടാന്ന് പറയൂ.''

അവൻ അച്ഛന്റെയും അമ്മയുടെയും അടുത്തു ചെന്നു. പക്ഷേ, അവരാരും ഒന്നും പറഞ്ഞില്ല. അവനെ ചേർത്തു നിറുത്തി കണ്ണീരൊഴുക്കുക മാത്രം ചെയ്തു.

മുത്തശ്ശന്റെ അടുത്തും അവൻ ഓടിയെത്തി—

''മുത്തശ്ശാ മുത്തശ്ശിയെ കത്തിക്കണ്ടാന്ന് പറയൂ...മുത്തശ്ശി പാവല്ലേ?...''

''ഇനി മുത്തശ്ശി നമ്മുടെ കൂടെ കഴിയില്ല മോനെ. മുത്തശ്ശിക്ക് പോവാതെ പററില്ല. അഗ്നിഭഗവാൻ മുത്തശ്ശിയെ സ്വീകരിച്ചു കൊണ്ടുപോകുകയാണ്.''

''അപ്പോ മുത്തശ്ശിക്ക് പൊള്ളില്ലേ...?''

''ഇല്ല...ഇനി മുത്തശ്ശിക്ക് ചൂടും തണുപ്പുമൊന്നും അറിയില്ല...''

ഹരിക്കുട്ടന് എന്നിട്ടും ഒന്നും മനസ്സിലായില്ല. ദുഃഖമൊതുങ്ങിയതുമില്ല. അന്നുമുതൽ മരണമെന്നു കേൾക്കുന്നതുതന്നെ ഹരിക്കുട്ടനു ഭയമാണ്.

ഇപ്പോഴിതാ മൂത്താശ്ശാരി മരിച്ചുവത്രേ!

ദൈവമെ! പാവം മൂത്താശ്ശാരിയെ ഇനി എല്ലാവരുംകൂടി തീയിലിട്ട് എരിക്കും. പിന്നെ ഒരിക്കലും മൂത്താശ്ശാരിയെ കാണാൻ കഴിയില്ല.

എത്ര നല്ല മൂത്താശ്ശാരി!

ഹരിക്കുട്ടന്റെ വീട്ടിലെ മരാമത്തുകൾക്ക് വരുന്നതിനു മൻപു തന്നെ മൂത്താശ്ശാരിയും ഹരിക്കുട്ടനും പരിചയമായിരുന്നു. അമ്പലത്തിലേക്ക് പോകുന്ന ഇടവഴിയുടെ രണ്ടാമത്തെ വളവിലാണ് മൂത്താശ്ശാരിയുടെ കൊച്ചു ഓലപ്പുര.

സാധാരണ അമ്മയോടൊപ്പം ദീപാരാധന തൊഴാൻ പോകുമ്പോഴൊക്കെ മൂത്താശ്ശാരി വീട്ടുപടിക്കൽ നില്ക്കുന്നുണ്ടാവും.

വെളുവെളുന്നനെ നരച്ച്, മുഖത്താകെ വെളുത്ത കുററിരോമങ്ങളുമായി മുന്നോട്ടല്പം കൂനി നടക്കുന്ന മൂത്താശ്ശാരിയെ ആദ്യമാദ്യം ഹരിക്കുട്ടന് പേടിയായിരുന്നു.

പക്ഷേ, അമ്മയോട് കുശലം പറയുമ്പോഴൊക്കെ തന്നോടും എന്തെങ്കിലും പറയാൻ മറക്കാത്ത, മുറുക്കാൻകറപിടിച്ച് ബാക്കിയായ മുൻവരിയിലെ ഒററപ്പല്ല് കാട്ടി ഹൃദ്യമായിച്ചിരിക്കുന്ന മൂത്താശ്ശാരിയെ ഹരിക്കുട്ടൻ ക്രമേണ ഇഷ്ടപ്പെട്ടു.

''മൂത്തമ്പ്രാനെങ്ങട്ടാ... അമ്പലത്തിലിക്കാ...?''

അമ്മയുടെ വിരലുംപിടിച്ച് വരുന്ന ഹരിക്കുട്ടനോട് മൂത്താശ്ശാരി ചോദിക്കും.

''ഉം....'' നാണിച്ച് ചിരിച്ചുകൊണ്ടവൻ മൂളും. 'മൂത്തമ്പ്രാനെ'ന്ന സംബോധന അവനേറെ ഇഷ്ടമായിരുന്നു. എന്നാലും അതു കേൾക്കുമ്പോൾ ഒരു നാണം.

''മൂത്താശ്ശാരീടെ കാര്യംകൂടി ദേവ്യോട് പറഞ്ഞേക്കില്ലെ?''

''ഉം; പറയാം. മൂത്താശ്ശാരിക്ക് പ്രസാദവുംകൊണ്ടന്ന് തരാട്ടോ...''

''ഓ...മൂത്താശ്ശാരി ഈ പടിക്കല് തന്നെ നിന്നോളാം....''

മൂത്താശ്ശാരിയും ഹരിക്കുട്ടനുമായുള്ള സംഭാഷണംകേട്ട് അമ്മ ചിരിയൊതുക്കി നടക്കും.

ആ മൂത്താശ്ശാരിയാണിപ്പോൾ മരിച്ചത്?

ഹരിക്കുട്ടന് വീണ്ടും സങ്കടം അണപൊട്ടി.

ദൈവമേ, എല്ലാരുംചേർന്നു മൂത്താശ്ശാരിയെ വിറക് അടുക്കി തീയിലിട്ടു കത്തിക്കുമല്ലോ!

പിന്നെ ഒരിക്കലും മൂത്താശ്ശാരിയെ കാണാനും പററില്ല!

എത്ര നല്ലയാളായിരുന്നു മൂത്താശ്ശാരി, ഹരിക്കുട്ടൻ ഇപ്പോൾ വെള്ളത്തിലിറക്കി കളിക്കുന്ന ഈ കളിവഞ്ചി മൂത്താശ്ശാരിതന്നെ ഉണ്ടാക്കി സമ്മാനിച്ചതാണല്ലോ. നാലു പടികളുണ്ട് വള്ളത്തിന്. ഒരു കൊച്ചു ചുണ്ടൻവള്ളം. വാഴപ്പോള കൊണ്ട് വഞ്ചി വലിക്കാതെ ഉണ്ടാക്കി വച്ചും ഹരിക്കുട്ടൻ. എന്തു രസാണതു് നെ ഒഴുകുന്നതു് കാണാൻ!

ഇതുപോലെ വെള്ളം പൊങ്ങി പുരയിടങ്ങൾ നിറഞ്ഞൊഴുകുമ്പോഴാണ് വഞ്ചിയിറക്കി കളിക്കാൻ രസം. പക്ഷേ, അച്ഛൻ കണ്ടാൽ വഴക്കു പറയും. അമ്മ കണ്ടാലും കുഴപ്പമാണ്. മുത്തശ്ശനൊന്നും പറയില്ല. ചിരിച്ചുകൊണ്ട് നോക്കിയിരിക്കും. ചിലപ്പോൾ കളിക്കാൻ കൂടുകയും ചെയ്യും.

നാലഞ്ചു ദിവസമായി കനത്ത മഴയായിരുന്നു. രാപകൽ ഒരുപോലെ തുള്ളിക്കൊരു കുടമായി തുള്ളി വിടാതെ മഴ പെയ്തു. കിഴക്ക് മലകളിൽ ഉരുൾ പൊട്ടിയെന്ന് പത്രത്തിൽ വായിച്ചു. മലവെള്ളം കുതിച്ചെത്തി. തോടും റോഡും പുരയിടങ്ങളും തിരിച്ചറിയാൻ കഴിയാത്തവിധം ജലപ്പരപ്പ് മാത്രം!

സ്കൂളുകളൊക്കെ അടച്ചു. ഇക്കൊല്ലമാണ് ഹരിക്കുട്ടൻ സ്കൂളിൽചേർന്നതു്. ഒന്നാം ക്ലാസ്സിൽ കുട്ടികൾ കുറവാണ്. കുടുംബസൂത്രം വന്നതുകൊണ്ടാണ് കുട്ടികൾ കുറഞ്ഞുപോയതെന്ന് ബെഞ്ചില മണിയടിക്കുന്ന ശിപായി കുട്ടൻപിള്ള പറയുന്നതു് കേട്ടു. എന്തു സൂത്രമാണതെന്ന് ഹരിക്കുട്ടനു മനസ്സിലായില്ല.

ആകെ പതിനാറു കുട്ടികളേയുള്ള ഹരിക്കുട്ടന്റെ ക്ലാസ്സിൽ. ഇനിയും കുട്ടികൾ വന്നേക്കുമത്രേ. സാറൊന്നും പഠിപ്പിക്കാറില്ല. കഥകൾ പറയും. പാട്ടുകൾ പാടി പഠിപ്പിക്കും. നല്ല രസമാണ്. പക്ഷേ, ഇപ്പോൾ സ്കൂളിൽ പഠിപ്പല്ല പാർപ്പാണ് നടക്കുന്നതു്. വെള്ളപ്പൊക്കംമൂലം വീടും കുടിയും ഉപേക്ഷിച്ചു പോന്ന സാധുക്കൾ സ്കൂൾകെട്ടിടത്തിലാണ് താമസം.

അച്ഛൻ അവരുടെ കാര്യങ്ങൾ അന്വേഷിച്ച് ഓടി നടക്കുകയാണ്. അച്ഛൻ പഞ്ചായത്തു പ്രസിഡണ്ടായതുകൊണ്ടാണത്രേ അതു്. ഏതായാലും പാവങ്ങൾക്ക് അരിയും സാധനങ്ങളും അച്ഛൻ എത്തിച്ചുകൊടുക്കുന്നുണ്ട് എന്നറിഞ്ഞു. ഹരിക്കുട്ടന് ഇഷ്ടമായി. അല്ലെങ്കിൽ അവർക്ക് വിശക്കുകയില്ലേ?

''എന്താട്? ഹരിക്കുട്ടനിങ്ങനെ വെള്ളത്തിലിറങ്ങിനില്ക്കേ? ഇങ്ങട്ട് കേറിക്കോളു കുട്ടീ!...തണുപ്പടിച്ച് വല്ല പനിയോ നീർദ്ദോഷോ വരുത്തിക്കൂട്ടണ്ടാ...''

അമ്മയുടെ ശബ്ദം കേട്ടപ്പോഴാണ് ഹരിക്കുട്ടന് ഓർമ്മവന്നതു്. വഞ്ചി മുങ്ങിപ്പോയിരുന്നു. അതു് വെള്ളത്തിൽ നിന്നും എടുക്കാൻപോലും ഹരിക്കുട്ടന് ആഗ്രഹം തോന്നിയില്ല.

അവൻ മൂത്താശ്ശാരിയെക്കുറിച്ച് ഓർക്കുകയായിരുന്നു.

കഴിഞ്ഞ കൊല്ലമാണ് അച്ഛൻ പുതിയ ചാവടിപ്പുര പണിയിച്ചതു്. അതിന്റെ മരപ്പണിയുടെ മേൽനോട്ടം മൂത്താശ്ശാരിക്കായിരുന്നു. 'കണക്കൻ' രാവുണ്ണ്യാശ്ശാരിയെന്നാണ് പറയുക. കണക്കുകളെല്ലാം ഉണ്ടാക്കുന്നതു് മൂത്താശ്ശാരിയാണല്ലോ.

മൂത്താശ്ശാരി പണിയൊന്നും ചെയ്യാറില്ല. വയ്യാണ്ടായി. മക്കളും മരുമക്കളും ജോലിചെയ്യും. ഇടയ്ക്ക് അവരെ ശാസിക്കുന്നതും കേൾക്കാം.

''ഡാ കുട്ടപ്പാ...നീയെന്താ കാട്ടണെ? മരം ഉരുമ്മുന്നോ അതോ തിരുമ്മുന്നോ?.

അന്നാണ് മൂത്താശ്ശാരി ഹരിക്കുട്ടന് ചുണ്ടൻ വള്ളം ഉണ്ടാക്കിക്കൊടുത്തതു്. മൂത്താശ്ശാരി കളിവള്ളം നിർമ്മിക്കുന്നതിലും വിദഗ്ധനാണത്രെ. നാട്ടിലെ പേരുകേട്ട ചുണ്ടൻ വള്ളങ്ങളിൽ പലതും രാവുണ്ണ്യാശ്ശാരി പണി തീർത്തതാണ്.

''ഇനിയിപ്പോ വയസ്സായില്ലേ. വല്യചുണ്ടന്റെ പണിക്കൊന്നും വയ്യാ. അതോണ്ട് മൂത്തമ്പ്രാന് ഒരു കൊച്ചു ചുണ്ടൻ വള്ളം ഉണ്ടാക്കിത്തരാം....എന്താ...?''

അതു പറഞ്ഞിട്ട പല്ലില്ലാത്ത വായ തുറന്ന് മൂത്താശ്ശാരി ചിരിച്ചു. ഹരിക്കുട്ടനതു ഹൃദ്യമായിത്തോന്നി. സത്യത്തിൽ മൂത്താശ്ശാരിയെ കെട്ടിപ്പിടിച്ച് ഒരുമ്മ കൊടുക്കാൻപോലും അവനുതോന്നി.

ആ മൂത്താശ്ശാരിയാണ് മരിച്ചതു്.

മൂത്താശ്ശാരി സ്വർഗ്ഗത്തിലേക്കോ നരകത്തിലേക്കോ പോകുക?

അതാലോചിച്ചപ്പോൾ അവന് ആകെ സംഭ്രമംതോന്നി. ഓടി മുത്തശ്ശന്റെ അരികിലെത്തി. മുത്തശ്ശന് മാത്രമെ ഇമ്മാതിരി വലിയ പ്രശ്നങ്ങൾക്ക് ഉത്തരം പറയാൻ കഴിയൂ.

''മുത്തശ്ശാ...മൂത്താശ്ശാരി സ്വർഗ്ഗത്തിലിക്കോ നരകത്തിലിക്കോ പോവ്വാ?''

സ്വർഗ്ഗത്തിലിക്ക് തന്നെയാവും മോനെ...അയാളൊരു സന്മാർഗ്ഗി ആയിരുന്നല്ലേ...''

ഹാവൂ! ഹരിക്കുട്ടന് സമാധാനമായി. മൂത്താശ്ശാരി നരകത്തിൽ പോവില്ലല്ലോ. നരകത്തിലെന്താ കഷ്ടംന്നറിയോ? ഹൗ! അമ്മ പറഞ്ഞിട്ടുണ്ട്. ഈശ്വരവിചാരമില്ലാതെ ദുഷ്ടകാട്ടുന്നവരൊക്കെ നരകത്തിലിക്കാപോവ്വാ. എന്നിട്ടോ? ഹൈ! ചെമ്പിലിട്ട് വറക്കും. തിളയ്ക്കുന്ന എണ്ണയിൽ പപ്പടം പൊള്ളിക്കും പോലെ!

മൂത്താശ്ശാരിക്ക് അതൊന്നും വേണ്ടിവരില്ല. സ്വർഗ്ഗത്തിൽ നല്ല സുഖമാണ്. ഭഗവാന്റെ അടുത്തല്ലെ. യാതൊരു കുഴപ്പവും വരില്ല. ചിലപ്പോൾ ഭഗവാന്റെ ഉണ്ണികൾക്ക് കളിക്കാൻ കളിവഞ്ചിയുണ്ടാക്കിക്കൊടുക്കുമായിരിക്കും. അപ്പോൾ ഭഗവാന് മൂത്താശ്ശാരിയോട് കൂടുതൽ ഇഷ്ടമാകും. നന്നായി!

മുത്തശ്ശൻ രണ്ടാംമുണ്ടെടുത്തു് തോളിലിട്ടു. അമ്മയോടായി വിളിച്ചു പറഞ്ഞു.

''ശാരദേ, നമ്മുടെ രാവുണ്ണ്യാശ്ശാരി മരിച്ചുത്രേ! ഞാനൊന്നവിടുത്തോളം പോയിവരാം...''

''ഈ വെള്ളത്തിൽ അച്ഛനെങ്ങനെയാ അവിടംവരെ പോക്വാ?'' അമ്മ ചോദിച്ചു.

''ഓ, സാരല്യ...കാല് കടയുന്നല്ലേയുള്ളൂ. വന്നിട്ടല്പം കുഴമ്പ് പുരട്ടിയാൽ മാറിക്കൊള്ളും....''

പൊടുന്നനെ ഹരിക്കുട്ടൻ കരഞ്ഞു തുടങ്ങി. കരച്ചിൽ ഉച്ചത്തിലായപ്പോൾ മുത്തശ്ശൻ ചോദിച്ചു.

''എന്താ മോനെ...എന്തിനാ കരയണതു്?

''നിക്കും കാണണം മൂത്താശ്ശാരിയെ''

''പാവം കുട്ടി. മൂത്താശ്ശാരിയെ അവന് പെരിത്തിഷ്ടായിരുന്നു....'' അമ്മ പറഞ്ഞു. അമ്മയുടെ ശബ്ദം ഇടറുകയും ചെയ്തു.

''ശരി. എന്നാൽ മോനും പോന്നോളൂട്ടോ...'' മോരമ്മാവനാണ് അതു് പറഞ്ഞതു്. പക്ഷേ മുത്തശ്ശൻ ശങ്കിച്ചു.

''ഈ വെള്ളത്തിലെങ്ങനാ ദാമോദരൻനായരെ...?

''സാരല്യ. ഞാനവനെ ചുമലിലെടുത്തോളാം....''

അമ്മയും പിന്നെ തടസ്സമൊന്നും പറഞ്ഞില്ല. അമ്മയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പുന്നതവൻ കണ്ടു.

മൂത്താശ്ശാരിയുടെ വീട് പ്രളയത്തിലെ ആലിലപോലെ കിടന്നു.

ചുററും ജലപ്പരപ്പു മാത്രം.

ആളുകൾ അത്രയേറെയൊന്നുമുണ്ടായിരുന്നില്ല. മൂത്താശ്ശാരിയുടെ മക്കളും ഭാര്യമാരും കൊച്ചുമക്കളും കണ്ണീരൊലിപ്പിച്ചു നിന്നു. ഹരിക്കുട്ടൻ ആരെയും കണ്ടില്ല.

കണ്ടതു് മൂത്താശ്ശാരിയെ മാത്രം!

താടിരോമം വളർന്ന, കുഴിഞ്ഞ, കവിൾത്തടത്തിൽ ഒരു മുത്തം കൊടുക്കാൻ അവനു തോന്നി.

മുത്തശ്ശൻ വഴക്കു പറയുമോ?

മററുള്ളവർ എന്തു പറയും?

കുറെ സമയം അങ്ങനെ നിന്നിട്ട് അവർ മടങ്ങിപ്പോന്നു. ഇടയ്ക്ക് മോരമ്മാവൻ പറഞ്ഞു.

''ഒന്നല്ല കഷ്ടം! എങ്ങനാ ശവമൊന്നു ദഹിപ്പിക്ക്യാ?...''

''ഞാനും അതന്നെയാണ് ആലോചിക്കുന്നതു്. ഈ മഹാപ്രളയത്തിൽ ഒരിഞ്ചു ഭൂമിയെങ്കിലും വെള്ളംകയറാതെ ബാക്കിയുണ്ടാവില്ലല്ലോ...ഈശ്വരാ...!''

മുത്തശ്ശൻ പറഞ്ഞു.

അതു കേട്ടപ്പോൾ ഹരിക്കുട്ടന് തോന്നി. നന്നായേള്ളൂ. മൂത്താശ്ശാരിയെ കത്തിച്ചുകളയാൻ ആർക്കും പററില്ലല്ലോ. വെള്ളം ഇറങ്ങാതെ കിടക്കണം എന്നും. അപ്പോഴെന്തുചെയ്യും?

രാത്രി ഉറങ്ങാൻ കിടക്കുമ്പോഴും അച്ഛൻ വന്നിരുന്നില്ല. പുറത്തു് മഴ കോരിച്ചൊരിയുന്നു. ഉമ്മറത്തുനിന്ന് മുത്തശ്ശന്റെ 'നാരായണ' ജപം കേൾക്കാം. അമ്മയെ കെട്ടിപ്പിടിച്ച് കിടക്കുമ്പോൾ ഹരിക്കുട്ടൻ മൂത്താശ്ശാരിയെക്കുറിച്ച് ഓർക്കുകയായിരുന്നു.

''അമ്മെ മൂത്താശ്ശാരിയെ ദഹിപ്പിക്കുമോ...?''

''ഛേ! മോനെന്തിനാ ഉറങ്ങാൻ കിടക്കുമ്പോൾ ഇതൊക്കെ ആലോചിക്കുന്നതു്? ദുഃസ്വപ്നം കണ്ട് പേടിക്കില്ലെ? നാമം ജപിച്ച് കിടന്നോളൂ...''

പക്ഷേ, ഹരിക്കുട്ടന് മൂത്താശ്ശാരിയെക്കുറിച്ചു മാത്രമേ ഓർക്കാനുണ്ടായിരുന്നുള്ളൂ. മൂത്താശ്ശാരിയുടെ വിളർത്ത മുഖത്തെ വാടിയ പുഞ്ചിരി മാത്രം അവൻ കണ്ടു.

അല്പം കഴിഞ്ഞപ്പോൾ താൻ വലിയൊരു ചുണ്ടൻവള്ളത്തിലാണെന്ന് അവനു മനസ്സിലായി. മുകളിൽ നീലാകാശത്തു നിറയെ കണ്ണുചിമ്മിക്കളിക്കുന്ന നക്ഷത്രങ്ങൾ. പിന്നെ അമ്പിളിയമ്മാവനും. ഹായ്, നല്ല രസം.

താളക്കൊഴുപ്പാർന്ന ഒരു വഞ്ചിപ്പാട്ട് അവന്റെ കാതുകളെ ഉണർത്തി.

'തിത്തൈ തകതൈ തകതക തോം....'

ആകാശനീലിമയിൽ മേഘങ്ങളെ തൊട്ടുരുമ്മി കുതിച്ചുതുള്ളിപ്പായുകയാണ് ചുണ്ടൻവള്ളം. തുഴക്കാർ ആരുമില്ല. പക്ഷേ, അമരത്തു് അതാ മൂത്താശ്ശാരി!

മൂത്താശ്ശാരിയുടെ അടുത്തേക്ക് അവൻ ഓടിയെത്തി. മൂത്താശ്ശാരി അവനെ ചേർത്തുനിറുത്തി; അവന് എന്തോ ചോദിക്കണമെന്ന് തോന്നി. ചോദിച്ചില്ല.

പകരം അവൻ മൂത്താശ്ശാരിയുടെ നരച്ച കുററിരോമം നിറഞ്ഞ കവിളുകളിൽ ഓരോ മുത്തം കൊടുത്തു.

പിന്നെ—

അവനും മൂത്താശ്ശാരിയും ഒന്നിച്ച്—
പൊട്ടിച്ചിരിച്ചു.



# ജീവിതവും ഞാനും

**കെ. സുരേന്ദ്രൻ**

30

## രണ്ട്

കൂട്ടത്തിൽ പറയട്ടെ, ഞാൻ താല്പര്യമെടുത്തില്ലായിരുന്നെങ്കിൽ പുസ്തകം ഇറങ്ങുകയില്ലായിരുന്നു എന്നൊന്നുമല്ല എന്റെ വിവക്ഷ. രണ്ടുകൊല്ലത്തോളം കാത്തുകിടന്ന പുസ്തകം അപ്പോഴല്ലെങ്കിൽ പിന്നീട് ഇറങ്ങുമായിരുന്നു. എന്റെ നിലപാടു മാത്രമാണ് ഇവിടത്തെ സൂചന. എറണാകുളത്തുവച്ചുള്ള പ്രകാശനച്ചടങ്ങിലും എന്നെ പങ്കെടുപ്പിച്ചിരുന്നു. ഒരുപക്ഷേ സംഘം പ്രസിഡൻറ് എന്ന നിലയിലാവാം. എങ്കിലും സംഘം നേരിട്ടു നടത്താത്ത ചടങ്ങിൽ പ്രസിഡൻറിന് പോകാതിരിക്കാമായിരുന്നു. ഇഷ്ടമില്ലാത്തതിന് ഞാൻ പോകാറുമില്ലതന്നെ.

പ്രകാശനച്ചടങ്ങിലെ ഒരു രസം. സംസാരിച്ച കൂട്ടത്തിൽ സംഘം നഷ്ടത്തിൽ പ്രസിദ്ധീകരിക്കുന്നു എന്ന വെട്ടൂരിന്റെ തത്ത്വസംഹിതയെ കൂട്ടത്തിൽ ഞാൻ അല്പം ഒന്നെതിർത്തു. നന്ദിപ്രകടനത്തിൽ വെട്ടൂർ വീണ്ടും തന്റെ വാദത്തിൽ പിടിച്ചുകൊണ്ട് തന്റെ ഈ പുസ്തകം പോലും നഷ്ടമായിരിക്കുമെന്ന് പറഞ്ഞു സ്ഥാപിച്ചു!

വെട്ടൂർ പറഞ്ഞതു് ശരിയാകും പുസ്തകത്തിന് വില്പനയില്ലെങ്കിൽ; വിററുപോയാൽ ഒരു നഷ്ടവുമില്ല.

സംഘം കാര്യങ്ങളിലേക്കു തന്നെ മടങ്ങാം.

പറഞ്ഞുവന്ന കാലത്തു്, അതായതു് 1967-നെ തുടർന്ന്, സംഘം അന്തഃസംഘർഷം നിറഞ്ഞ ഒരു ഘട്ടത്തിലേക്ക് പ്രവേശിച്ചിരുന്നു. ഏതു സ്ഥാപനത്തിന്റെ വിധിയും ഇങ്ങനെതന്നെ. വളർച്ചയെത്തി കുലച്ചുകഴിയുമ്പോൾ അധികാരത്തർക്കങ്ങൾ മുളക്കുന്നു. ജനകീയ സ്ഥാപനങ്ങളെ സംബന്ധിച്ച് വിശേഷിച്ചും. വളമിട്ട് വെള്ളംകോരി വളർത്തിയവർ അപ്പോൾ ഞെരുക്കി പുറത്താക്കപ്പെടുന്നു. കാരൂരിന്റെ കാലത്തും കൊട്ടാരവിപ്ലവത്തിനുള്ള ഇളമുറക്കാരുടെ അന്തർഹിത പ്രവർത്തനങ്ങൾ നടന്നിരിക്കണമല്ലോ. എങ്കിലും കാരൂരിന്റെ പിതൃസ്വരൂപവും ഉറച്ച വേരുകളും ചാഞ്ചല്യമില്ലാത്ത തീരുമാനങ്ങളും ആർക്കും ഇളക്കാവുന്നതായിരുന്നില്ല. കാരൂരിന്റെ ഇച്ഛാശക്തി തലനാരിടകൊണ്ട് പരാജയപ്പെട്ടതു് ഡി. സി. ക്കു് എതിരുനിന്നപ്പോൾ മാത്രമാണ്. എങ്കിലും ആ മറക്കാനാവാത്ത ബോർഡിൽ വച്ചുതന്നെ, പൊട്ടിക്കരച്ചിലിലൂടെയാണ് വിടപറയൽ പ്രസംഗങ്ങൾ നടന്നതു്. കാരൂരും വികാരം കൊണ്ട് വീർപ്പുമുട്ടിപ്പോയി. കാരൂരിനെ നേരിട്ടു ബാധിക്കാത്ത നിശ്ചയം ഇഷ്ടത്തിന് വിപരീതമായി പാസ്സാക്കിയെങ്കിലും ഇതായിരുന്നു കാരൂരിനോട് ഏവർക്കുമുണ്ടായിരുന്ന ആഴത്തിലുള്ള വികാരം.

കാരൂർ മാറിയതോടുകൂടി തറവാട് ഭരിച്ചിരുന്ന ഉരുക്കുമുഷ്ടിയും നഷ്ടമായി. കാരൂരിന്റെ പ്രവർത്തനങ്ങൾ തനിക്കുതാൻ പോന്നവനായ തറവാട്ടുകാരണവരുടേതായിരുന്നെങ്കിൽ, ഡി. സി. യുടേതു് ജനകീയ മട്ടിലുള്ള ഏറെക്കുറെ തുറന്ന രീതിയായിരുന്നു. കാരൂർ കീഴ്ജീവനക്കാരോടു ഒററവാക്കിൽ ഉത്തരവിട്ട് കാര്യംനടത്തും; ഡി. സി. പല വാക്കുകളിൽ ഉദ്ബോധിപ്പിക്കും—കാര്യവും നടത്തും. മൊത്തത്തിൽ രണ്ടുപേർക്കും ഒന്നുപോലെ കൂറും ലഭിച്ചിരുന്നു. ഒരുപക്ഷേ ഡി. സി. യുടെ ജനകീയരീതി സഹജമെന്നതുപോലെ തന്നെ അനിവാര്യവുമായിരുന്നിരിക്കണം. കാരണം, കാരൂരിന്റെ കാരണവത്തം കൈമാററം ചെയ്യപ്പെടാവുന്നതല്ലല്ലോ. ഏതായാലും ഡി. സി. യുടെ കാലമായതോടുകൂടി അവസരം അടുത്തുവെന്ന് ഇളമുറക്കാർ അറിഞ്ഞുകഴിഞ്ഞു. എങ്കിലും, ഞങ്ങൾ കുറേപ്പേർ ഉൾപ്പെട്ട ബോർഡ് നിലനില്ക്കേ അവരുടെ തേരിന് ഓടാൻ പഴുതില്ലായിരുന്നു. ഈ പശ്ചാത്തലത്തിൽ വേണം തുടർന്ന തിരഞ്ഞെടുപ്പിനേയും എന്റെ പരാജയത്തെയും കാണാൻ. ഞാൻ പരാജയപ്പെടുന്നു; ഡി. സി. യെ എതിർത്ത ഡോക്ടർ രാഘവൻപിള്ള ജയിക്കുന്നു. എല്ലാംകൊണ്ടും പുതിയ ബോർഡ് കൊട്ടാരവിപ്ലവത്തിനു വിധേയമാക്കാവുന്ന ആയുധമായിരുന്നു.

ജയിച്ചു വന്നവരിൽ എറണാകുളം—മലബാർ പ്രദേശത്തിന്റെ വർദ്ധനവിൽനിന്നും വെട്ടൂരിനെക്കാളും സി. പി. ശ്രീധരനായിരുന്നു തിരഞ്ഞെടുപ്പിൽ കൂടുതൽ ശക്തമായി പ്രവർത്തിച്ചതു് എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഞങ്ങളുടെ ബോർഡ് തുടങ്ങിവച്ച സർവ്വവിജ്ഞാനകോശത്തിന്റെ കോട്ടയം ആഫീസിലെ ഒരു പ്രമുഖനായിരുന്നു അന്ന് സി. പി. ശ്രീധരൻ. ഒരു പിറന്ന രാഷ്ട്രീയതന്ത്രജ്ഞൻ; സാഹിത്യരാഷ്ട്രീയ കാര്യങ്ങളിൽ വിജ്ഞാനി, വാഗ്മി, അദ്ഭുതകരമായവേഗത്തിലും പണ്ഡിതഭാഷയിലും എഴുതാൻ കഴിവുള്ളയാൾ; ഉപകാരിയായ സുഹൃത്ത്; ആപത്കാരിയായ ശത്രു; നിത്യക്ഷുഭിതൻ—ശാന്തിയിൽ അശാന്തിയും അശാന്തിയിൽ ശാന്തിയും കണ്ടെത്തുന്നയാൾ. തനിക്ക് ആരോടും ശത്രുതയില്ലെന്നാണ് ശ്രീധരന്റെ ഭാവം; എങ്കിലും ഞാൻ അദ്ദേഹത്തിന് അപ്രിയനായിത്തീർന്നോ എന്ന് പലപ്പോഴും സംശയിക്കേണ്ടി വന്നിട്ടുണ്ട്. ആ കാര്യം സന്ദർഭം വരുമ്പോൾ പറയാം.

എന്നിട്ട് പുതിയ ബോർഡ് ചാർജെടുത്തു. പൊൻകുന്നം വർക്കിയാണ് പ്രസിഡൻറ്, ഞങ്ങളോടൊത്തു് ഡി. സി. ക്കുവേണ്ടി പോരാടിയ സുഹൃത്ത്.

ക്രമേണ കേട്ടു വർക്കിയും ഡി. സി. യുമായി എന്തോ സ്വരച്ചേർച്ചയില്ലാതായെന്നും അതിന്റെ പ്രതിഫലനം ബോർഡിലും വരുന്നുവെന്നും.

പൊൻകുന്നം വർക്കി അറിഞ്ഞിടത്തോളം ശുദ്ധനാണ്. ഡി. സി.യുമായി നെടുനാളത്തെ അടുത്ത ബന്ധമുള്ളയാൾ. സംസാരിച്ചുവരുമ്പോൾ, ബോർഡിൽ വച്ചുതന്നെ, ദേവും ഡി. സി. യുമായും ഏററുമുട്ടുന്നതും ദേവ് അല്പം ബാലൻസ് വിട്ട് സംസാരിക്കുന്നതും എത്രയോ പ്രാവശ്യം ഞാൻ കണ്ടിരിക്കുന്നു. അപ്പോൾത്തന്നെ ദേവ് അതു മറക്കും. ഡി. സി. യുടെ കാര്യം വന്നപ്പോൾ എങ്ങനെ വീറോടെ നിന്നുവെന്നും ഞാൻ കണ്ടു. വർക്കിയും ദേവിന്റെ വകുപ്പിൽപ്പെട്ടയാൾ.

അങ്ങനെയങ്ങനെ പോകെ, ഒട്ടും മനസ്സിലാക്കാൻ കഴിയാത്ത ഒരു വാർത്ത കേട്ടു—ഡി. സി.യെ സസ്പെൻഡ് ചെയ്തിരിക്കുന്നു! 27-9-1970-ൽ ചേർന്ന ബോർഡ് തീരുമാനമനുസരിച്ചാണ്. കൊട്ടാര വിപ്ളവത്തെക്കുറിച്ചുള്ള ശങ്കയും അതിനപ്പുറവും യാഥാർത്ഥ്യമായി വന്നിരിക്കുന്നു! സുകുമാർ അഴീക്കോട്, ഡോക്ടർ രാഘവൻപിള്ള, ആർട്ടിസ്റ്റ് രാഘവൻനായർ, ഉണ്ണിക്കൃഷ്ണൻ പുതൂർ, ആനന്ദക്കുട്ടൻ, ടി. കെ. സി. വടുതല, വി. പി. മുഹമ്മദ്, ടാററാപുരം സുകുമാരൻ തുടങ്ങിയവരാണ് ഡയറക്ടറന്മാർ. പലരും സംഘത്തിൽ തായ്‌വേരില്ലാത്തവർ; എന്നു പറഞ്ഞാൽ ഇങ്ങനെ പ്രക്ഷോഭകരമായ ഒരു അററകൈ കാണിക്കാൻ സ്വതേ താല്പര്യമില്ലാത്തവർ. പിന്നെ ഇതിന്റെ നടത്തുൺ പ്രസിഡൻറാണ്; വാളെടുക്കേണ്ടയാൾ. പ്രസിഡൻറ് സന്നദ്ധനല്ലെങ്കിൽ അവിശ്വാസംകൊണ്ട് മാററി, പുതിയ ആളിനെ എടുത്ത്, അയാളെക്കൊണ്ടുവേണം ചെയ്യിക്കാൻ. നടപ്പില്ലാത്തകാര്യം. അപ്പോൾ വർക്കി സന്നദ്ധനായി. ദീർഘകാല സുഹൃത്തും നയജ്ഞനുമായ ഡി. സി. ക്കു് വർക്കിയെ ഇണക്കിക്കൊണ്ടുപോകാൻ കഴിഞ്ഞില്ലെന്നോ? പക്ഷേ ഒന്നുണ്ട്. എത്ര ബിസിനസ്സും നയവും ഒക്കെയുണ്ടെങ്കിലും തന്റെ ഏടം വിട്ടു ഒരു ഒത്തുതീർപ്പിനും ഡി.സി. നില്ക്കില്ലെന്ന് എനിക്കു തോന്നിയിട്ടുണ്ട്. കൊത്തിക്കൊത്തി മുറത്തിൽക്കയറി കൊത്തിക്കാണണം; കൊക്കിന് അടിയുംകൊണ്ടു കാണണം. വർക്കിയും അഭിമാനിയാണ്. എന്നാലും രണ്ടു് അടുത്ത സുഹൃത്തുക്കളുടെ അഭിമാനപ്രശ്നം രണ്ടുദിവസത്തെ ഉറക്കം കഴിഞ്ഞു് പറഞ്ഞുതീർക്കാവുന്നതല്ലേയുള്ളൂ? ഡി.സി. പോയാൽ ഡി. സി. ക്കു് ഗുണമില്ല; വർക്കിക്കും ഗുണമില്ല...

പിന്നെ ആർക്കാണ് ഗുണം? ബോർഡിനെ രൂപപ്പെടുത്തിയവർക്കെന്നല്ലേ പറയാൻ കഴിയൂ. ശുദ്ധനും അഭിമാനിയുമായ പൊൻകുന്നം വർക്കിയുടെ സമനില തെററിക്കപ്പെട്ടിരിക്കുന്നു.

എസ്. കെ. പൊററക്കാടിന്റെ ശവസംസ്കാരം കഴിഞ്ഞാണെന്നു തോന്നുന്നു, സംഘംകാറിൽ മാധവൻനായർ, ഉണ്ണിക്കൃഷ്ണൻ പുതൂർ, കെ. എസ്. കൃഷ്ണൻ ഇവരുമൊത്തു് മടങ്ങിവരുമ്പോൾ, സി.പി. ശ്രീധരൻ ഈ സസ്പെൻഷൻ സംഭവം പടിപടിയായി വർണ്ണിച്ചതു് ഓർക്കുന്നു. ഡി. സി. യുമായുള്ള സംഘർഷത്തിന്റെ ഒരു നിർണ്ണായക ഘട്ടത്തിലാണ് താൻ ഈ ആശയം ഉന്നയിച്ചതെന്നും താൻതന്നെയാണ് അതിന്റെ നിർവ്വഹണത്തിന് പിന്നിൽനിന്ന് ശക്തി കൊടുത്തതെന്നുമായിരുന്നു സി. പി.യുടെ വിവരണം. ഇതിന്റെ സൂക്ഷ്മാവസ്ഥയും ഡി. സി.യുടെ മേൽ ചാർത്തിയ ചാർജ്ജുകളുടെ നിജസ്ഥിതിയും എങ്ങനെയായാലും യഥാർത്ഥലക്ഷ്യം ഡി. സി.യെ അധികാരത്തിൽനിന്നു പുറത്താക്കുകയായിരുന്നു എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല.

ഇനി എന്തൊക്കെയായിരുന്നു ഡി. സി.ക്കു് എതിരായ ചാർജ്ജുകൾ? പ്രധാനമായി രണ്ടെണ്ണമാണ്.

ഒന്ന്: ശമ്പളംപററുന്ന ജോലിയിലിരുന്നുകൊണ്ട് സ്വകാര്യ വരുമാനമുണ്ടാക്കുന്നു. അതിന് തെളിവ്, മുട്ടത്തു വർക്കിയുടെ നോവലുകൾ ഡി. സി.യുടെ ഒരു ബന്ധുവിന്റെ പേരിൽ അച്ചടിച്ച് സംഘംവഴി വിതരണംനടത്തുന്നു എന്നതാണ്. ഇതു് കാരൂർ ഉള്ളപ്പോൾമുതലേ നടന്നിരുന്ന ഒരേർപ്പാടാണ്. സത്യംപറഞ്ഞാൽ മുട്ടത്തു വർക്കിയുടെ എട്ടോ പത്തോ നോവലുകളുടെ പകർപ്പവകാശം തന്ന് കുറെ രൂപാ വാങ്ങാൻ ഒരുദ്യമം നേരത്തേ നടന്നിരുന്നു. ഒരംഗത്തിന്റെ അത്രവളരെ പുസ്തകങ്ങൾ സംഘം ഏറെറടുക്കുന്നതു് നയപരമായിത്തന്നെ അനുചിതമായതുകൊണ്ടാവാം അതു നടക്കാഞ്ഞതു്. കറങ്ങിത്തിരിഞ്ഞു ഡി. സി.യുടെ കൈയിൽ എത്തി. ഡി.സി. ഒരു ബന്ധുവിന്റെപേരിൽ അച്ചടിച്ച് വിതരണത്തിനു ഏല്പിക്കുകയും ചെയ്തു. വർക്കിക്കു് കൈയോടെ കാശ്; ഡി. സി. ക്കു് ഒരു മാർജിൻ; സംഘത്തിന് വില്ക്കുന്നതിന്റെ 40% കമ്മീഷൻ. സംഘം അധികൃതവും സ്വാഭാവികവുമായ വ്യാപാരം മാത്രമാണ് ഇവിടെ നടത്തുന്നതു്. ധാർമ്മികമായും തെററു പറയാനില്ല. അഥവാ, സെക്രട്ടറിയുടെ സ്വാധീനം ഉപയോഗിച്ച് ഈ കൃതികൾ കൂടുതൽ വില്പിക്കുന്നു എന്ന് വേണമെങ്കിൽ പറയാം. സെക്രട്ടറിക്കു് അതു നിഷേധിക്കുകയും ചെയ്യാം. ഇങ്ങനെ തലനാരിഴപോലും കടക്കാത്ത ആദർശദീക്ഷയോടെയാണോ ഈ ശുദ്ധീകരണക്കാർ സ്വയം പ്രവർത്തിക്കുന്നതു് എന്ന് തിരിഞ്ഞു ചോദിച്ചാലോ—അതു് നിങ്ങൾക്കു് ചോദിക്കാൻ അവകാശമില്ല എന്ന മറുപടിയേ പറയാൻ പററൂ.

**സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിനകത്തു നടന്ന പലതരം കുശുമ്പുകളുടെ കഥയാണ് ഇവിടെ തലനീട്ടുന്നതു്. തെററിദ്ധാരണയുടെയും എതിർപ്പിന്റെയും അന്തരീക്ഷമേ അവിടെ കാണാൻ കഴിഞ്ഞുള്ളുവെന്നു്.**

രണ്ടാമത്തെ ആരോപണം അഡ്വർടൈസിങ് കോർപ്പറേഷൻ എന്നോ മറേറാ പേരിൽ ഒരു സാങ്കല്പിക കമ്പനിയിലൂടെ പരസ്യങ്ങൾ കൊടുത്തു കമ്മീഷൻ മേടിക്കുന്നുവെന്നാണ്.

പിന്നെ ബഡ്ജററ് അനുവദിച്ചതിൽ കൂടുതൽ ചെലവുചെയ്തു എന്ന മട്ടിലുള്ള ചില ആരോപണങ്ങൾ എണ്ണം കൂട്ടാൻ വേണ്ടിയെന്നോണവും ചേർത്തിരുന്നു.

ഒരു റിട്ടയേഡ് ജഡ്ജിയെക്കൊണ്ടാണ് അന്വേഷിപ്പിച്ചതു്. ഒരു ചെക്കിന്റെ കാര്യത്തിൽ സാങ്കേതികമായ എന്തോ ക്രമക്കേടുകണ്ടു എന്നതിൽക്കവിഞ്ഞു് മറെറാരാരോപണവും തെളിഞ്ഞതായി ജഡ്ജി റിപ്പോർട്ടിൽ പറഞ്ഞില്ല. പ്രസവമുറിയിൽ പിടിച്ചിട്ടാലും ഗർഭമില്ലാത്ത സ്ത്രീയെ പ്രസവിപ്പിക്കാൻ പററുകില്ലല്ലോ.

ഇതിനിടെ ഡി. സി. യുടെ സസ്പെൻഷൻ ആളുകളിൽ പൊതുവേയും സംഘാംഗങ്ങളിൽ പ്രത്യേകിച്ചും ആശ്ചര്യവും അരുതായ്കയുമുണ്ടാക്കിയിരുന്നു. എവിടെനിന്നെന്നറിഞ്ഞുകൂടാ, അഥവാ പലയിടത്തുനിന്നും, ഭരണസമിതിക്കെതിരെ അവിശ്വാസപ്രമേയം അവതരിപ്പിക്കണമെന്ന ആശയവും ഉയർന്നുവന്നു. കാരണം സംഘവുമായി അടുത്തു ബന്ധപ്പെട്ടവരുടെയെല്ലാം വികാരങ്ങളുടെ സ്വാഭാവികാഘാതം മാത്രമായിരുന്നു അതു്. തിരുവനന്തപുരത്തും കോട്ടയത്തുമാണ് കൂടുതൽ സംഘാംഗങ്ങൾ. ഞങ്ങൾ, ദേവും വിവേകാനന്ദനും ഞാനും മററും വളരെ വളരെ വീറോടെ രംഗത്തിറങ്ങി—ആദ്യം പൊതുയോഗം വിളിച്ചുകൂട്ടാൻ ആവശ്യപ്പെടുന്നവരുടെ ഒപ്പുകൾ ശേഖരിക്കാനും രണ്ടാമതു് അങ്ങനെ വിശേഷാൽ വിളിച്ചുകൂട്ടിയ പൊതുയോഗത്തിന് അംഗങ്ങളെ വാഹനങ്ങളിൽ ശേഖരിച്ച് കൊണ്ടുപോകാനും. ഇക്കുറി ഡി. സി. യും പതിവുവിട്ട് ആദ്യമായി രംഗത്തിറങ്ങി. അസാധാരണമായ പരിതസ്ഥിതികളിൽ അസാധാരണ മാർഗ്ഗങ്ങളിലൂടെ പ്രവർത്തിച്ച് സൽക്കീർത്തിയെ വീണ്ടെടുക്കാതിരിക്കുന്നതു് കർത്തവ്യവിലോപം മാത്രമായിരിക്കും. ഡി. സി. ഇറങ്ങിയതുകൊണ്ട് പൊതുയോഗം ഒരിക്കലും കണ്ടിട്ടില്ലാത്ത പലേ അംഗങ്ങളും, കന്യാസ്ത്രീകളുൾപ്പെടെ, അന്ന് എത്തിച്ചേരുകയുണ്ടായി. മിസ്സ് എം. പി. പോൾ, മുണ്ടശ്ശേരി, ഇവരുടെ സാന്നിദ്ധ്യങ്ങളും ഓർക്കുന്നു.

എങ്കിലും ആകെക്കൂടി നോക്കുമ്പോൾ, ദേവിന്റെ ഭാഗമാണ് ഏററവും ഉജ്ജ്വലമായി ഓർമ്മയിൽ അവശേഷിക്കുന്നതു്. ദേവ് ജ്വലിക്കുമ്പോൾ 'ദേവനും' 'പിശാചും' ഒന്നുപോലെ പ്രസരിക്കുന്നു. അന്നും അങ്ങനെതന്നെയായിരുന്നു. ഞങ്ങൾ തിരുവനന്തപുരത്തുനിന്നു കൊണ്ടുവന്നവരുടെ കൂട്ടത്തിൽ, നാഗവള്ളിയുടെ പ്രേരണമൂലമാണെന്നു തോന്നുന്നു, കൈനിക്കര കുമാരപിള്ളയും ഒരു കാറിൽ ഉണ്ടായിരുന്നു. ടി. ബി. യായിരുന്നു ഞങ്ങളുടെ ക്യാമ്പ്. ഊണെല്ലാം

കഴിഞ്ഞ് പൊതുയോഗത്തിനു പോകാറായി. അപ്പോൾ കൈനിക്കരയ്ക്ക് എന്തോ ഒരു ആദർശക്കുഴപ്പം. ചില താത്വികവാദങ്ങളും പറഞ്ഞു. ആദ്യമൊക്കെ എല്ലാവരും കുമാരപിള്ളസ്സാറിനെ രമ്യതപ്പെടുത്താൻ നോക്കി. കുറെയായപ്പോൾ ദേവ് പൊട്ടിത്തെറിച്ചു:

''മി: കുമാരപിള്ളേ, നിങ്ങളുടെ ആദർശവും വേദാന്തവുമൊക്കെ ഇരിക്കട്ടെ. നിങ്ങൾക്ക് ഇപ്പോൾ ഞങ്ങളുടെ കൂടെ വന്ന് വോട്ടുചെയ്യാൻ പറ്റുമോ ഇല്ലയോ എന്നു പറയൂ.''

''ഞാൻ പറഞ്ഞല്ലോ.''

''എങ്കിൽ നിങ്ങൾ വരണ്ട. ഇവിടെ ഇരുന്നുകൊള്ളൂ. ഞങ്ങൾ പോയി വോട്ടുചെയ്തിട്ടു വരട്ടെ.''

അങ്ങനെ കൈനിക്കരയെ അവിടെയിരുത്തിയിട്ടാണ് ഞങ്ങൾ പൊതുയോഗത്തിനു പോയത്. 1971 ജനുവരി പത്താംതീയതി ഞായറാഴ്ച.

അവിശ്വാസപ്രമേയത്തെ എതിർക്കുന്ന കക്ഷിയുടെ ഒരു പ്രധാന വക്താവ് സുകുമാർ അഴീക്കോട് ആയിരുന്നു. അഴീക്കോട് പ്രസംഗം തുടങ്ങിയപ്പോൾ ദേവ് എഴുന്നേറ്റ് സഹജമായ ശൈലിയിൽ പറഞ്ഞു—അഥവാ അലറി—ഇത് എഴുത്തുകാരുടെ കാര്യമാ. പ്രസംഗമൊന്നും ഇപ്പോൾ വേണ്ട. ഇരിക്കുന്നതാ എല്ലാവർക്കും നല്ലത്...!

ദേവിന്റെ അന്നത്തെ പ്രസംഗത്തിന്റെ ആവേശം എടുത്തുപറയേണ്ടതില്ല. ഞാൻ ഡി. സി. യുടെ ആളല്ല; ഡി. സിക്കു വേണ്ടി വാദിക്കുകയുമല്ല. ഞാൻ സംഘത്തിന്റെ ആളാണ്. സംഘത്തെ രക്ഷിക്കാൻ വേണ്ടിയാണ് ഞാൻ വാളെടുത്തിരിക്കുന്നത്—എന്നതായിരുന്നു ദേവിന്റെ നിലപാട്.

മുണ്ടശ്ശേരിയും ഉചിതമായ ശക്തിയോടെ പ്രസംഗിച്ചു.

ആയിടെ സിനിമാക്കാര്യത്തിനായി മദിരാശിയിലായിരുന്ന പാറപ്പുറം അടുത്ത ദിവസത്തിലാണ് വന്നത്. എന്റെ അടുത്തു തന്നെയാണ് പതിവുപോലെ ഇരുന്നതും. അവിശ്വാസം പാസ്സാകുമോ എന്ന് എന്നോട് ചോദിച്ചു. എന്തു സംശയം! എന്നായിരുന്നു എന്റെ സ്വാഭാവികമായ ഉത്തരം. പാറപ്പുറം സ്വന്തം നില വ്യക്തമാക്കിയില്ല. എങ്കിലും എന്റെ ഉത്തരം സന്തോഷത്തെക്കാളും ആശങ്കയാണ് ഉണ്ടാക്കിയത്. മുഖവും പ്രസന്നമായിരുന്നില്ല. വളരെ കഴിഞ്ഞേ പാറപ്പുറം വർക്കിയുടേയും മറ്റും നിരയുമായി യോജിപ്പിലായിരുന്നു എന്ന വസ്തുത എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞുള്ളു.

അവസാനം വോട്ടിങ്ങിന്റെ ഫലം വന്നപ്പോൾ നല്ല ഭൂരിപക്ഷത്തോടെ അവിശ്വാസപ്രമേയം പാസ്സായി. അഭിമാനിയായ പൊൻകുന്നം വർക്കി ഉടൻ തന്നെ അധികാരം വച്ചൊഴിയുകയും ചെയ്തു.

ഞങ്ങളെ യാത്രയയയ്ക്കാനായി ടി. ബി.യിൽ ഡി. സി. യും വന്നിരുന്നു. ഡി. സി. ചോദിച്ചെന്നു തോന്നുന്നു പണം വല്ലതും മുഴക്കാതെ വരുമോ എന്ന്. ഞങ്ങളുടെ എല്ലാ ചെലവുകളും ഞങ്ങൾ ഏതാനുംപേർ പങ്കുചേർന്നാണ് വഹിച്ചിരുന്നത്. നാല്പതു ക. യായിക്കാണുമെങ്കിലും കോട്ടയംകാരുടെ സഹായം വേണ്ട, എന്ന് കളിയായും കാര്യമായും ഞങ്ങൾ പറഞ്ഞു. ഇതു കേട്ടുനിന്ന പാറപ്പുറം പറഞ്ഞു, നിങ്ങളുടെ ഒരു വീതം ഞാനുംകൂടി വഹിക്കാമെന്ന്. വിവേകാനന്ദൻ ഉടൻ നിഷേധിച്ചു. അപ്പോൾ ഡി. സി. പറഞ്ഞ ഒരു വല്ലാത്ത വാചകം ഓർമ്മയിൽനില്ക്കുന്നു.

''അതിനെന്താ അടുത്ത അവാർഡും തന്നേക്കാം.''

കഴിഞ്ഞകൊല്ലത്തെ സംഘത്തിന്റെ അവാർഡ്, പതിനായിരം രൂപ, പാറപ്പുറത്തിന്റെ 'അരനാഴികനേര'ത്തിനായിരുന്നല്ലോ നല്കപ്പെട്ടിരുന്നത്.

(തുടരും)





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

തിരുവനന്തപുരത്തെ സെക്രട്ടേറിയറ്റ് കെട്ടിടത്തിന്റെ തെക്കേ ഗെയ്റ്റിനടുത്ത് ഒരു കണിക്കൊന്നമരം നില്ക്കുന്നുണ്ട്. വിഷുദിനം അടുക്കുമ്പോൾ അതങ്ങു പൂക്കും. മഞ്ഞപ്പൂക്കളല്ലാതെ ഒരില പോലും അതിൽ കാണുകില്ല. ആ സൗന്ദര്യത്തിന്റെ മഹാദ്ഭുതം വർണ്ണിക്കാൻ എന്നെക്കൊണ്ടാവില്ല. വാല്മീകിക്കോ കാളിദാസനോ അതിനു കഴിഞ്ഞെന്നുവരും. ഓരോ വർഷവും വിഷുദിനത്തോട് അടുപ്പിച്ച് ഞാൻ അതിന്റെ മുൻപിൽച്ചെന്നു നില്ക്കാറുണ്ട്. അപ്പോഴൊക്കെ എനിക്ക് എന്തെന്നില്ലാത്ത ആഹ്ലാദമാണ്; ആഹ്ലാദപാരവശ്യമാണ്. ''വർഷത്തിൽ മുന്നൂറ്ററുപതു ദിവസവും നിങ്ങൾ എന്നെ അവഗണിച്ചു. എന്നാൽ അതിനു ഞാൻ പ്രതികാരം ചെയ്യുന്നത് നിങ്ങളെ കോരിത്തരിപ്പിച്ചാണ്'' എന്നു പറഞ്ഞുകൊണ്ട് വൃക്ഷം അതിന്റെ ആന്തരചൈതന്യം മുഴുവൻ സ്വർണ്ണപുഷ്പങ്ങളായി ആവിഷ്കരിക്കുകയാണ്. പക്ഷേ, മനുഷ്യൻ അപ്പോഴും കൃതഘ്നനാണ്. അവൻ അതിനെ പൂജിക്കാതെ അതിന്റെ പൂക്കൾ തല്ലിക്കൊഴിക്കുന്നു. വിഷുദിനത്തിൽ ചെന്നു നോക്കിയാൽ പൂക്കളെല്ലാം നഷ്ടപ്പെട്ട് അതു വെറും തടിയായി, കമ്പായി നില്ക്കുന്നതു കാണാം. കണിക്കൊന്നയ്ക്കു പ്രതികാരവാഞ്ഛയില്ല. അടുത്തവർഷം അതേ മാസത്തിൽ അതു സൗവർണ്ണ കാന്തി പ്രസരിപ്പിക്കും. പ്രകൃതിയും മനുഷ്യനും വിഭിന്നരല്ല. മരവും മനുഷ്യനും ഒന്നുതന്നെ. മരം സ്വർണ്ണപ്പൂക്കളായി അതിന്റെ ആന്തര സമ്പത്തിനെ വാരിയെറിയുന്നതുപോലെ മനുഷ്യൻ തന്റെ ആന്തര ചൈതന്യത്തെ കവിതയായി ആവിഷ്കരിക്കുന്നു. നന്ദികെട്ട മനുഷ്യൻ അതിനെയും തല്ലിച്ചതയ്ക്കുന്നു. ടാഗോർ കവിയല്ല, ഷേക്സ്പിയർ നാടകകർത്താവല്ല, എഴുത്തച്ഛൻ തർജ്ജമക്കാരനാണ്, ജി. ശങ്കരക്കുറുപ്പ് കവിയല്ല എന്നൊക്കെ പറയുന്ന മനുഷ്യൻ കണിക്കൊന്നയുടെ പൂക്കൾ തല്ലിവീഴ്ത്തുന്ന മനുഷ്യനെപ്പോലെയാണ്. എല്ലാ വൃക്ഷങ്ങൾക്കും അവയുടെ ചൈതന്യത്തെ പൂക്കളായി സ്ഫുടീകരിക്കാനാവില്ല. എല്ലാ മനുഷ്യർക്കും കാളിദാസനെപ്പോലെ, ടാഗോറിനെപ്പോലെ കവിത രചിക്കാൻ കഴിയുകയില്ല. വൃക്ഷത്തെ ഉപദ്രവിക്കാതിരിക്കുക; കവിയെ ഉപദ്രവിക്കാതിരിക്കുക.

ടാഗോർ

## സെക്സും ഗന്ധവും

''മഞ്ഞക്കണിക്കൊന്ന പൂത്തപോലെ''യുള്ള ഒരു പെൺകുട്ടിയുടെ മനസ്സിൽ ജമന്തിപ്പൂവിന്റെ സുഗന്ധത്താൽ രാഗമങ്കുരിച്ചതെങ്ങനെയെന്ന് പെരുന്ന എൻ. ആർ. കഥയുടെ രൂപത്തിൽ വിശദമാക്കുന്നു. (കുങ്കുമം—ജമന്തിപ്പൂവിന്റെ ഗന്ധം) ജയപ്രിയയാണ് പെൺകുട്ടി. അവൾ യഥാർത്ഥത്തിൽ ജമന്തിപ്രിയയാണ്. അതുകൊണ്ടാവണം ജമന്തിപ്പൂവിന്റെ മണം പ്രസരിപ്പിക്കുന്ന ഒരാളെ കണ്ട് അവൾ ചലനംകൊള്ളുന്നത്. എന്നാൽ അയാൾ ''ഞാൻ നിന്നെ സ്നേഹിക്കുന്നു'' എന്നെഴുതിക്കൊടുത്തപ്പോൾ എല്ലാ പെൺകുട്ടികളെപ്പോലെയും അവളും ഞെട്ടി. ഞെട്ടൽ വെറുപ്പിന്റെ ഫലമോ? അല്ല. ഉദ്യാനത്തിൽ വിടരുന്ന ഒരു ജമന്തിപ്പൂവിനെ അവൾ കൗതുകത്തോടെ നോക്കുന്നുണ്ടല്ലോ. പൂവ് വിടരുന്നതുപോലെ അവളുടെ രാഗവും വിടരുന്നു. 'പൈങ്കിളിയാകാൻ സാദ്ധ്യതയുള്ള കഥയെ കഥാകാരന്റെ ഔചിത്യബോധം സാഹിത്യഗുണമുള്ളതാക്കി മാറ്റിയിരിക്കുന്നു. ഗന്ധവും സെക്സും തമ്മിലുള്ള ബന്ധത്തെയും അദ്ദേഹം പരോക്ഷമായി കൊണ്ടുവരുന്നുണ്ട് ഇതിൽ. ഓരോ വികാരമുണ്ടാകുമ്പോൾ ഓരോ ഗന്ധമാണ് സ്ത്രീയിൽനിന്ന്, പുരുഷനിൽനിന്ന് ഉദ്ഭവിക്കുക. ദ്വേഷ്യപ്പെടുന്ന പുരുഷന്റെയോ സ്ത്രീയുടെയോ ഗന്ധം ആർക്കും ഇഷ്ടപ്പെടില്ല. സ്നേഹത്തിൽ വീണ പുരുഷന്റെ ശരീരത്തിൽനിന്നു ജമന്തിപ്പൂവിന്റെ ഗന്ധം പുറപ്പെടുമായിരിക്കും. Magica Sexualis എന്ന പുസ്തകത്തിൽ കക്ഷത്തു കൈലേസ്വച്ചുകൊണ്ട് നൃത്തം ചെയ്യുന്ന ഒരുത്തന്റെ രീതി വർണ്ണിച്ചിട്ടുണ്ട്. ആ കൈലേസ് എടുത്ത് ഏതു സ്ത്രീയുടെ മൂക്കിനടുത്തുവച്ചാലും അവൾ അയാൾക്കു വിധേയയാകുമത്രേ. എന്തെല്ലാം വൈകൃതങ്ങൾ! വൈകൃതങ്ങളാണെങ്കിലും അവയെല്ലാം സത്യാത്മകങ്ങളും. 'സെക്സും ഗന്ധവും' എന്നൊരു വലിയ ഗ്രന്ഥംതന്നെ എഴുതാം. ഇന്ത്യയിലെ ഒരു ഹാവ്‌ലക് എലിസ് അതെഴുതുമ്പോൾ ജമന്തിപ്രിയയായ ജയപ്രിയയെ ആ എഴുത്തുകാരൻ വിട്ടുകളയാതിരിക്കട്ടെ.

മനുഷ്യനും മരവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് പറഞ്ഞ് നമ്മൾ പുഷ്പഗന്ധത്തിലെത്തി. പുഷ്പത്തിന്റെ മണവും മനുഷ്യന്റെ സെക്സും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് പര്യാലോചന ചെയ്തു. ഇപ്പോൾ എനിക്കോർമ്മ വരുന്നത് ഒരു ജപ്പാനീസ് കഥയാണ്. ലഫ്കാഡിയോ ഹേൺ എവിടെയോ എഴുതിയതാണത്. ''ജപ്പാനിൽ ഒരിടത്ത് ഒരു 'വില്ലോ'മരം വളർന്നുനിന്നിരുന്നു. അതു മുറിക്കാൻ ഉടമസ്ഥൻ തീരുമാനിച്ചപ്പോൾ അയൽക്കാരൻ പറഞ്ഞു അയാളതു പിഴുതെടുത്ത് തന്റെ പാട്ടുപ്പുരയിടത്തിൽ നട്ടുകൊള്ളാമെന്ന്. അങ്ങനെ വില്ലോ മരം ഇപ്പുറത്തെ പുരയിടത്തിലായി. മരത്തിന് ആത്മാവുണ്ടെന്നും അതിനെ മുറിക്കുന്നത് ക്രൂരതയാണെന്നുമാണ് അയൽക്കാരൻ കരുതിയത്. വൃക്ഷം പുതിയ സ്ഥലത്ത് ത

ച്ചുവളർന്നു. അതിന്റെ ചൈതന്യം സുന്ദരിയായ തരുണിയായി അയാളുടെ മുൻപിലെത്തി. അവരു അയാളുടെ ഭാര്യയാകുകയും ചെയ്തു. കാലം കഴിഞ്ഞു. അവർക്ക് ഒരാൺകുഞ്ഞു ജനിച്ചു. വർഷങ്ങൾ കഴിഞ്ഞപ്പോൾ പുരയിടത്തിന്റെ ഉടമസ്ഥൻ ആ മരം മുറിക്കാൻ തീരുമാനിച്ചു. (അയൽക്കാരൻ പാട്ടക്കാരൻ മാത്രമായിരുന്നല്ലോ) ആ തീരുമാനം അറിഞ്ഞയുടനെ അയൽക്കാരന്റെ ഭാര്യ "നമ്മുടെ കുഞ്ഞ് നിങ്ങൾക്ക് ആശ്വാസമരുളട്ടെ" എന്നു പറഞ്ഞുകൊണ്ടു വൃക്ഷത്തിൽ ലയിച്ചു. മരം മുറിക്കരുതെന്ന് അയൽക്കാരൻ അഭ്യർത്ഥിച്ചെങ്കിലും ഉടമസ്ഥൻ അതു ചെവിക്കൊണ്ടില്ല. രാജകല്പനയനുസരിച്ചാണ് താനതു മുറിക്കുന്നതെന്നായിരുന്നു അയാളുടെ മറുപടി. ഒരു ബുദ്ധദേവാലയം നിർമ്മിക്കാൻ രാജാവിനു തടിവേണമായിരുന്നു. മരം മുറിച്ചിട്ടു. പക്ഷേ, പെട്ടെന്ന് അതിന്റെ കനം കൂടി. മുന്നൂറുപേർ ഒരുമിച്ചു വലിച്ചിട്ടും അതു അനങ്ങിയില്ല. അപ്പോൾ ആ കൊച്ചുകുട്ടി അതിന്റെ ഒരു ചില്ലയിൽ പിടിച്ചുകൊണ്ട് "വരൂ" എന്ന് പറഞ്ഞു. നിലത്തിലൂടെ തെന്നിത്തെന്നി ആ മരം കുട്ടിയെ അനുഗമിച്ചു. അങ്ങനെ കുട്ടി മരവുമായി ബുദ്ധദേവാലയത്തിന്റെ മുററത്തെത്തി.

## നാദമല്ല, നക്ഷത്രമാണ്

തരുണി സ്വർഗ്ഗത്തിൽനിന്നു വന്നവളാകട്ടെ, സമുദ്രത്തിൽനിന്ന് ഉയർന്നവളാകട്ടെ. അവൾക്കു തലമുടിയില്ലെങ്കിൽ സുന്ദരിയേയല്ല എന്ന് The Golden Ass എന്ന പരിഹാസാത്മകമായ ആത്മകഥ എഴുതിയ അപലീയസ് പറയുന്നു. (Lucius Apuleis—2nd Century) നോട്ടംകൊണ്ടു കാമനെ ദഹിപ്പിച്ചു മുക്കണ്ണൻ. ആയതലോചന അതേ നോട്ടത്താൽ കാമനു ജീവൻ നല്കിയിട്ട് ശിവനെ തോല്പിച്ചു. ആ സുന്ദരിയെ വാഴ്ത്തി സംസ്കൃതകവി രാജശേഖരൻ. അവളുടെ കറുകപ്പുല്ലുപോലെ കറുത്ത തലമുടിയെ വീര്യമിത്രൻ എന്ന മറെറാരു സംസ്കൃതകവി പ്രശംസിച്ചു. ഫ്രഞ്ച് കവി ബോദലേറിന്റെ സങ്കല്പമനുസരിച്ച് എല്ലാ സ്മരണകളും അവളുടെ തലമുടിയിൽ ഉണ്ട്. കൈലേസ് എടുത്തു വീശുന്നതുപോലെ കവിക്ക് ആ തലമുടിയെടുത്തു വീശാനാണ് കൗതുകം. പുരുഷനെ വല്ലാതെ ആകർഷിക്കുന്നതാണു സ്ത്രീയുടെ തലമുടി. കെട്ടിവച്ച തലമുടി അഴിഞ്ഞ് തരംഗങ്ങൾ ഉളവാക്കിക്കൊണ്ട് താഴോട്ടു വീഴുമ്പോൾ അതു കാണുന്ന പുരുഷനു വികാരപാരവശ്യമുണ്ടാകും. "നീലക്കരിഞ്ചായൽ കെട്ടഴിഞ്ഞൂർന്നിട്ടൊഴുകുന്നതു"കണ്ട് കവി ജി. ശങ്കരക്കുറുപ്പ് ഹർഷമൂർച്ഛയിലെത്തുന്നതു നമ്മൾ കാണുന്നു. മറെറാരു സന്ദർഭത്തിൽ "കാമുക! മുകരുക, നിന്നെ മുട്ടുക ഞാനാപ്പൂകുടിച്ചുരുളിന്നു സൗഭാഗ്യമാശംസിപ്പൂ!" എന്നും അദ്ദേഹം പറയുന്നു. "വീണതൻ കടം പോലാം നിതംബം വീണരുമ്മുന്ന വേണീകദംബം വാരി ഞാനെന്റെ മാറിലാ ലജ്ജാകോരകങ്ങളെ സ്പന്ദിതമാക്കി" എന്നാണ് വൈലോപ്പിള്ളിയുടെ ആഹ്ലാദാതിരേകം കലർന്ന വാക്കുകൾ. തലമുടിക്ക് ഇത്രത്തോളം വശ്യതയുള്ളതുകൊണ്ട് ഷെറീഫ് നെടുമങ്ങാടിന്റെ നായിക ചാന്ദ്നി മനോഹരമായ തലമുടിയെ പരിലാളിച്ചതിൽ ഒരു തെററുമില്ല. അവൾ മുറച്ചെറുക്കന്റെ പ്രേമാഭ്യർത്ഥനയെ നിരാകരിച്ചപ്പോൾ അവൻ പ്രതികാരനിർവ്വഹണമെന്ന മട്ടിൽ അവളുടെ ആ നീണ്ട മുടി മുറിച്ചെടുത്തതിലും തെററില്ല. അലക്സാണ്ടർ പോപ്പിന്റെ ബലിൻഡ എന്ന നായിക കാപ്പി കുടിച്ചുകൊണ്ടിരുന്നപ്പോഴാണ് അവളുടെ മുടിച്ചുരുളുകൾ മുറിച്ചെടുത്തതു്. അതു് അന്തരീക്ഷത്തിലേക്കു പറത്തിവിട്ടു. അവിടെ നക്ഷത്രമായി തിളങ്ങുകയും ചെയ്തു. നക്ഷത്രത്തിന്റെ കാര്യം പറഞ്ഞപ്പോൾ ബ്രൗണിങ്ങിന്റെ ഒരു പ്രയോഗം ഓർമ്മയിലെത്തുന്നു. വോഗ്‌ലർ എന്ന ക്രൈസ്തവ പുരോഹിതനെക്കുറിച്ചുള്ള ഒരു കാവ്യത്തിലാണതു്. അദ്ദേഹത്തിന്റെ കണ്ടുപിടിത്തങ്ങളായ സംഗീതോപകരണങ്ങൾ പലതുണ്ട്. ആ ഉപകരണമെടുത്ത് അദ്ദേഹം മൂന്നു നാദങ്ങൾ കോമ്പിക്കുമ്പോൾ നാലാമതുണ്ടാകുന്നതു് നാദമല്ല, നക്ഷത്രമാണ്. ആ നക്ഷത്രമാണ് ഓരോ കലാസൃഷ്ടിയും. അതിനെ സൃഷ്ടിക്കാൻ നെടുമങ്ങാട്ടെ ഷെറീഫിനു് അറിഞ്ഞുകൂടാ. (കുങ്കുമം വാരിക)

## വയലെൻസ്

ലോകത്തു് വയലെൻസ്— അക്രമം അല്ലെങ്കിൽ ഹിംസ—കൂടിക്കൂടിവരുന്നു എന്നതു സത്യം. ആരെങ്കിലും അക്രമത്തിനു വിരാമമിടാൻ ശ്രമിച്ചാൽ ഒരു 'റിയാക്ഷൻ' എന്ന നിലയിൽ മറെറാരു ഭാഗത്തു് അതു വർദ്ധിച്ചുവരും. പ്രതികൂലങ്ങളായ ഗ്രൂപ്പുകളെ സോവിയററ് യൂണിയൻ നിർമ്മാർജ്ജനം ചെയ്തു

മാവോ



കൊണ്ട് ഒരു Coercive dictatorship ആവശ്യമില്ലെന്ന് ക്രൂഷ്ചേവ് പറഞ്ഞെന്നും അതിനെ മവോസേതുങ് എതിർത്തെന്നും നീൽഹാർഡിങ് A Dictionary of Marxist Thought എന്ന ഗ്രന്ഥത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മവോയുടെ എതിർപ്പിനു യോജിച്ച മട്ടിൽ സമൂഹം കൂടുതൽ അക്രമാസക്തമായി ഭവിച്ചിരിക്കും. ലോകത്തിന്റെ ഏതു ഭാഗത്തേക്കും കണ്ണോടിക്കു. അക്രമവും ഹിംസയുമല്ലാതെ വേറൊന്നുമില്ല. രാഷ്ട്രവ്യവഹാരത്തിന്റെ മണ്ഡലങ്ങളിൽ അതുണ്ടാകുന്നതു് മനസ്സിലാക്കാം. പക്ഷേ, കവിതയുടെ മണ്ഡലത്തിൽ ഹിംസയെന്തിനു്? അതു് തീരെ മനസ്സിലാക്കാൻവയ്യ. മാത്യൂസ് കടമ്പനാട്ട് കവിതയെ ഹിംസിക്കുന്നതു നോക്കുക:—

> പണ്ടു ദ്രൗപദി വാർത്ത കണ്ണുനീർ
> പാണ്ഡവ കോപാഗ്നി പെരുപ്പിച്ചു
> സ്നേഹപ്രവാഹമായി മാറിപോൽ
> അന്നവൾചെയ്ത ശപഥത്താല-
> ഹന്തയുരുക്കൾ ഞെരിഞ്ഞമർന്നു.
>
> (മാമാങ്കം)

തുടർന്നുള്ള എല്ലാ വരികളും ഇമ്മട്ടിലാണ്. ഒടുവിൽ സാർത്ഥകമായി "വാക്കുകളില്ലാത്ത പാമരൻ ഞാൻ" എന്നൊരു പ്രസ്താവവും.

പല തരത്തിലുള്ള അഭിമർദ്ദങ്ങൾക്കു വിധേയരാണ് ജനങ്ങൾ. ഓഫീസിൽ പോകുന്നവരാണെങ്കിൽ മേലുദ്യോഗസ്ഥന്റെ ആജ്ഞ മാത്രമല്ല സാന്നിദ്ധ്യം പോലും അസ്വസ്ഥത ഉളവാക്കുന്നതാണ്. സഹപ്രവർത്തകർ വിമർശനദൃഷ്ടിയോടെ ഇരിക്കുന്നതു കാണുമ്പോൾ മറെറാരു വിധത്തിലുള്ള അസ്വസ്ഥത. ജോലികഴിഞ്ഞ് സായാഹ്നത്തിൽ ബസ്സിൽ കയറിയാൽ കണ്ടക്ടറുടെ പെരുമാററം അസുഖകരമാകുമോ എന്ന ശങ്ക. അതും അസ്വസ്ഥത ജനിപ്പിക്കുന്നു. വീട്ടിലെത്തിയാൽ മക്കളുടെ ഹിതകരമല്ലാത്ത പെരുമാററം വേറൊരു അഭിമർദ്ദമാണ്. ഇതിൽ നിന്നെല്ലാം രക്ഷപ്രാപിക്കാമെന്നു കരുതി മാമാങ്കം വാരിക കയ്യെടുത്തെന്നിരിക്കട്ടെ. അതിൽ 'പാമരൻ ഞാൻ' എന്ന ദുഷ്കവിത മറെറാരു അഭിമർദ്ദം. ചുരുക്കത്തിൽ—നമുക്ക് ഒരു മണ്ഡലത്തിലും സ്വസ്ഥതയില്ല.

## മരണമാണ് ഭേദം

മരണം എന്നെ ചായകുടിക്കാൻ വിളിക്കുന്നു എന്നു കരുതു. ആ ക്ഷണം സ്വീകരിച്ചാൽ എനിക്ക് അയാളോടുകൂടി പോകേണ്ടതായിവരും. ഒരു സംശയവുമില്ല. അതേ സമയം ഷീല ലൂയീസ് മംഗളം വാരികയിലൂടെ ഒരു ക്ഷണം നടത്തുന്നു. "വരൂ എന്റെ 'വെയിൽ ചേക്കേറുന്ന സന്ധ്യകൾ' എന്ന ചെറുകഥ ഒന്നു വായിച്ചിട്ടുപോകൂ. നന്ദിനിക്കുട്ടിയുടെ കാമുകൻ രാഷ്ട്രീയ പ്രവർത്തകനാണ്. അയാൾക്കുവേണ്ടി അവൾ കാത്തിരുന്നില്ല. ജയിലിൽ നിന്നിറങ്ങിയ അയാൾ അവളെ കാണുന്നു. ഇതാണ് കഥ. വരൂ, വായിക്കൂ" മരണത്തിന്റെ നിമന്ത്രണം നിരാകരിച്ചിട്ട് ഞാൻ ഷീലയുടെ കഥ വായിച്ചു. മരണത്തോടൊരുമിച്ചു ചായയും കുടിച്ചു ഞാൻ പോയാൽ മതിയായിരുന്നു. അത്രയുണ്ട് കഥ നടത്തുന്ന ടോർച്ചർ.



ചോദ്യം: കൃഷ്ണൻനായർ, നിങ്ങൾ സത്യസന്ധതയോടെ ഉത്തരം പറയണം. ജെയിംസ് ജോയിസിന്റെ 'ഫിനജിൻസ് വേക്ക്' എന്ന നോവൽ നിങ്ങൾക്കു മനസ്സിലായിട്ടില്ല. അതു പോകട്ടെ. 'യൂലിസീസ്' മനസ്സിലായിട്ടുണ്ടോ?

ഞാൻ: ഇല്ല. key വച്ചുകൊണ്ട് ചിലതൊക്കെ മനസ്സിലാക്കിയിട്ടുണ്ട്. അതു് ആസ്വാദനമേയല്ല എന്ന് എനിക്കറിയാം.

ചോദ്യം: ഷീല ലൂയിസും അവരെപ്പോലുള്ളവരും എഴുതുന്ന കഥകൾ വായിച്ചാൽ മനസ്സിലാകുകയില്ലേ. മനസ്സിലാകുമെങ്കിൽ അത്തരം കഥകളല്ലേ നല്ലതു്?

ഞാൻ: അല്ല. 1955 ഏപ്രിൽ 18–ാം തീയതി രാത്രി 1.15–നു് ഐൻസ്റ്റൈൻ അന്തരിച്ചു. മരിക്കുന്നതിനു മുൻപു് ജർമ്മൻ ഭാഷ അറിഞ്ഞുകൂടാത്ത നേഴ്സിനോടു് അദ്ദേഹമെന്തോ ജർമ്മനിൽ പറഞ്ഞു. മനസ്സിലായില്ലെങ്കിലും ആ വാക്കുകൾ ഐൻസ്റ്റൈനിൽനിന്നു കേട്ട നേഴ്സ് ഭാഗ്യവതിയാണ്.

## ബേനൽ

സർവ സാധാരണമെന്നോ സാമാന്യമെന്നോ അർത്ഥത്തിൽ ഇംഗ്ലീഷിൽ പ്രയോഗിക്കപ്പെടുന്ന വാക്കാണ് ബേനൽ (banal.) കലാകൗമുദിയിൽ നരിക്കുട്ടി മോഹനൻ എഴുതിയ "അകലത്തൊരു തുള്ളി" എന്ന ചെറുകഥയ്ക്കു് ആ വിശേഷണമാണ് ചേരുക. ഒരുത്തൻ പണ്ടു വിദേശത്തു പോയപ്പോൾ അവിടെയുള്ള ഒരു പെണ്ണുമായി വേഴ്ചയിലേർപ്പെട്ടു. വർഷങ്ങൾക്കു ശേഷം അയാൾ അവളെ കണ്ടു. ആദ്യം മനസ്സിലായില്ല. അവൾ, തന്നെ പരിചയപ്പെടുത്തി. വീട്ടിൽ വിളിച്ചുകൊണ്ടു പോയി. അവളുടെ കുഞ്ഞു വന്നു് അയാളെ ഡാഡി എന്നു വിളിക്കുന്നു. വിഷയം 'ബേനൽ'; അതാവിഷ്കരിക്കുന്ന മാർഗ്ഗം ബേനൽ. സംഭവസന്നിപാതങ്ങൾ സർവസാധാരണം. ഉൾക്കാഴ്ച പൂജ്യം. ചില വീടുകളിൽ ചെന്നുകയറിയാൽ കാപ്പികുടിച്ചിട്ടേ പോകാവൂ എന്നു പറയും. വേണ്ടെന്നു പറഞ്ഞാലും മററും വിടില്ല. ഉപദ്രവമൊഴിയട്ടെ എന്നു കരുതി നമ്മൾ മിണ്ടാതിരിക്കുമ്പോൾ ഗൃഹനായിക ഒരു സ്റ്റീൽ ഗ്ലാസ്സിൽ (അറപ്പ് ഉണ്ടാക്കുന്ന പാത്രം) പാടചൂടിയ തണുത്ത കാപ്പി കൊണ്ടുവന്നു മുൻപിൽ വയ്ക്കും. കാലത്തു് ഇട്ടതിന്റെ മിച്ചമാണതു്. മൂന്നോ നാലോ മണിക്കൂർ കഴിഞ്ഞിട്ടാണ് അതു് നമ്മുടെ മുൻപിലെത്തുക. കുടിക്കാനും വയ്യ കുടിക്കാതിരിക്കാനും വയ്യ. എടുത്തു കുടിക്കുന്നു. റോഡിലിറങ്ങിയാൽ ആദ്യം കാണുന്ന മെഡിക്കൽഷോപ്പിൽ നിന്ന് കാർമിനേററീവ് മിക്സ്ച്ചർ വാങ്ങിക്കുടിക്കുന്നു. ആൻറിഡിലൂവിയൻ ദ്രാവകങ്ങളെ ഇങ്ങനെ സ്റ്റീൽഗ്ലാസ്സുകളിൽ ഒഴിച്ച് നമ്മുടെ മുൻപിൽ കൊണ്ടുവയ്ക്കുന്നതെന്തിനു നരിക്കുട്ടി മോഹനനും കൂട്ടുകാരും?

## 'കയർ'

തകഴി ശിവശങ്കരപ്പിള്ളയുടെ 'കയർ' എന്ന നോവലിനു് "അസാമാന്യമായ മഹിമ"യുണ്ടെന്നു പി. കെ. ബാലകൃഷ്ണൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയിരിക്കുന്നു. ('തകഴിയുടെ കയറിലേക്ക് ഒരു നടപ്പാത' എന്ന ലേഖനം) ഒരു മാസം മുൻപു് ആലപ്പുഴെ നിർവഹിച്ച ഒരു പ്രഭാഷണത്തിൽ ഇമ്മട്ടിലും ഇതിനെക്കാൾ അത്യുക്തിയാർന്ന മട്ടിലും അദ്ദേഹം പ്രഖ്യാപിച്ചതും ഇതെഴുതുന്നയാൾ കേൾക്കുകയുണ്ടായി. കല്യാണവചനങ്ങൾ ഉതിർക്കുന്ന സമ്മേളനങ്ങളിൽ പ്രഭാഷകർ അത്യുക്തിയെന്ന പ്രിയതമയെ കൂട്ടിക്കൊണ്ടാണ് അതു നിർവഹിക്കുന്നതെന്ന് പ്രിയപ്പെട്ട വായനക്കാർക്ക് അറിയാവുന്നതുപോലെ അല്പജ്ഞനായ എനിക്കുമറിയാം. അതുകൊണ്ട് അതുകേട്ടപ്പോൾ എനിക്ക് അദ്ഭുതമുണ്ടായില്ല. പക്ഷേ മെഷേഡ് സ്റ്റേയ്റ്റ്സ്മെൻറ്സിൽ (measured statements) മാത്രം എപ്പോഴും വ്യാപരിക്കുന്ന ഡോക്ടർ അയ്യപ്പപ്പണിക്കരും ഏതാണ്ട് അങ്ങനെ തന്നെ പറഞ്ഞപ്പോൾ, മുൻപു പല തവണ വായിച്ചിട്ടും ആറുപുറത്തിനപ്പുറം പോകാൻ എനിക്കു കഴിഞ്ഞിട്ടില്ലാത്ത ആ നോവൽ വായിക്കണമെന്നു ഞാൻ തീരുമാനിച്ചു. ആദ്യം തൊട്ടുതന്നെ തുടങ്ങി. 74 പുറം വായിച്ചതിനുശേഷം പെൻസിൽകൊണ്ട് ഇങ്ങനെ കുറിച്ചു:- "ഇതുവരെ വായിച്ചു. ഇനി വയ്യ." രണ്ടു ദിവസം കഴിഞ്ഞ് വീണ്ടും അവിടം തൊട്ടു തുടങ്ങി. 105–ാം പുറമെത്തിയപ്പോൾ "അസഹനീയം. ഇവിടെ നിറുത്തുന്നു വായന" എന്നെഴുതി പുസ്തകം അടച്ചുവച്ചു. ഒന്നാംഭാഗം അവസാനിക്കാൻ പിന്നെ ആറുപുറംകൂടി മതിയായിരുന്നു. എന്നിട്ടും മുന്നോട്ടു പോകാൻ കഴിഞ്ഞില്ല. അപ്പോഴുണ്ട്

അയ്യപ്പപ്പണിക്കർ





തകഴി

പെരുവെള്ളപ്പാച്ചിൽപോലെ തകഴി സ്തുതിവരുന്നു. എന്റെ സഹൃദയത്വമില്ലായ്മയാവാം കാരണമെന്നു വിചാരിച്ച് വായന തുടങ്ങി. 910 പുറവും വായിച്ചുതീർത്തു. പുസ്തകത്തിന്റെ ഒടുവിൽ എഴുതിയ ഇംഗ്ലീഷ് വാക്യം ഇതാണ് Thakazhi is only a Chronicler of Social surfaces—സമൂഹത്തിന്റെ ഉപരിതലത്തെ ആവിഷ്കരിക്കുന്ന പുരാവൃത്ത രചയിതാവു മാത്രമാണ് തകഴി.

പി. കെ. ബാലകൃഷ്ണന്റെ ലേഖനത്തിൽ ഈവോ ആൻഡ്രീച്ചിന്റെ The Bridge on the Drina എന്ന മഹനീയമായ നോവലിനു സാദൃശ്യമാണ് തകഴിയുടെ 'കയർ' എന്നു പറഞ്ഞിരിക്കുന്നു. ആ സാദൃശ്യകല്പന അത്ര കണ്ടു ശരിയോ എന്നതിൽ എനിക്കു സംശയം. 1961–ൽ ആൻഡ്രീച്ചിനു നോബൽ സമ്മാനം നല്കിയതു് ഈ നോവലിന്റെ പേരിലാണ്. അക്കാഡമി പറഞ്ഞതു് ഇങ്ങനെ: "Ivo Andric' is awarded the Nobel prize for the epic force with which he has dipicted themes and human destinies drawn from the history of his country". ആൻഡ്രീച്ചിന്റെ നോവലിലുള്ള 'ഐതിഹാസികശക്തി' കയറിൽ ഒട്ടുമില്ല. ബാലകൃഷ്ണൻ വാഴ്ത്തുന്ന ഒന്നാം ഭാഗത്തിൽ ഇല്ലേയില്ല.

ബോസ്നിയ, സെർബിയ ഈ പ്രദേശങ്ങളെ വേർതിരിക്കുന്ന നദിയാണ് ഡ്രീന. അതിന്റെ മുകളിൽക്കൂടി തുർക്കികൾ പതിനാറാം ശതാബ്ദത്തിൽ കെട്ടിയ പാലമാണ് നോവലിലെ പ്രധാനപ്പെട്ട "കഥാപാത്രം." ഒന്നാംലോക മഹായുദ്ധം നടക്കുന്നകാലം വരെയുള്ള മുന്നൂററമ്പതു വർഷങ്ങളിലെ ചരിത്രമാണ് പാലത്തോടു ബന്ധപ്പെടുത്തി ആൻഡ്രീച്ച് വിസ്മയ പ്രദമായ മട്ടിൽ പ്രതിപാദിക്കുന്നതു്. പാലം കെട്ടുന്നവേളയിൽ, കെട്ടിക്കഴിഞ്ഞതിനു ശേഷം എത്രയെത്ര പാവങ്ങളുടെ രക്ത

മാണ്‌ അവിടെ ചൊരിഞ്ഞതു്. ഓരോ സംഭവവും നമ്മളെ ഞെട്ടിക്കും. 1914-ആകുമ്പോൾ പാലത്തിനു തകർച്ച സംഭവിക്കുന്നു. അതിന്റെ ട്രാജഡി മനുഷ്യന്റെ ട്രാജഡിയായി മാറുന്നു. നോവൽ വായിച്ച്‌ അവസാനിപ്പിക്കുമ്പോൾ നമ്മൾ മുന്നൂറമ്പതു വർഷങ്ങളിൽ ജീവിച്ച മനുഷ്യരെ സ്‌മരിച്ച്‌ ദുഃഖിക്കുന്നു. പാലത്തിന്റെ തകർച്ചയിൽ ദുഃഖിക്കുന്നു. അങ്ങനെ നോവലിനു്‌ സാർവകാലിക സ്വഭാവവും സാർവലൗകിക സ്വഭാവവും കൈവരുന്നു. കവിയാണ്‌ ആൻഡ്രിച്ച്‌. തീക്ഷ്‌ണതയില്ലാത്ത ഒരു വാക്യംപോലും അദ്ദേഹത്തിനു്‌ എഴുതാൻ വയ്യ. ഈ കാവ്യശക്തിയോ തീക്ഷ്‌ണതയോ 'കയറി'ൽ ഇല്ല. Majestic എന്നു വിശേഷിപ്പിക്കേണ്ട ഒരു യൂഗോസ്ലാവ്യൻ നോവലിനെ 'കയറി'നോടു സദൃശമാക്കികല്പിച്ചതു ശരിയല്ലെന്നാണ്‌ എന്റെപക്ഷം. മനുഷ്യനും പ്രകൃതിയും, മനുഷ്യനും കുടുംബവും, മനുഷ്യനും സമൂഹവുംഇവയെ വിഷനറി ഇൻറൻസിററിയോടുകൂടി- അഭിവീക്ഷണത്തിന്റെ തീക്ഷ്‌ണതയോടുകൂടി— ആവിഷ്കരിക്കുന്ന 'ഡ്രീനാനദിയിലെ പാലം' എന്ന നോവലിനു സദൃശമായി വിശ്വസാഹിത്യത്തിൽത്തന്നെ കൃതികൾ കുറവാണ്‌. 'കയറി'ലും ഈ മൂന്നു ഘടകങ്ങളുണ്ട്‌. പക്ഷേ, അഭിവീക്ഷണത്തിന്റെ തീക്ഷ്‌ണതയില്ല. മാതൃഭൂമിയിലെ ലേഖനത്തിന്റെ താഴെ ഇങ്ങനെയൊരു വാക്യമെഴുതാം. P. K. Balakrishnan is guilty of surface judgment.

## നിർവ്വചനങ്ങളും മററും

സ്‌കൂട്ടറിന്റെ പിറകിലിരിക്കുന്ന ഭാര്യ: കണ്ടോ, ഇദ്ദേഹമാണ്‌ എന്റെ ഭർത്താവ്‌ എന്ന്‌ അഭിമാനഭരിതയായി നമ്മെ നോക്കുന്ന പാവം.

സ്‌കൂട്ടർ ഓടിക്കുന്ന ഭർത്താവ്‌: നിർബ്ബന്ധം സഹിക്കാൻ വയ്യാതെയാണ്‌ ഞാനിവളെ ഇതിന്റെ പിറകിലിരുത്തികൊണ്ടു പോകുന്നതു്‌ എന്ന്‌ ഓരോ ചേഷ്ടയാലും നമ്മെ ധരിപ്പിക്കുന്ന സാധു.

മുട്ടത്തുവർക്കി: ജീവിതത്തിന്റെ മുദ്ര മുഖത്തുള്ള നല്ല മനുഷ്യൻ. നോവലുകളിൽ അതില്ലാത്തതുകൊണ്ട്‌ എനിക്കു പരാതിയില്ല

ബോംബെയിലെ ഒരു കഥയെഴുത്തുകാരിയായിരിക്കാം. അവർ എൽ. ആർ. ഹേമ എന്ന കള്ളപ്പേരിൽ എനിക്കെഴുതിയ ഒരു കത്തിലെ അവസാനത്തെ ഖണ്ഡിക: ''അശ്ലീല കഥകൾ വായിക്കുകയും അവയെ അതിലേറെ അശ്ലീല ഭാഷയിൽവിമർശനം ചെയ്യുകയും ചെയ്യുന്ന താങ്കൾക്ക്‌ (ഉദരപൂരണത്തിനായി ചെയ്യുന്ന) ഈ പ്രവൃത്തി ഇനിയെങ്കിലും നിറുത്തിക്കൂടെ?''—ഉദരപൂരണത്തിനായി ഞാൻ എഴുതുക മാത്രമല്ലേ ചെയ്യുന്നുള്ളു സഹോദരീ?

[കത്തിലെ മുദ്ര വളരെ സ്പഷ്ടം. ബോംബേ, സീപ്‌സ്‌ P. O. 6-8-85—1]

മാന്ത്രികശക്തി: ശാന്താറാമിന്റെയും സത്യജിത്‌റേയുടെയും ചലച്ചിത്രങ്ങളിൽ ഉള്ളതു്‌. ഇന്നത്തെ ആർട്ട്‌ ഫിലിമുകളിൽ ഇല്ലാത്തതു്‌.

അവസാനിക്കുന്നില്ല, അല്ലെങ്കിൽ തുടരും:—

വായനക്കാരന്റെ ചങ്കുപൊളിക്കുന്ന ഈ വാക്ക്‌ ഓരോ പൈങ്കിളി നോവലിന്റെയും ഓരോ ഭാഗം അവസാനിക്കുമ്പോഴും പത്രാധിപർ അച്ചടിക്കുന്നു.

അച്ഛൻ: ഇന്നത്തെ നിഘണ്ടുക്കളിൽ ഈ വാക്കില്ല. കുറെക്കാലം ഇതിനു പകരമായി മൂപ്പിൽസ്‌ എന്ന പദമുണ്ടായിരുന്നു. ഇപ്പോൾ അതിനു പകരമായി ശില്പി എന്നു കാണാം. ആധുനികോത്തര നിഘണ്ടുവിൽ സിറിഞ്ച്‌ (Syringe) എന്ന വാക്കാണ്‌ ഉൾപ്പെടുത്താൻ പോകുന്നതു്‌. ഈ രഹസ്യം എന്നോടു പറഞ്ഞതു്‌ പ്രസിദ്ധനായ ഹാസ്യസാഹിത്യകാരനും കാർട്ടൂണിസ്‌ററുമായ സുകുമാറാണ്‌.

## ഭൂതാവേശം

എന്റെ പരിചയത്തിൽപ്പെട്ട ഒരു പെൺകുട്ടിക്ക്‌ ഭൂതാവേശമുണ്ടായി. അവൾ ''ഹെന്തിനു്‌, ഹെന്തിനു്‌? നിന്നെക്കൊണ്ടേ പോകൂ'' എന്നൊക്കെ പറയുമായിരുന്നു. അവളുടെ അച്ഛൻ മന്ത്രവാദിയെ കൊണ്ടുവന്നു. അയാൾ പെൺകുട്ടിയുടെ മുടിയെടുത്തു്‌ തടിക്കഷണത്തിൽ ചേർത്തുവച്ച്‌ അതിൽ ആണിയടിച്ചു. ഓരോ തവണ ആണിതറച്ചു കയറുമ്പോഴും ''നീ ഒഴിയുമോ നീ ഒഴിയുമോ'' എന്ന്‌ അയാൾ ചോദിക്കുമായിരുന്നു. മറുപടി കുറെ ജല്പനങ്ങൾ മാത്രം. ഭൂതാവേശത്തിന്റെ ഫലമായ ഈ പ്രലപനം പിന്നീടു്‌ നമ്മുടെ നാടകങ്ങളിൽ കടന്നുകൂടി. ''മാറത്തെ മാറാത്ത മാണിക്ക മതല്ലികേ'' എന്നും മററും നാടകത്തിലെ നായകൻ വിളിച്ചുതുടങ്ങി. ഇപ്പോൾ അതു്‌ ചില ചെറുകഥകളിലാണുള്ളതു്‌. കേട്ടാലും:

സുകുമാർ



പിന്നെ ചിറകൊച്ച നേർത്തു. നിഴലുകൾ മങ്ങി. ഞൊടിയിടെ ഉള്ളിലെ ഇരുളിൽ ഒരു ഭീകരദൃശ്യം. ദസ്‌മൃതിയുടെ ശ്മശാനത്തിൽ ആളിപ്പടരുന്ന ചിത: ഒരാൾരൂപത്തോളം വലിപ്പത്തിൽ ഉരുകിക്കത്തുന്ന മെഴുതിരി! തീവെളിച്ചത്തിൽ ഈയാംപാററകളെപ്പോലെ ചലിക്കുന്ന ഒരുപാടു കണ്ണുകൾ. കണ്ണീരണിഞ്ഞ ജ്വാലാമുഖങ്ങൾ.

ഉണ്ണി ജോസഫ്‌ മനോരാജ്യം വാരികയിലെഴുതിയ മെഴുകുതിരികൾ എന്ന ചെറുകഥയിൽ നിന്നാണ്‌ ഈ വാക്യങ്ങൾ. കഥയാകെ ഇമ്മട്ടിലാണ്‌ രചിക്കപ്പെട്ടിട്ടുള്ളതു്‌. എന്താണു കഥ? ഒരുത്തൻ മൂകയായ മുറപ്പെണ്ണിനെ സ്നേഹിച്ചു. അവന്റെ അച്ഛൻ മറെറാരു വിവാഹം നടത്താൻ തീരുമാനിച്ചപ്പോൾ പെണ്ണ്‌ ആററിൽ ചാടി ചത്തു. അടുത്ത രംഗം ആശുപത്രി. അവിടെ മരിച്ച പെണ്ണിന്റെ ഛായയുള്ള വേറൊരു പെണ്ണ്‌. അവൾ രോഗിയായ അച്ഛനെ ശുശ്രൂഷിക്കുന്നു. ചാടിച്ചത്ത പെണ്ണിന്റെ കമിതാവ്‌ അയാളുടെ അച്ഛനെ പരിചരിച്ചുകൊണ്ട്‌ ആശുപത്രിയിലിരിക്കുന്നു. മരിച്ച പെണ്ണിന്റെ സാദൃശ്യമുള്ളവളുടെ അച്ഛൻ മരിച്ചു. കമിതാവിന്റെ അച്ഛനും മരിക്കുമെന്ന സൂചനയോടെ കഥ അവസാനിപ്പിക്കുന്നു ഉണ്ണിജോസഫ്‌.

നമ്മൾ ബന്ധുക്കളെയും സ്‌നേഹിതരെയും സ്‌നേഹിക്കുന്നില്ലേ? അതുപോലെ വാക്കുകളേയും സ്‌നേഹിക്കുന്നു. പദങ്ങൾ ബന്ധുക്കളാണ്‌, കൂട്ടുകാരാണ്‌. അവ രചനകളിൽ വന്നുനില്‌ക്കുമ്പോഴും ആ സ്‌നേഹം തോന്നണം. തോന്നും. അതു തോന്നുന്നില്ല എന്നതാണ്‌ ഉണ്ണിജോസഫിന്റെ വാക്കുകളെക്കുറിച്ചു പറയാനുള്ളതു്‌. നമ്മെ സംബന്ധിച്ചിടത്തോളം അവ അപരിചിതങ്ങളായിരിക്കുന്നു; ഭൂതാവേശംകൊണ്ട സ്ത്രീയുടെ വാക്കുകൾ എങ്ങനെ അപരിചിതങ്ങളോ അതുപോലെതന്നെ, ഉന്മത്തപ്രലപനങ്ങൾപോലെ ചില പദസമൂഹങ്ങൾ നിരത്തിവച്ചാൽ സാഹിത്യമാകും എന്ന തെററിദ്ധാരണയിൽനിന്നു രൂപംകൊണ്ടതാണ്‌ ഈ കഥാസാഹസം.

## ബോയ്‌ൽ

1972-ലെ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ ഹൈൻറിഹ്‌ ബോയ്‌ൽ (Heinrich Boll) 68-ാമത്തെ വയസ്സിൽ ചരമം പ്രാപിച്ചിരിക്കുന്നു. മതവിദ്വേഷി, മതസ്‌നേഹാസക്തൻ, ഭീകരപ്രവർത്തകൻ, പിന്തിരിപ്പൻ, സന്മാർഗ്ഗവാദി എന്നീ വിവിധ നിലകളിൽ പ്രശസ്തനായിരുന്നു ബോയ്‌ൽ. റഷ്യൻ സാഹിത്യകാരൻ സോൾഷെനിററ്‌സ്യനെ സഹായിച്ചതുകൊണ്ട്‌ അദ്ദേഹം പിന്തിരിപ്പനായി. ജർമ്മൻ സർക്കാർ ഭീകര പ്രവർത്തകരെ കൈകാര്യം ചെയ്യുന്ന രീതിയെ വിമർശിച്ചതിനാൽ ഭീകരപ്രവത്തകനെന്നു മുദ്രയടിക്കപ്പെട്ടു. മനഃസാക്ഷിക്ക്‌ എതിരായി ഒന്നും പറയാത്തതിനാൽ ബോയ്‌ൽ moral authority ആയി പരിഗണിക്കപ്പെട്ടു.



അദ്ദേഹം ആരുമാകട്ടെ, നോവലിസ്‌ററും കഥാകൃത്തുമായ ബോയ്‌ൽ ഉജ്ജ്വല പ്രതിഭാശാലിയാണ്‌. മനുഷ്യകഥാനുഗായിയാണ്‌. അദ്ദേഹത്തിന്റെ Billiards at half-past nine (1959), The clown (1963) The End of a Mission (1966) Group Portrait with Lady (1971) The Lost Honour of Katharina Blum (1974) The Safety Net (1979) എന്നീ നോവലുകളാകെ മാസ്റ്റർ പീസുകളാണ്‌. അവയുടെ സ്വഭാവം സൂചിപ്പിക്കാൻപോലും ഇവിടെ സ്ഥാനമില്ല. ലോകത്തിന്റെ സാന്മാർഗ്ഗിക സംസ്‌കാരത്തെയും സാഹിത്യസംസ്‌കാരത്തെയും വികസിപ്പിച്ച മഹാനായിരുന്നു ബോയ്‌ൽ എന്നു മാത്രം പറയട്ടെ.

ബോയ്‌ലിന്റെ മരണം രൂപാററിറ്റ്യൂഡായി പറഞ്ഞാൽ വലിയ നഷ്‌ടംതന്നെ. എൽ. എ. രവിവർമ്മ മരിച്ച



ബോയ്‌ൽ

തിനുശേഷം അദ്ദേഹത്തിന്റെ ഓർമ്മ നിലനിറുത്താൻവേണ്ടി ചിലതൊക്കെ ചെയ്യണമെന്ന്‌ ഞങ്ങളിൽ ചിലർ തീരുമാനിച്ചു. പണപ്പിരിവിനു്‌ ഇറങ്ങി. അക്കാലത്തു്‌ തിരുവിതാംകൂറിലാകെ പ്രശസ്‌തനായിരുന്ന ഒരു ക്രിമിനൽ വക്കീലിന്റെ വീട്ടിലെത്തി ഞങ്ങൾ. പണം ചോദിച്ചപ്പോൾ സാഹിത്യകാരൻകൂടിയായ അദ്ദേഹം പറഞ്ഞു: ''എൽ. എ. രവിവർമ്മ മരിച്ചപ്പോൾ 'നഷ്ടം നഷ്‌ടം' എന്നു പത്രത്തിലൊക്കെ കണ്ടു. അതു്‌ നഷ്ടംതന്നെന്നു ഇപ്പോഴാണ്‌ മനസ്സിലായതു്‌'' ഇങ്ങനെ മൊഴിഞ്ഞിട്ട്‌ അദ്ദേഹം ഒരഞ്ചുരൂപ നോട്ടെടുത്തു്‌ ഞങ്ങളുടെ നേർക്കു നീട്ടി. അദ്ദേഹത്തിന്റെ സ്ഥാനമാനങ്ങളും കൊട്ടാരത്തോടുള്ള അടുപ്പവും മഹാശയസ്സും ഒക്കെ സ്‌മരിച്ച്‌ ആ ഫൈ ഹൺഡ്രഡ്‌ നയാപൈസ ഞങ്ങൾ വാങ്ങിക്കൊണ്ടു പോന്നു. അടുത്ത വീട്ടിലെ ഒരു പൊലീസ്‌ ഉദ്യോഗസ്ഥൻ—സാഹിത്യവുമായി ഒരു ബന്ധവുമില്ലാത്ത ആൾ—അമ്പതുരൂപ തന്നു.





# കിളിമാനൂർ മധു

# കർക്കടകം

അച്ഛൻ മരിച്ചിട്ട പതിനേഴ കർക്കിടക,
മിതുപോലെ മുററത്തു മഴവെള്ളമെത്തിയത്തു
മിഴിയൊപ്പി, വാവുകളിച്ച ബലിക്കാക്ക
കാര്യംപറഞ്ഞു പിരിയുന്ന പതിവിനെ
യോർക്കുന്നു; തുളസിത്തറയിലു,മസ്ഥിത്തറയിലു-
മൊററയ്ക്കു, സന്ധ്യയിൽ ദീപം കൊളുത്തി,
കണ്ടുവോ, കണ്ണീരണിഞ്ഞുവരുന്നൊരെന്നമ്മയെ.

പെരുമനുദിക്കുന്ന കുന്നിൻ നെറുകയിൽ
പാതിരാപെണ്ണിൻ തളർന്നരാഗത്തിന്റെ
പാദം പതറുന്നു; പുതിയൊരു കഥകൂടി
'*പുലിയച്ഛനും പുലിയമ്മയും പിള്ളരും.'
പിറകെ നടന്നു; പുളിങ്കൊമ്പിലൊരുദിനം
കണ്ടുവോ, കണ്ണീരണിഞ്ഞുവരുന്ന പേമാരിയെ.

മടവീണ മനസ്സിന്റെയിറയത്തു മുനിയുന്ന
തിരിനീർത്തി; രാമായണം നിർത്തി
യിരുൾകോരിയണിയുന്ന കോളുകണ്ടലറുന്ന
കടലായിരുന്ന ഞാ,നുലയുന്ന
തോണിയിൽ; എന്നെയും താങ്ങിത്തുഴയവെ
കണ്ടുവോ, കണ്ണീരണിഞ്ഞു വരുന്ന നിന്നോർമ്മയെ.

കത്തിയൊലിച്ചുതളർന്ന കുന്നിൻപുറം
ചെത്തിമിനുക്കിയ ഈരടിപ്പാതയും
പിന്നിട്ടു, മുക്കുത്തിക്കുന്നുംകടന്നെന്റെ
ചിത്തിരപ്പാവയുറങ്ങു,മെരുക്കിന്റെ
ചില്ലയിലെത്തുവാൻ, കൂരാപ്പുമെല്ലെ വകഞ്ഞുനടക്കവെ
കണ്ടുവോ, കണ്ണീരണിഞ്ഞുവരുന്ന നിന്നോർമ്മയെ.

ഓലക്കുടമേൽ കരിങ്കല്ലുപോലൊച്ച
കൂട്ടുന്നു; കാററടിച്ചോലപ്പുരയുംപറക്കുന്നു
ആകെ കുളിർന്നുപകച്ചുപോയ്‌ പാവമെൻ
പാടങ്ങളും, വഴപ്പേറുംവഴികളും.
പതറാതെ അച്ഛൻ പറയുന്ന 'മക്കളേ-
മടവെട്ടി വേഗമടയ്ക്കണം—ഓണം വരണൊണ്ട്‌.'
കരളുന്ന വയലിൽനിന്നിറയത്തു മഴയോർത്തു
മഴയുടെ സുഖമോർത്തു്‌, സുഖമുള്ളകുളിരേററു
കുളിരിന്റെചൂടേററു, കൂനിപ്പിടിച്ചെരിയുന്ന
നെരിപ്പോടിൻകുളിരാററി, ചക്കക്കുരുചുട്ട
സുഖമുള്ള, മഴയുള്ളസുഖമോടെ, മഴനോക്കി
മിഴിനട്ടു, പടരുന്നസന്ധ്യയിൽ തലചായ്‌ച്ചു.
പൊള്ളുന്ന പനിയുള്ളി, ലിരമ്പിത്തകർക്കുന്നു
കർക്കിടകമാനം; പേക്കിനാവോരോന്നുകണ്ടു
പട്ടുംവാളുമായ്‌ പുതിയൊരു വെളിച്ചപ്പാ-
ടലറുന്നനെഞ്ചിൽ ഞാൻ തീകോരിയെറിയുന്നു,
കുളിരുമാററാൻ, നെരിപ്പോടായെങ്കിലും
കാണുന്നു—അച്ഛൻ വന്നതും പോയതും.

* പുലിയച്ഛൻ തോളിലേന്തി
പുലിയമ്മ പിച്ചേ പിച്ചേ



# ചരിത്രരേഖകൾ

**മൗ**ലികാവകാശങ്ങൾ കുറച്ചുകാലത്തേക്ക് സസ്പെൻഡു ചെയ്താൽ എന്താണു കുഴപ്പം? ഭരണഘടനയാണ് മൗലികാവകാശങ്ങൾ നല്കിയതെങ്കിൽ, അതേ ഭരണഘടന മൗലികാവകാശങ്ങൾ സസ്പെൻഡു ചെയ്യാമെന്നു പറഞ്ഞിട്ടുള്ളതും കാണണം.

—രാമറാവു ആദിക്

മദ്യപിക്കാനും വ്യഭിചരിക്കാനുമുള്ള സ്വാതന്ത്ര്യത്തെക്കുറിച്ചാണെങ്കിൽ, പറയാൻ പരമാധികാരി പഴയ വിമാന വ്യഭിചാരിയായ ഈ മനുഷ്യൻതന്നെ.

*   *   *

ചോദ്യം: പൗരാവകാശങ്ങൾ ഏകപക്ഷീയമായി നിഷേധിക്കാനാവുമോ?

ചീഫ് ജസ്റ്റീസ് ഭഗവതി: ഇല്ല. അതെങ്ങനെ സാധിക്കും? ആർട്ടിക്കിൾ 21 റദ്ദാക്കാനാവാത്ത ഒന്നാക്കിയിരിക്കുകയല്ലേ?

അതു ജനതാഭരണകാലത്തെ ഒരു മാർഗ്ഗഭ്രംശമായിക്കണ്ട്, പുതിയൊരു ഭേദഗതി കൊണ്ടുവരാവുന്നതല്ലേയുള്ളൂ.

*   *   *

ഞാനൊന്നു ചോദിക്കട്ടെ: ഞാൻ കഴിഞ്ഞ രണ്ടുകൊല്ലം കൊണ്ടു ചെയ്തതു് കോൺഗ്രസ്സുകാർക്ക് 35 കൊല്ലംകൊണ്ട് ചെയ്യാൻ കഴിഞ്ഞോ?

—എൻ. ടി. രാമറാവു

മുപ്പത്തഞ്ചു കൊല്ലമായി സിനിമയിൽ എൻ. ടി. ആർ. ഇട്ട ദൈവവേഷം ഇപ്പോൾ ടി. വി. യിൽ കോൺഗ്രസ്-ഐ നേതാക്കൾ കെട്ടിയാടിക്കൊണ്ടിരിക്കുന്നു. പോരേ!

*   *   *

എന്റെ സരോഡ് പാടണം; ശ്വസിക്കണം; അടക്കം പറയണം; അട്ടഹസിക്കണം; നിലവിളിക്കണം. മനുഷ്യശബ്ദത്തിന്റെ എല്ലാ വശങ്ങളും അതിന് ഉണ്ടായിരിക്കണം.

—അംജത് അലിഖാൻ,
സരോഡ് വിദ്വാൻ

മൃഗമായ മൃഗത്തെയെല്ലാം കയററി അയച്ച പാരീസ് – ന്യൂയോർക്ക് മേളകളിലേക്ക് ഈ സരോഡ് പരിഗണിക്കപ്പെടാതെപോയതു് ഇതുകൊണ്ടാവാം.

*   *   *

ചോദ്യം: ഇന്ത്യയെപ്പോലൊരു രാജ്യത്തിന്, പാട്ടപെട്ടുണ്ടാക്കുന്ന പണം കൊണ്ട് ന്യൂക്ലിയറായുധ നിർമ്മാണപരിപാടിപോലെ വൻ ബലമുള്ള ഉദ്യമങ്ങളിൽ മുഴുകാനാവുമോ?

ഡോ. കെ. സുബ്രഹ്മണ്യം, ഇൻസ്റ്റിററ്യൂട്ട് ഓഫ് ഡിഫൻസ് സ്റ്റഡീസിന്റെ ഡയറക്ടർ: ന്യൂക്ലിയർ ആയുധനിർമ്മാണം അത്ര ചെലവുള്ള കാര്യമൊന്നുമല്ല. തെററായ ഒരു സങ്കല്പമാണതു്.

ഇതാ വരുന്നു ഇന്ത്യൻ ഓപ്പൻഹൈമർ!

*   *   *

മേനകാഗാന്ധിയും രാജീവ് ഗാന്ധിയുടെ കുടുംബവുമായി വീണ്ടും അടുക്കാറായി. മേനകയെ സഞ്ജയ്ഗാന്ധി സ്മാരക ട്രസ്റ്റിന്റെ മേധാവിയായി നിയമിച്ചേക്കും.

—വാർത്ത

അപ്പോൾ സർദാർ ഖുശ്വന്ത് സിംഗിനെ എന്താക്കും?

*   *   *

മുസ്ലിം വ്യക്തിനിയമം സംബന്ധിച്ചുള്ള വിവാദം സാമൂഹിക പരിഷ്കാരപ്രശ്നമായതുകൊണ്ട് പിന്നീടാലോചിക്കാം എന്ന മുഖ്യമന്ത്രി കരുണാകരന്റെ അഭിപ്രായം, അദ്ദേഹം ഭരണഘടന വായിച്ചിട്ടില്ലാത്തതുകൊണ്ട് പറയുന്നതാണ്.

—ജസ്റ്റീസ്
ടി. ചന്ദ്രശേഖരമേനോൻ

ഈ ജസ്റ്റീസിനെന്തറിയാം! കരുണാകരൻ പണ്ടു സ്വാതന്ത്ര്യസമരകാലത്തു് ജയിലിൽ കിടക്കുമ്പോൾ ഭരണഘടന നിത്യവും പഠിച്ചിട്ടുള്ളതാണ്.

*   *   *

ഒരു യഥാർത്ഥ കലാകാരി സ്വന്തം ശരീരം മാത്രം നോക്കിയാൽ പോരാ. ആത്മാവും നോക്കണം, എല്ലാ കലയും ഒരു തരം യോഗവിദ്യയാണ്. എല്ലാ അഭിനയവും ഒരു തരം യോഗവിദ്യയാണ്.

—ദേവികാറാണി

ശവാസനം യോഗവിദ്യയാണല്ലോ. നമ്മുടെ കലാകാരികൾ ഈ യോഗാസനത്തിൽ പ്രവീണകളാണല്ലോ.

*   *   *

പ്രസംഗിക്കാനുള്ള കഴിവിന്റെ കന്യകാത്വം നഷ്ടപ്പെടുത്താതെ കാലാവധിയായ അഞ്ചുകൊല്ലവും കഴിഞ്ഞുകൂടുന്ന പല എം. പി. മാരെയും എനിക്കറിയാം.

—ഖുശ്വന്ത്സിംഗ്
എം. പി.

കാണ്ടാമൃഗ ചർമ്മമായതു കൊണ്ടാവണം.

*   *   *

ആരാണ് ഇവിടെ ഭരിക്കുന്നതു്?

—ഇന്ത്യൻ നാഷണൽ കോൺഗ്രസ്.

ആരാണ് കോൺഗ്രസ്സിന്റെ ഗുരുനാഥൻ?

—മഹാത്മാഗാന്ധി.

എന്താണ് ഇന്ത്യയുടെ മന്ത്രം?

—വന്ദേമാതരം.

നിങ്ങൾക്ക് ഉറക്കെ ചിരിക്കുവാനോ കരയുവാനോ തോന്നുന്നതു്?

—സുഗതകുമാരി

സെൻറിനറി കഴിഞ്ഞോട്ടെ. നമുക്കിതു പിരിച്ചുവിട്ടുകളയാം.

*   *   *

രാജീവ്: ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തുമ്പോൾ എങ്ങനെ വരുമെന്ന് പ്രൊഫസർ ദണ്ഡവതെയ്ക്ക് അറിഞ്ഞുകൂടെന്നാണ് ഞാൻ കരുതുന്നതു്.

ദണ്ഡവതെ: ഞാൻ ഇംഗ്ലീഷ് പഠിച്ചതു് ഒരു പ്രൊഫസറിൽ നിന്നാണ്; ഒരു എയർ ഹോസ്റ്റസ്സിൽ നിന്നല്ല.

—പാർലമെൻറിൽ കേട്ടതു്.

ഹോസ്റ്റസ്സിൽ നിന്ന് രാജീവ് പഠിച്ചതു് ഇററാലിയനായിരുന്നു, ദണ്ഡവതേജീ.